(Malayalam)

**BHARATHA RATNAM**

Biography

**By P. Nalinakumari**

Printed at

S. B. **Press, Trivandrum**

June 1965

**Price Rs. 2-50**

Cover by Herald Advertisers

Published by

A. V. Publishing House

Trivandrum



# ഭാരതരത്നം




നളിനകുമാരി

എ. വി. പബ്ലിഷിംഗ് ഹൌസ്
തിരുവനന്തപുരം

# ആവതാരിക

അതിപുരാതനവും സംസ്കാരസമ്പന്നവുമായ ഒരു മഹാരാജ്യത്തെ നൂററിയമ്പതിൽപരം വർഷം നീണ്ടുനിന്ന അടിമത്തത്തിൽനിന്ന വിമുക്തമാക്കാൻ ലോകം ഇന്നുവരെ കണ്ടിട്ടില്ലാത്ത മാതൃകയിലുള്ള ഒരു ദേശീയ ധർമ്മസമരത്തിന നായകത്വം വഹിച്ച്, സ്വജീവിതത്തിലെ മുപ്പതോളം കൊല്ലം സൂര്യനസ്തമിക്കാത്ത ഒരു സാമ്രാജ്യത്തിനെതിരെ ഇടതടവില്ലാതെ പോരാടി വിജയശ്രീലാളിതനായിത്തീരുക, ഒരു സർവ്വാധിപതിയാകാൻ നിഷ്പ്രയാസം കഴിയത്തക്കവിധം ജനതയുടെ മേൽ സ്വാധീനശക്തിയുണ്ടായിരിക്കെ, നേടിയെടുത്ത സ്വാതന്ത്ര്യത്തെ സമ്പൂർണ്ണ ജനാധിപത്യത്തിന്റെ ഭൂമികയിൽ പ്രതിഷ്ഠിച്ച് അതിന മാനുഷികമൂല്യങ്ങൾക്കിണങ്ങുമാറ് ഭൗതികവും ആധ്യാത്മികവുമായ വ്യാഖ്യാനം നൽകുകയും ആ വ്യാഖ്യാനത്തിലേയ്ക്ക് വിഭിന്നതലവർത്തികളായ നാല്പതുകോടി ജനങ്ങളെ ഉപദേശിച്ചും ശാസിച്ചും അഭ്യർത്ഥിച്ചും ആകർഷിക്കുകയും, താൻ വിഭാവനംചെയ്ത സാമൂഹികാദർശങ്ങൾ പ്രായോഗികമാക്കുന്നതിനുതകുന്ന വമ്പിച്ച കർമ്മപരിപാടികൾ ശാസ്ത്രീയരീതിയിൽ സംഘടിപ്പിക്കുകയും ചെയ്തുകൊണ്ട് സമരകാലത്തെന്നപോലെ സ്വാതന്ത്ര്യോദയത്തിനുശേഷവും അധികാരവും ആജ്ഞാബലവും കാട്ടി അനുസരിപ്പിക്കുന്നതിന പകരം സ്നേഹംകൊണ്ട് ജനഹൃദയങ്ങളെ വശീകരിച്ച് അവരുടെ കണ്ണിലുണ്ണിയായി പതിനേഴ സംവത്സരം ഭരണചക്രം തിരിക്കുക, പരതന്ത്രരാജ്യങ്ങളുടെ വിമോചനത്തിനും ലോക

രാഷ്ട്രങ്ങളുടെ പരസ്പരസഹകരണത്തിനും സൗമനസ്യത്തിനും മനുഷ്യത്വവിച്ഛേദിയായ മഹായുദ്ധത്തിന്റെ നിവാരണത്തിനുംവേണ്ടി നിരന്തരം നിലകൊള്ളുന്ന ഉപഭൂഖണ്ഡമെന്ന നിലയിൽ സ്വന്തം നാടിന് സമസ്തലോകാദരം സമ്പാദിച്ചുകൊടുക്കുക, സ്വദേഹവിയോഗത്തിൽ ലോകമൊട്ടുക്കുള്ള ഭരണാധിപന്മാർ തൊട്ടു സാധാരണക്കാരായ വീട്ടമ്മമാരും കുട്ടികളും വരെ തങ്ങളുടെ പ്രിയപ്പെട്ടതും വിലപ്പെട്ടതുമായ ഒരംഗം കൈവിട്ടുപോയെന്നു കരുതത്തക്ക വിധത്തിൽ അവരുടെ ബന്ധുവായി ജീവിക്കുക—ഇങ്ങനെ ഒരാൾ മാത്രമേ മാനവചരിത്രത്തിലുള്ളു—നെഹ്രു. രാഷ്ട്രീയജീവിതം സത്യദീക്ഷയുടെയും ധർമ്മനിഷ്ഠയുടെയും സ്നേഹശക്തിയുടെയും പര്യായമാക്കി മാററാൻ കഴിയുമോ എന്ന അത്ഭുതപൂർവ്വമായ പരീക്ഷണം രണ്ടുപേർ മാത്രമേ നടത്തി വിജയിച്ചിട്ടുള്ളു—ഗാന്ധിജിയും നെഹ്രുവും. നെഹ്രുവിനെപ്പോലെ സൗന്ദര്യാസ്വാദകനായ കലാകാരനും ജീവിതത്തിന്റെ അന്തർധാരകളിൽ കടന്നുചെല്ലുന്ന തത്ത്വമീമാംസകനും നിത്യജിജ്ഞാസുവായ ശാസ്ത്രോപാസകനും സർവ്വോപരി അഖിലലോകത്തെയും ആശ്ലേഷിക്കുന്ന മനുഷ്യസ്നേഹത്തിന്റെ ഉദ്ഘോഷകനുമായ ഒരു പ്രതിഭാശാലി രാജ്യതന്ത്രരംഗത്തിലും ഭരണാധിപമണ്ഡലത്തിലും പ്രവേശിക്കുന്നതും പ്രവേശിച്ചാൽതന്നെ പ്രശോഭിക്കുന്നതും കാണാൻ നൂററാണ്ടുകൾ കാത്തിരുന്നാൽ പോലും സാധിച്ചില്ലെന്നു വരും. കാശ്മീരിലെ താഴ്‌വരകളും അജന്തായിലെ ചിത്രങ്ങളും ഭക്രാനംഗൽ അണക്കെട്ടും ശാന്തിനികേതനവും നാഷനൽ ലാബറട്ടറികളും പണിയാളർ ജോലിചെയ്യുന്ന പാടങ്ങളും തൊഴിൽശാലകളും ബുദ്ധഗയയും ശിശുപരിപാലനകേന്ദ്രങ്ങളും വന്യജീവിതസങ്കേതങ്ങളും പുരാവൃത്തഗവേഷണമന്ദിരങ്ങളുമെല്ലാം ഒരുപോലെ പവിത്രസുന്ദരങ്ങളായി കാണാൻ കഴിഞ്ഞു. പ്രകൃതിയെയും മനുഷ്യജീവിതത്തെയും

നിർന്നിമേഷനായി നിരീക്ഷിച്ച് പ്രേമാനന്ദാദ്ഭുതരസങ്ങളിൽ മുഴുകിയ, ആ മഹാപുരുഷന്റെ ബഹുമുഖവ്യക്തിത്വത്തിൽ ഒരംശം മാത്രമായിരുന്നു രാഷ്ട്രീയപ്രവർത്തനം. ആ നവഭാരതശില്പിയുടെ ജീവിതകഥ നമ്മുടെ ബാലികാബാലന്മാർക്ക് സുഗ്രഹമാകുംവിധം ലളിതവും സംക്ഷിപ്തവുമായി പ്രതിപാദിച്ചിട്ടുള്ള ഒരു കൃതിയാണ് ഞാൻ ഇവിടെ അവതരിപ്പിക്കുന്ന 'ഭാരതരത്നം'.

നെഹ്റു, രചിച്ച ആത്മകഥയ്ക്കും മറ്റു കൃതികൾക്കും പുറമേ പല ഭാഷകളിലായി വിപുലമായ ഒരു ഗ്രന്ഥസഞ്ചയം അദ്ദേഹത്തെ അധികരിച്ചുണ്ടായിട്ടുണ്ട്. ഭാരതീയരും പാശ്ചാത്യരുമായ എഴുത്തുകാർ എഴുതിയ ആ കൃതികളിൽ ജീവിത കഥാഖ്യാനങ്ങൾ, വിമർശരീത്യാ നടത്തിയിട്ടുള്ള പ്രൗഢപഠനങ്ങൾ, വ്യക്തിത്വത്തെ ആസ്പദമാക്കിയുള്ള ഭാഗിക നിരൂപണങ്ങൾ, സ്മരണദർപ്പണങ്ങൾ എന്നിങ്ങനെ പല ഇനങ്ങൾ കാണാം. ശ്രീമതി നളിനകുമാരി ആ കൃതികളിൽ പ്രധാനപ്പെട്ട പലതും സനിഷ്കർഷം പരിശോധിച്ച് ഇന്നത്തെ യുവതലമുറയെ ഉദ്ദേശിച്ചെഴുതുന്ന ഒരു ചെറുപുസ്തകത്തിന് ഉൾക്കൊള്ളാൻ കഴിവുള്ളത്ര വസ്തുതകളും ആശയങ്ങളും സമാഹരിച്ച് ഉദ്ഗ്രഥിച്ചിരിക്കുന്നു. സ്തുത്യപുരുഷന്റെ ജീവിതത്തിലെ സംഭവബാഹുല്യം ഒരു വശം, ജീവിതചരിത്രത്തിന്റെ രചനയിൽ ഉണ്ടാക്കുന്ന വിഷമതകൾ അല്പമൊന്നുമല്ല. സംഭവങ്ങൾ അടിക്കടി പറഞ്ഞുപോകേണ്ടി വരുന്നതിനിടയിൽ അവയെ രസനീയമായി അവതരിപ്പിക്കാൻ നന്നേ ബുദ്ധിമുട്ടുണ്ട്: സാവകാശം കൂടിയേ തീരൂ അവയെ തികച്ചും ആകർഷകമാക്കാൻ. പ്രസന്നസുന്ദരമായ രചനാശൈലികൊണ്ടും, സന്ദർഭാനുഗുണമായി തിരഞ്ഞെടുത്ത് ഉദ്ധരിച്ചു ചേർത്ത ഉള്ളിൽത്തട്ടുന്ന വാക്യങ്ങളുടെ ശ്രദ്ധേയതകൊണ്ടും ആ അനിവാര്യമായ ന്യൂനത പരിഹരി

ക്കാൻ ഗ്രന്ഥകർത്രി വേണ്ടത്ര ശ്രമിച്ചിട്ടുണ്ട്. ഒന്നിലധികം വസ്തുതകളും സംഭവങ്ങളും ഏകവാക്യത്തിൽ പിടിച്ചൊതുക്കുന്ന അവസരങ്ങളിൽ ചിലപ്പോഴൊക്കെ വാക്യഭംഗി കുറഞ്ഞുപോകുന്നതായി തോന്നി. ഗ്രന്ഥസംക്ഷിപ്തതയെക്കുറിച്ചുള്ള ശ്രദ്ധയാണ് ഈ കുറവിനു കാരണമെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. കരടും തടവുമില്ലാതെ ഒഴുകുന്ന ആഖ്യാനധാരയിൽ മുങ്ങിപ്പോകുന്ന കുറവായിട്ടേ ഇതിനെ കണക്കാക്കേണ്ടതുള്ളൂ. നെഹ്റുവിന്റെ ജീവിതകഥ വിവരിക്കുന്നതോടൊപ്പം മൗലിക കാര്യങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന ആശയങ്ങളും വിശ്വാസങ്ങളും കൂടി സമുചിത ഘട്ടങ്ങളിൽ കോർത്തിണക്കിയിട്ടുള്ളതു് തീർച്ചയായും പ്രയോജനകരമായിട്ടുണ്ട്. നളിനകുമാരിയുടെ നൈസർഗ്ഗികമായ കവിഭാവന അവിടവിടെ വസ്തുകഥനത്തെ പച്ച പിടിപ്പിക്കുകയും പൂവണിയിക്കുകയും ചെയ്യുന്നു.

മലയാളത്തിലുമുണ്ട് നെഹ്റുവിനെക്കുറിച്ച് ഏതാനും ഗ്രന്ഥങ്ങൾ. 'വിവർത്തനങ്ങളാണ്' അവയിൽ ഏറിയകൂറും. ഉയർന്നു വരുന്ന തലമുറയുടെ നിലവാരത്തിനൊപ്പിച്ച് നിഷ്കൃഷ്ടമായി നിർമ്മിച്ചിട്ടുള്ള കൃതികൾ വളരെ ചുരുങ്ങും. "ഭാരതരത്നം" ഈ രംഗത്തു് അനുമോദനാർഹമായ ഒരു സദുദ്യമമാണെന്നു് ഞാൻ കരുതുന്നു.

തിരുവനന്തപുരം,
25-6-1965

എൻ. കൃഷ്ണപിള്ള

## *An Appreciation*

Jawaharlal Nehru's life is now a radiant part of our heritage. It is inseparable from the history of India and the world. Every student in India should have knowledge of this heritage.

Just as Gandhi was the greatest Indian after the Buddha, Nehru, is the greatest Indian of this century after Gandhi. We are yet too near to his life to realise the height and the depth and the width of his achievements. If Gandhi liberated India from subjection and brought India to freedom, it was Nehru who consolidated that freedom and made it impregnable. Every chapter in the splendid drama of Nehru's life has some inspiration or other for each one of us in this country. Nalinakumari's "Bharata Ratna" is a brief and brilliant biography of Nehru. It is good the book is only about 200 pages. We need brevity as well as brilliance and accuracy. A huge biography will only remain as a reference book, but "Bharata Ratna" can and will be read by innumerable students and others. Nalinakumari has done an inestimable service to Kerala by writing this book.

Nalinakumari's name is already one to conjure with in Malayalam literature. We have here therefore a great subject and an apt author. This must surely ensure the success of the book.

GANDHI GRAM
28-6-'65

G. Ramachandran M. P.
Director, Gandhigram.

## ഉള്ളടക്കം

# ഭാരതരത്നം

## ആനന്ദഭവനം

അലഹബാദിലെ ചർച്ച് റോഡിനരികിലുള്ള വിശാലവും അതിമനോഹരവുമായ ഒരു രാജകീയഹർമ്മ്യം. അവിടെ കാണികളുടെ കണ്ണും കരളും കുളിർപ്പിക്കുന്ന സുന്ദരമായൊരു പൂന്തോട്ടമുണ്ട്. ഇളംകാററിൽ തലയാട്ടി രസിക്കുന്ന ചെടികൾ, പച്ച പുതച്ച പടുകൂററൻ മരങ്ങൾ, നറുമണം പരത്തി വിരിഞ്ഞുനിൽക്കുന്ന പല വർണ്ണങ്ങളിലുള്ള പൂക്കൾ, അവയുടെ നടുവിൽ ഉയർന്ന, ശൂന്യമായൊരു പീഠവും. അതു് ഒരു സിംഹാസനമാണ്. ഭാരതത്തിലെ 'മുടിചൂടാമന്ന'നായിരുന്ന അതിൻെറ ഉടമസ്ഥൻ. ഇന്ത്യയുടെ ഹൃദയം സ്പന്ദിച്ചിരുന്നതു് ആ മഹാന്റെ ഹൃദയത്തുടിപ്പുകളിലൂടെയാണ്. ഇന്ത്യയുടെ ശബ്ദമുയർന്നതു് ആ ഗംഭീരമായ കണ്ഠധ്വനിയിലൂടെയാണ്. നവഭാരതത്തിൻെറ ശരീരവും ആത്മാവും വാർത്തെടുത്ത ശില്പിയായിരുന്നു അദ്ദേഹം. ഇന്നു് അതി വിശിഷ്ടമായ സ്മാരകമന്ദിരമായി സൂക്ഷിക്കപ്പെടുന്ന ആ സൗധത്തിന്റെ ഓരോ മൺതരിക്കും അതിന്റെ അവകാശിയായിരുന്ന മഹാപുരുഷനെക്കുറിച്ചുള്ള ഓരോ കഥകൾ പറയാനുണ്ടാവും. അവിടെക്കാണുന്ന കമനീയമാംവണ്ണം അലംകൃതമായ പുസ്തകശാലകൾ, വിശുദ്ധിയുടെ പ്രതീകങ്ങൾപോലെ അവിടെ

തുള്ളിക്കളിക്കുന്ന കൊച്ചു കൊച്ചു വളർത്തുമൃഗങ്ങൾ എന്നിവയെല്ലാം അദ്ദേഹത്തിന്റെ ജീവിതത്തെ പ്രതിഫലിപ്പിക്കുന്നവയാണ്. അല്പംകൂടി പുറകോട്ടു നോക്കിയാൽ, ഒരു മഹാരാജ്യത്തിന്റെ ചരിത്രം തിരുത്തിയെഴുതിയ ആ ലോകനേതാവിന്റെ വളർച്ചയുടെ കഥ വ്യക്തമാകും.

അര നൂറ്റാണ്ടിനുമുമ്പ് 'ആനന്ദഭവനം' എല്ലാ അർത്ഥത്തിലും ആനന്ദത്തിന്റെ സാക്ഷാത്കാരമായിരുന്നു. ചരിത്രപുരുഷന്റെ ബാല്യകാലസ്മരണകൾ ആ ആനന്ദത്തിന്റെ കാന്തവീചികൾ കൊണ്ട് പ്രകാശമാനങ്ങളാണ്. വിലയേറിയ ഒട്ടനേകം കൗതുകവസ്തുക്കൾ, വിശേഷപ്പെട്ട ഗാർഹികോപകരണങ്ങൾ, വിശാലങ്ങളായ പച്ചപ്പുൽത്തട്ടുകൾ, വെയിലേറ്റു വെട്ടിത്തിളങ്ങുന്ന ജലധാരകൾ, നിറഞ്ഞ ഉദ്യാനങ്ങൾ — അത് ആധുനിക സജ്ജീകരണങ്ങളോടുകൂടിയതും പാശ്ചാത്യ മാതൃകയിലുള്ളതുമായ ഒരു രാജോചിത ഭവനമായിരുന്നു, ആകൃതി പ്രകൃതികളിൽ ഒരുപോലെ അസാധാരണ ഗാംഭീര്യവും വ്യക്തിവൈശിഷ്ട്യവും പുലർത്തിപ്പോന്ന സുപ്രസിദ്ധനായ ഒരു അഭിഭാഷകപ്രവരനായിരുന്നു അതിന്റെ ഉടമസ്ഥൻ. അദ്ദേഹത്തിന്റെ സീമന്ത പുത്രനായി ജനിച്ചു വളർന്ന ജവഹർലാലിന്റെ ചരിത്രം ഭാരതസ്വാതന്ത്ര്യത്തിന്റെ തന്നെ ചരിത്രമാണ്.

പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യ ദശയിൽ ഒരു സാധാരണ കാശ്മീരി ബ്രാഹ്മണകുടുംബം പർവ്വതപ്രാന്തങ്ങളിൽ നിന്ന് കൂടുതൽ സുഖസമൃദ്ധികൾ തേടി താഴ്‌വരകളിലേക്കിറങ്ങി. നെഹ്റുകുടുംബത്തിന്റെ ഈ ആരംഭഘട്ടത്തിൽ കുടുംബത്തലവനായിരുന്ന രാജ്കൗൾ അസാമാന്യ പാണ്ഡിത്യമുള്ള ഒരു മഹാനായിരുന്നു. അന്ന് ദില്ലിയിൽ വാണി

ന്ന ഫറൂഖ്ശിയാർ ചക്രവർത്തി അദ്ദേഹത്തിന്റെ പാണ്ഡിത്യത്താൽ ആകൃഷ്ടനായി ഒരു ജാഗീറും തോടിനടുത്തുള്ള (നഹർ—തോട്) ഒരു ഭവനവും അദ്ദേഹത്തിന് വിട്ടുകൊടുത്തു. ഭവനത്തിന്റെ സ്ഥിതിവിശേഷംകൊണ്ടു കിട്ടിയ പേർ കാലാന്തരത്തിൽ വംശനാമമായിത്തീരുകയും ചെയ്തു. 1857 ലെ ശിപായിലഹളക്കാലത്ത് ദില്ലിയുമായുള്ള ബന്ധമുപേക്ഷിച്ച് ആ കുടുംബം മററ് അഭയാർത്ഥികളോടൊപ്പം ആഗ്രയിലെത്തിച്ചേർന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യസമരവുമായി അഭേദ്യമാംവണ്ണം ബന്ധപ്പെട്ടിരിക്കുന്ന നെഹ്റുവംശചരിത്രം 1861—ൽ മോത്തിലാൽ നെഹ്റുവിന്റെ ജനനത്തോടുകൂടി ആരംഭിക്കുന്നു. മോത്തിലാലും രവീന്ദ്രനാഥടാഗൂറും ഒരേ ദിവസമാണ് ജാതരായതെന്ന വസ്തുത വിസ്മയകരമായ ഒരു കാലൈക്യമായി കരുതപ്പെടുന്നു. മോത്തിലാലിന്റെ ജ്യേഷ്ഠ സഹോദരനായ ബാൻസിധർ വക്കീലായി പ്രാക്ടീസ് ചെയ്തിരുന്ന ഹൈക്കോടതി അലഹബാദിലേയ്ക്കു് മാററിയതോടുകൂടിയാണ് ആ കുടുംബം അലഹബാദിൽ സ്ഥിരതാമസമാക്കിയത്. അവിടെ വളർന്നുവന്ന മോത്തിലാൽ-നെഹ്റു കാലാന്തരത്തിൽ ഒരൊന്നാംകിട നിയമജ്ഞനായിത്തീർന്നു. അദ്ദേഹത്തിന്റെയും സ്വരൂപറാണിയുടെയും ആദ്യ പുത്രനായി ഭാരതത്തിന്റെ ഭാവിഭാഗധേയവിധാതാവായ ജവഹർലാൽ 1889 നവംബർ പതിന്നാലാം തീയതി ഭൂജാതനായി.

അഭിഭാഷകപ്രമാണിയെന്ന നിലയിൽ സുസമ്മതനും സർവ്വാദൃതനുമായിരുന്ന മോത്തിലാലിന്റെ ഭാഗ്യസൂര്യൻ ഉച്ചസ്ഥനായിരുന്ന ഒരു ഘട്ടത്തിലായിരുന്നു പുത്രന്റെ ജനനം. തന്നിമിത്തം സാമ്പത്തികമായി വളരെയേറെ അഭിവൃദ്ധി പ്രാപിച്ചിട്ടുള്ള ഒരു കുടുംബത്തിൽ സ്വാഭാവികമായി ലഭി

ക്കാനിടയുള്ള എല്ലാ സുഖങ്ങളോടും കൂടിയതായിരുന്നു ജവഹറിന്റെ ബാല്യകാലം. മകന്റെ അഭിവൃദ്ധിയിൽ അത്യന്തം ശ്രദ്ധാലുവായിരുന്ന പിതാവു് ധാത്രിമാരെയും സ്വകാര്യാദ്ധ്യാപകരെയും നിയമിക്കുന്നതിനു് നിർല്ലോഭം ധനവ്യയം ചെയ്തു. ബാല്യത്തിൽ അച്ഛന്റെ നേർക്കുണ്ടായിരുന്ന ആരാധനാമനോഭാവത്തെപ്പററി പിൽക്കാലത്തു് ജവഹർലാൽതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. അനിഷേധ്യമായ ആജ്ഞാശക്തി ദൃഢമായ സ്വപ്രത്യയസ്ഥൈര്യം, വിട്ടുവീഴ്ചകൾക്കു തയ്യാറില്ലാത്ത അഭിപ്രായദാർഢ്യം—ഇങ്ങനെ ഒരു മഹാപുരുഷനു വേണ്ട മഹൽ ഗുണങ്ങളുടെ വിളനിലമായ അച്ഛൻ, ഭാവിയിൽ ഇന്ത്യയിലെ ഏററവും വലിയ മഹാനായിത്തീരേണ്ട മകന്റെ ആരാധനാപാത്രമായതു് അത്ഭുതമല്ലല്ലോ. മാതാവായ സ്വരൂപറാണിയാകട്ടെ, സാധ്വിയും പ്രാചീന ഭാരതീയ സ്ത്രീത്വത്തിന്റെ, ഉത്തമ നിദർശനവുമായ ഒരു വനിതാരത്നം തന്നെയായിരുന്നു. ഈ ചുററുപാടുകളിൽ ഗൃഹാന്തരീക്ഷം വിട്ടു് ബാഹ്യലോകവുമായി ബന്ധപ്പെടാൻ കഴിയാതിരുന്ന ജവഹറിന്റെ അഭയസ്ഥാനവും ആപ്തമിത്രവുമായിത്തീർന്നു അമ്മ.

വലിയച്ഛനായ നന്ദലാലിന്റെ വിധവയും, തന്റെ അമ്മയും പറഞ്ഞിരുന്ന പുരാണകഥകളൊഴിച്ചാൽ മതബോധം വളർത്തുന്ന യാതൊന്നും പരിശീലിപ്പിക്കാൻ ഏർപ്പാടുകളില്ലാതിരുന്നതിനാലും, പൊതുവേ കുടുംബത്തിലെ പുരുഷന്മാർ മതത്തിന്റെ നേർക്കു കാണിച്ചുവന്ന അനാസ്ഥയാലും ബാലനായ ജവഹറിന്റെ മേൽ മതത്തിനു് യാതൊരു സ്വാധീനവും ചെലുത്താൻ കഴിഞ്ഞില്ല. എങ്കിലും ഹോളി, ദസരാ, ജന്മാഷ്ടമി തുടങ്ങിയ ഉത്സവങ്ങൾ മററ

തൊരു ബാലനെയുമെന്നപോലെ അദ്ദേഹത്തെയും ആകർഷി ച്ചിരുന്നു. ഇവയെക്കാളൊക്കെ ഇഷ്ടപ്പെട്ട ഒന്നായിരുന്നു സ്വന്തം ജന്മദിനാഘോഷം. കൊച്ചു ജവഹറിനെ ത്രാസ്സിൻെറ ഒരു തട്ടിലിരുത്തി, മറുതട്ടിൽ ധാന്യങ്ങൾ നിറച്ച് ദാനം ചെയ്യുന്ന ഏർപ്പാട് വളരെയധികം രസകരമായി ആ ബാലനു തോന്നിയിരുന്നു,

ജവഹറിന് പത്തു വയസ്സുള്ളപ്പോഴാണ് അനന്തരകാലത്ത് വിഖ്യാതമായ 'ആനന്ദഭവന'ത്തിലേയ്ക്ക് നെഹ്റു കുടുംബം മാറിത്താമസമാക്കിയത്. അലഹബാദിൽ മറെറങ്ങുമില്ലാത്ത വിദ്യുച്ഛക്തി വിളക്കുകളും രാജകീയങ്ങളായ മറ്റനേകം ആഡംബരസാമഗ്രികളുംകൊണ്ട് നിറഞ്ഞതായിരുന്നു പുതിയ വാസസ്ഥലം. നീന്തൽ, കുതിരസ്സവാരി എന്നിവകൊണ്ട് പരിപുഷ്ടമായ ശരീരത്തിൻെറ ആരോഗ്യത്തോടൊപ്പം മാനസികമായ പുരോഗതിക്കും കളമൊരുക്കുന്ന സാഹചര്യങ്ങളാണ് ജവഹറിനുണ്ടായിരുന്നത്. അവയിലൊന്നായിരുന്നു മോതിലാലിൻെറ യൂറോപ്പുയാത്രകൾ. കടൽ കടന്നു യാത്രചെയ്യുന്ന ബ്രാഹ്മണർ സ്വജാതീയരാൽ ഭ്രഷ്ടരാക്കപ്പെടുകയായിരുന്നു അന്നത്തെ പതിവ്. മോതിലാലിനെ അനുകരിച്ച് പലരും ശീമയിലേയ്ക്കും മററും പോയിത്തുടങ്ങിയപ്പോൾ, പ്രായശ്ചിത്തംചെയ്ത് ശുദ്ധികർമ്മം കഴിച്ചശേഷം അവരെ സ്വീകരിക്കുക എന്നൊരേർപ്പാടുണ്ടായി. മററു ചിലർ ഒരു പടികൂടി കടന്ന് യാതൊരു പ്രായശ്ചിത്തവും ചെയ്യാൻ കൂട്ടാക്കാതിരുന്നു. ഈ രസകരങ്ങളായ ചേരിതിരിവുകൾ ബാലനായ ജവഹറിന്റെ മനസ്സിൽ ദൃഢമായി പതിഞ്ഞിരുന്നു.

ദേശീയവാദിയായ അച്ഛൻ സായന്തനസമ്മേളനങ്ങളിൽ സുഹൃത്തുക്കളുമൊത്ത് ചർച്ചചെയ്യുന്ന കാര്യങ്ങൾ ശ്രദ്ധി

ക്കുകയും, യൂറോപ്യന്മാരും 'കറുത്ത മനുഷ്യ'രും തമ്മിലുള്ള അസമത്വത്തിന്റെ അപഹാസ്യങ്ങളായ സംഭവകഥകൾ അവധാനപൂർവ്വം കേൾക്കുകയും ചെയ്യുക ജവഹറിന്റെ പതിവായിരുന്നു.

എഫ്. ററി. ബ്രൂക്സ് എന്ന പുതിയ റസിഡണ്ട് ട്യൂട്ടർ ജവഹർലാലിന്റെ പതിനൊന്നാം വയസ്സിലാണ് നിയമിതനായത്. ബ്രൂക്സിന് തന്റെ ബാലശിഷ്യന്റെ മേൽ വലുതായ സ്വാധീനം ചെലുത്താൻ കഴിഞ്ഞു. ഇംഗ്ലീഷ് പുസ്തകങ്ങളുടെ നേരെ ആഭിമുഖ്യം വളർത്തിയതും, ശാസ്ത്രത്തിന്റെ അത്ഭുത രഹസ്യങ്ങളെക്കുറിച്ചുള്ള ആദ്യ പാഠങ്ങൾ നൽകിയതും ഈ ട്യൂട്ടറാണ്. ഗൃഹത്തിൽ സ്വന്തമായൊരു ലാബറട്ടറിതന്നെയും ഉണ്ടാക്കപ്പെട്ടു. ബ്രൂക്സ് ഒരു 'തിയോസഫി'സ്റ്റായിരുന്നു. മിസിസ് ആനിബെസന്റിന്റെ നേതൃത്വത്തിൽ ബ്രഹ്മവിദ്യാസംഘം ക്രമികപുരോഗതിയിലേയ്ക്കു നീങ്ങുന്ന ആ കാലഘട്ടത്തിൽ, ബ്രൂക്സിന്റെ പ്രേരണകൂടിയുണ്ടായപ്പോൾ സ്വാഭാവികമായും ജവഹർ ആ സംഘത്തിൽ അംഗമായി. പക്ഷെ പിന്നീട് ട്യൂട്ടർ പിരിഞ്ഞുപോയതോടെ, അതിലുള്ള ആസക്തിയും നഷ്ടപ്രായമായിത്തീർന്നു.

ഇതിനിടയിൽ ഒരു കൊച്ചനുജത്തിയുടെ ജനനം കൊണ്ട് അന്തരീക്ഷം സന്തുഷ്ടവും കൂടുതൽ സുന്ദരവുമായിത്തീർന്നിരുന്നു. 'സ്വരൂപ'യുടെ(വിജയലക്ഷ്മി)ജനനത്തിനുശേഷവും ജവഹറിനു കിട്ടിവന്ന അമിതമായ ലാളനയ്ക്കും സ്നേഹത്തിനും തെല്ലും കുറവു സംഭവിച്ചിരുന്നില്ല. അങ്ങനെ 'ആനന്ദഭവന'ത്തിലെ സമൃദ്ധിയുടെ നടുവിൽ ഒരു രാജകുമാരനെപ്പോലെ ജവഹർലാൽ വളർന്നുവന്നു.

## ഇംഗ്ലണ്ടിലേയ്ക്കു്

ജവഹറിന്റെ പതിനഞ്ചാമത്തെ വയസ്സിലാണ് മകന് സമുചിതമായ രീതിയിൽ പാശ്ചാത്യവിദ്യാഭ്യാസം നൽകാനാശിച്ചിരുന്ന മോതിലാൽ കുടുംബസമേതം ഇംഗ്ലണ്ടിലേയ്ക്കു് യാത്രതിരിച്ചു്. ഇംഗ്ലണ്ടിലെത്തി, അല്പം ചില വൈഷമ്യങ്ങൾക്കുശേഷം ജവഹർലാലിനു് 'ഹാരോ'വിൽ തന്നെ പ്രവേശനം സിദ്ധിച്ചു. അതോടുകൂടി അച്ഛനമ്മമാർ തിരിച്ചു പോരികയും, അങ്ങനെ ജീവിതത്തിന്റെ സുപ്രധാനമായ വഴിത്തിരിവിൽ അന്നോളം കേട്ടുകേൾവി മാത്രമുണ്ടായിരുന്ന അപരിചിതമായ ഒരു പുതിയ ലോകത്തിൽ ആ ബാലൻ എത്തിച്ചേരുകയും ചെയ്തു. ജന്മദേശത്തിൽനിന്നു വിദൂരസ്ഥമായ പാശ്ചാത്യരാജ്യത്തിൽ, ലജ്ജാശീലനും അന്നോളം സുഖഭോഗങ്ങളുടെ നടുവിൽമാത്രം വളർന്നുവന്നവനുമായ ഒരു പതിനഞ്ചു വയസ്സുകാരനെ വിഭ്രമിപ്പിക്കാൻ പോന്ന ഒരനുഭവമായിരുന്നു അതു്, എങ്കിലും ജവഹർ ആ വിഭ്രമത്തെ അതിജീവിക്കുകതന്നെ ചെയ്തു.

ഹാരോവിലെ ജീവിതത്തിനിടയ്ക്കു് ലോക രാഷ്ട്രീയ രംഗത്തെക്കുറിച്ചു് ചിന്തിക്കാനും പറയാനുമുള്ള അവസരങ്ങൾ സുലഭമായിരുന്നു. 1905-ൽ ബ്രിട്ടനിൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ ലിബറൽകക്ഷി വിജയം നേടി. ആ വിജയത്തിന്റെ വിശദാംശങ്ങൾ ഒരു വിദേശീയ വിദ്യാ

ത്ഥിയായ ജവഹർലാൽ നിഷ്പ്രയാസം വിശകലനം ചെയ്യുന്നതു് മാസ്റ്ററെപ്പോലും വിസ്മയിപ്പിച്ചു. തുടർന്നുള്ള രണ്ടു വർഷങ്ങളിൽ ഇന്ത്യയിൽ സുപ്രധാനങ്ങളായ പല സംഭവ വികാസങ്ങളുമുണ്ടായി. 'സ്വദേശി' പ്രതിജ്ഞയും 'ബഹിഷ്കരണ' പ്രതിജ്ഞയും സ്വീകരിക്കുന്നതിൽ ജനങ്ങൾ കാണിച്ച ആവേശവും അവരുടെ വിപ്ലവാസക്തിയും പത്രങ്ങളിൽ ചർച്ചാവിഷയങ്ങളായിത്തീർന്നു. പത്രപാരായണോത്സുകനായ ജവഹറിനു് ഈ അറിവുകൾ മറ്റൊരാൾക്കു പകർന്നുകൊടുത്തു് ചർച്ചചെയ്യാൻ അവിടെവച്ചു് ഒരിക്കലും അവസരം ലഭിച്ചിരുന്നില്ല.

പതിനേഴുവയസ്സു് പൂർത്തിയാകുന്നതിനുമുമ്പു് ജവഹർ സർവ്വകലാശാലാഭ്യസനത്തിനായി കേംബ്രിഡ്ജിലെ ട്രിനിററി കോളേജിൽ ചേർന്നു. കൂടുതൽ സ്വതന്ത്രമായും വിപുലമായും ചിന്തിക്കാനുള്ള അവസരം കലാശാലയിലുണ്ടാവുമെന്ന പ്രതീക്ഷ അദ്ദേഹത്തെ സന്തുഷ്ടനാക്കിയിരുന്നു. എങ്കിലും, അവിടത്തെ ഇന്ത്യാക്കാരുടെ സംഘമായിരുന്ന 'മജ്ലിസി'ൽ പോലും കാര്യമായെന്തെങ്കിലും പ്രവർത്തിക്കാനുള്ള തന്റേടമോ സന്നദ്ധതയോ അന്നു് അദ്ദേഹത്തിനുണ്ടായിരുന്നില്ല. നിരന്തരമായ പുസ്തകപാരായണം, അനുക്ഷണ വികസ്വരമായ ആ ഹൃദയത്തിൽ വലുതായ പരിവർത്തനങ്ങൾ വരുത്തിക്കൊണ്ടിരുന്നു. നിരങ്കുശനും ധിഷണാശാലിയുമായ ബർണാഡ്ഷായെക്കുറിച്ചുള്ള പഠനം ഈ ഘട്ടത്തിലെ ഒരു പ്രത്യേകതയാണു്. മെരിഡിത് ടൗൺസെന്റിന്റെ "ഏഷ്യയും യൂറോപ്പും" എന്ന ഗ്രന്ഥം ആയിടയ്ക്കാണു് വായിച്ചതു്. അതു് അദ്ദേഹത്തിൽ നാമ്പെടുത്തിരുന്ന രാഷ്ട്രീയാഭിനിവേശത്തെ അധികരിപ്പിച്ചു. ലാലാ ലജപത്റായി, ഗോപാലകൃഷ്ണഗോഖലെ തുടങ്ങിയ ഇന്ത്യൻ ദേശീയ നേതാ

ക്കന്മാർ കേംബ്രിഡ്ജിൽ അക്കാലത്ത് വരിക പതിവുണ്ടായിരുന്നു. ആശയും ആവേശവും പകരുന്ന അവരുടെ പ്രസംഗങ്ങൾ ആർത്തിയോടെയാണ് അദ്ദേഹം ചെവിക്കൊണ്ടിരുന്നത്.

1910-ൽ കേംബ്രിഡ്ജിലെ വിദ്യാഭ്യാസകാലം കഴിയുകയാൽ, ജവഹറിന്റെ ബിരുദാനന്തരപഠനത്തിനുള്ള നിർദ്ദേശങ്ങൾ പലതരത്തിലുമുണ്ടായി. ഒരു പ്രഭുകുമാരനെപ്പോലെ സുഖലോലുപമായ അലസജീവിതമാണ് അദ്ദേഹം നയിച്ചത്. ആയിടെ നോർവേയിൽ ഒരു പാശ്ചാത്യ സ്നേഹിതനൊത്ത് ഉല്ലാസയാത്ര ചെയ്തപ്പോഴുണ്ടായ ജീവസ്പർശിയായ ഒരു സംഭവം പിൽക്കാലത്ത് അദ്ദേഹം തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതിശുഭ്രമായ ഒരു ഹിമവാഹിനിയുടെ പ്രവാഹത്തിൽ സ്നാനത്തിനായി ചെന്ന ജവഹർ യാദൃച്ഛികമായി കാൽവഴുതി അതിൽ വീഴുകയും, സഹയാത്രികനായിരുന്ന സ്നേഹിതൻ വളരെ സാഹസപ്പെട്ട് ഒഴുകിപ്പോകുന്ന ജവഹറിന്റെ കാലിൽ പിടികൂടി അദ്ദേഹത്തെ രക്ഷപ്പെടുത്തുകയും ചെയ്തു. മുന്നൂറുവാര അപ്പുറത്ത് ഈ മലയരുവി ഭീമമായൊരു പാറക്കെട്ടിലൂടെ ശക്തിയായി നിപതിക്കുന്ന ജലധാരയായി മാറുന്നുണ്ടായിരുന്നു. ഈ സംഭവം അദ്ദേഹത്തെ വല്ലാതെ സ്പർശിച്ചു. ഇങ്ങനെ ദേശീയമായ എല്ലാ വൈരുധ്യങ്ങൾക്കുമപ്പുറം ആത്മാനുഭൂതമായ പരസ്പരസ്നേഹത്തിന്റെ ശീതളിമ പാശ്ചാത്യസമ്പർക്കത്തിൽ നിന്ന് അദ്ദേഹത്തിന് അനുഭവപ്പെട്ടിരുന്നു എന്ന വസ്തുത വിസ്മരിച്ചുകൂടാ.

പരീക്ഷാ വിജയം അത്ര വളരെ അഭികാമ്യമായ ഒരു കാര്യമാണെന്ന് ജവഹറിന് ഒരിക്കലും തോന്നിയിരുന്നില്ല. എങ്കിലും അച്ഛന്റെ അഭിമതത്തെ മാനിച്ച് അദ്ദേഹം ബാർ പരീക്ഷകൾ ഒന്നൊന്നായി പാസ്സാവുകയും 1912-ൽ അഭിഭാഷകനായി അംഗീകരിക്കപ്പെടുകയും ചെയ്തു. അതിനെത്തുടർന്ന് നാട്ടിലേക്കുള്ള മടക്കയാത്രയും ആരംഭിച്ചു.



# വീണ്ടും ഇന്ത്യയിൽ

നാട്ടിൽ തിരിച്ചെത്തിയ ജവഹർലാൽ ഉല്പതിഷ്ണുവും ജിജ്ഞാസുവും തികഞ്ഞ ദേശീയവാദിയുമായ ഒരു യുവാവായിരുന്നു. അലസമായ അഭിഭാഷകജീവിതംകൊണ്ടു മാത്രം അദ്ദേഹം തൃപ്തിപ്പെട്ടില്ല. സ്വന്തം യുക്തിവിചാരങ്ങളിൽ അധിഷ്ഠിതമായ അഭിപ്രായ ഗതികളോടുകൂടിയ ഒരു സ്വതന്ത്രജീവിതത്തിനുവേണ്ടി ആ ഹൃദയം ദാഹിച്ചു. ആദ്യകാലത്തു് ഗോഖലെയുടെ ഭാരതസേവാസംഘത്തിൽ ആകൃഷ്ടനായെങ്കിലും, അതിൽചേർന്നുനില്ക്കാതെ മാറിനിന്നു് നോക്കിക്കാണാനാണ് ആഗ്രഹിച്ചതു്. മിസിസ് ആനിബസന്റിന്റെയും തിലകന്റെയും നേതൃത്വത്തിലുള്ള 'ഹോംറൂൾ ലീഗി'ന്റെ കാലമായിരുന്നു അതു്. അതുവരെ മിതവാദിയായിരുന്ന മോതിലാൽ ലീഗിലെ അംഗമായിച്ചേർന്നു. പിന്നീടു് വളരെക്കാലത്തേയ്ക്കു് ഈ അംഗത്വം തുടരുകയും ചെയ്തു.

ഇംഗ്ലണ്ടിൽനിന്നു് മടങ്ങിയെത്തിയ ജവഹർലാലിനു ഉടനെതന്നെ ബങ്കിപുരി കോൺഗ്രസ്സിന്റെ പ്രതിനിധിയായിപ്പോകാനുള്ള അവസരം ലഭിച്ചു. പക്ഷെ 1916-ലെ ലക്നൗ കോൺഗ്രസിൽ വച്ചാണ് തന്റെ രാഷ്ട്രീയ ഗുരുവും നേതാവുമായ ഗാന്ധിജിയെ ആദ്യമായി സന്ധിക്കുവാൻ ഭാഗ്യമുണ്ടായതു്. മനുഷ്യലോകത്തിന്റെ സമസ്തനന്മകളും മൂർത്തീഭവിച്ച ആ ശാന്തിസ്വരൂപന്റെ ദർശനം അദ്ദേഹ

ത്തിന്റെ ഹൃദയതലത്തിൽ അവാച്യമായ ഒരനുഭൂതി വിശേഷത്തിന്റെ അലകളുയർത്തി. പിന്നീടൊരിക്കലും–അഭിപ്രായഭിന്നതകൾ കണക്കിലേറെ അസംതൃപ്തി ഉളവാക്കിയ വിധിനിർണ്ണായകഘട്ടങ്ങളിൽപ്പോലും-ഈ അനുഭൂതി ഉയർത്തിയ പ്രതികരണങ്ങൾ ജവഹർലാലിൽനിന്ന് മാഞ്ഞുപോയിരുന്നില്ല. ഒരുപക്ഷേ അദ്ദേഹത്തിന്റെ വിജയ രഹസ്യങ്ങളിലൊന്നും ഇതുതന്നെയായിരിക്കണം.

1916-ലെ വസന്തപഞ്ചമി, അലഹബാദ് അതുവരെ ദർശിച്ചിട്ടില്ലാത്തവിധം മോടിയേറിയ ഒരു വൈവാഹികാഘോഷത്തിന് സാക്ഷ്യംവഹിച്ചു. ജവഹർലാലിന്റെ ജീവിതവസന്തം തളിരണിഞ്ഞതു് അന്നാണ്. സൌന്ദര്യവും സൌശീല്യവുംകൊണ്ട് ഒരുപോലെ അനുഗൃഹീതയായിരുന്ന കമലാകൗൾ അദ്ദേഹത്തിന്റെ സഹധർമ്മിണിയായിത്തീർന്നു. കൌമാരം യൌവ്വനത്തിനു വഴിമാറിക്കൊടുക്കുന്ന പതിനേഴാം വയസ്സിൽ കമല മാൻപേടയെപ്പോലെ ശാലീനയും നിഷ്കളങ്കയുമായ ഒരു പെൺകിടാവായിരുന്നു. വിവാഹശേഷം അദ്ദേഹം പത്നിയുമൊത്ത് കാശ്മീരിലേയ്ക്ക് ഒരുല്ലാസയാത്ര നടത്തി. മഞ്ഞുമാലകൾ ഇഴഞ്ഞുനീങ്ങുന്ന കുന്നിൻചരിവുകളും, പൂക്കൾനിറഞ്ഞ താഴ്‌വാരങ്ങളും അദ്ദേഹത്തിന് എന്നും ഹൃദയരഞ്ജകങ്ങളായ കാഴ്ചകളായിരുന്നു.

ഈ സന്ദർഭത്തിലാണ് കുപ്രസിദ്ധമായ 'റൌളറ്റ് നിയമം' ഗവൺമെന്റ് പുറപ്പെടുവിച്ചതു്. എതിർകക്ഷിക്ക് സ്വന്തം നില വിശദീകരിക്കാൻ അവസരം കൊടുക്കാത്ത വിധത്തിൽ വിചാരണചെയ്ത് അറസ്റ്റുനടത്താൻ ഗവൺമെന്റിനെ സഹായിക്കുന്ന വ്യവസ്ഥകളാണ് ഈ നിയമം ഉൾക്കൊണ്ടിരുന്നതു്. അന്ന് രോഗം പിടിപെട്ട് ശയ്യാവലംബി

യായിരുന്ന ഗാന്ധിജി ഇതിനെതിരായി ശക്തിയുക്തമായ വാദമുഖങ്ങൾ പുറപ്പെടുവിച്ചുവെങ്കിലും യാതൊരു ഫലവുമുണ്ടായില്ല. അതിനാൽ അദ്ദേഹം തന്റെ അനന്തരകാല പ്രവർത്തനങ്ങൾക്ക് അടിസ്ഥാനമിട്ട സത്യാഗ്രഹസഭ സ്ഥാപിച്ചു.

ഹിന്ദു–മുസ്ലീം അനൈക്യത്തിന്റെ ബീജാവാപം രാഷ്ട്രീയാന്തരീക്ഷത്തിലൂടെ അങ്ങിങ്ങു നടന്നുപോരുന്ന കാലമായിരുന്നു അത്. ലോകമഹായുദ്ധം അതിനുപോൽബലകമായ പലരംഗങ്ങളും സൃഷ്ടിച്ചുകൊണ്ടിരുന്നു. അതിനുപുറമെ, നിർബന്ധപൂർവം പട്ടാളസേവനത്തിനയക്കപ്പെട്ടുകൊണ്ട് അറുപ്പൂരായി പോയിട്ട് മടങ്ങിവന്നവരിൽ പലരും പുതുതായൊരു മാനസിക വിക്ഷോഭത്തിന്റെ സന്തതികളായിത്തീർന്നു. തങ്ങളുടെ മേൽ അടിച്ചേല്പിക്കപ്പെടുന്ന ഏതുതരം ഭരണവും ചോദ്യംചെയ്യാതെ സ്വീകരിച്ചിരുന്ന പതിവുമാറി, അശാന്തിയുടെയും അവകാശബോധത്തിന്റെയും സ്ഫുരണങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുതിയ ജനത സാധാരണക്കാരുടെയിടയിൽനിന്ന് അങ്ങനെ രൂപംകൊണ്ടുവരികയും ചെയ്തു. രാജ്യത്തെയൊട്ടാകെ കിടിലം കൊള്ളിച്ച, ജാലിയൻവാലാബാഗിലെ ഭീകരമായ കൂട്ടക്കൊല, സ്ഥിതിഗതികളെ കൂടുതൽ പ്രക്ഷുബ്ധവും ഭയാനകവുമായ ഒരു മാറ്റത്തിലെത്തിച്ചു.

ശിപായിലഹളയ്ക്കുശേഷം ഇത്രയധികം അസ്വാസ്ഥ്യപ്രദമായിരുന്ന ഒരു സന്ദർഭം വേറെ ഇല്ലെന്നു പറയാം. പഞ്ചാബിലെ നീണ്ടുനിന്ന പട്ടാളനിയമം ഈ അസ്വാസ്ഥ്യത്തെ രൂക്ഷതരമാക്കിത്തീർത്തു. പ്രധാനപ്രദേശങ്ങളിൽനിന്ന് ഈ നിയമം പിൻവലിക്കപ്പെട്ടശേഷം, കോൺഗ്രസ്സുകാരിൽ പ്രമുഖരായവർ അതിനെക്കുറിച്ച് അന്വേഷണപ്രവൃത്തികൾ

ആരംഭിച്ചു. 1915-ൽ മദനമോഹനമാളവ്യ ആരംഭിച്ച കിസാൻ പ്രസ്ഥാനത്തോടുകൂടിയാണ് ജവഹർലാലിന്റെ രാഷ്ട്രീയ ജീവിതം യഥാർത്ഥത്തിൽ ആരംഭിച്ചതെങ്കിലും പഞ്ചാബ് അന്വേഷണക്കാലത്താണ് മാളവ്യയുമായി കൂടുതൽ അടുക്കുവാനിടയായത്, മഹാത്മജിയുമായി നേരിട്ട് ബന്ധപ്പെടാൻ തുടങ്ങിയതും ഇപ്പോൾ മാത്രമാണ്.

ഗാന്ധിജി സത്യാഗ്രഹസഭ ആരംഭിച്ചപ്പോൾ അതിന്റെ പ്രവർത്തന പരിപാടികളിൽ ആകൃഷ്ടനായ ജവഹർലാൽ തീവ്രതരമായ മനോവ്യഥയിലകപ്പെട്ടു. അത്തരം പരിപാടികളുടെ പരിണതിയായേക്കാവുന്ന ജയിൽവാസം, എത്രയൊക്കെ പുരോഗമനവാദിയായിരുന്നിട്ടും, മോത്തിലാലിന് സ്വപുത്രനെസംബന്ധിച്ചിടത്തോളം സ്വീകരിക്കാവുന്ന ഒന്നായിരുന്നില്ല. അച്ഛനുമായുണ്ടായ ഈ അഭിപ്രായവ്യത്യാസമാണ് അദ്ദേഹത്തിന്റെ മനസ്സിനെ മഥിച്ചിരുന്നത്. പക്ഷേ മോത്തിലാലിന്റെ അപേക്ഷപ്രകാരം ഗാന്ധിജി തന്നെ സത്യാഗ്രഹസഭ നിർത്തിവെച്ചതോടെ, ആ പ്രശ്നം താൽക്കാലികമായി പരിഹരിക്കപ്പെട്ടു.

ആദ്യത്തെ ഗാന്ധികോൺഗ്രസ്സായി അറിയപ്പെടുന്ന അമൃതസർ കോൺഗ്രസ് 1919-ൽ മോത്തിലാലിന്റെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. ഭാരതാന്തരീക്ഷം മഹാത്മാഗാന്ധി കീ ജയ് വിളികൾകൊണ്ട് മുഖരിതമായിത്തുടങ്ങിയ കാലമായിരുന്നു അത്. മുസ്ലീംനേതാക്കന്മാരായ 'അലി സഹോദരന്മാർ കോൺഗ്രസ്സിൽ ചേർന്നതോടുകൂടി, 'ഖിലാഫത്ത് കമ്മിററി ഒന്നിനൊന്ന് ഗാന്ധിജിയുടെ സ്വാധീനതയിൽ വരികയുണ്ടായി.

ആയിടയ്ക്കു് പൊതുജനോദ്ബോധനാർത്ഥം 'ദി ഇൻഡിപ്പെൻഡൻറ്', എന്ന പത്രം മോതിലാൽ ആരംഭിച്ചു. അതിൻെറ ഡയറക്ടരായിത്തീർന്ന ജവഹറിന് ചില പുതിയ ചുമതലകൾ കൂടിയുണ്ടായി. പക്ഷെ ക്രമേണ ഈ പത്രം എന്നെന്നേയ്ക്കുമായി ഇല്ലാതാവുകയും, ഈ സംഭവം അദ്ദേഹത്തിൽ ഒരു നിരാശതാബോധം ഉളവാക്കുകയുമാണ് ചെയ്തതു്.

ഗാന്ധിജിയുടെ അക്രമരഹിതമായ നിസ്സഹകരണപ്രസ്ഥാനം 1920-ൽ കോൺഗ്രസ്സ് അംഗീകരിച്ചു. അതോടുകൂടി അക്കൊല്ലം ആഗസ്റ്റ് ഒന്നാം തീയതി സമരാരംഭദിനവും നിസ്സഹകരണദിനവുമായി പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. ഈ പുതിയ സംഭവഗതികളിൽ ജവഹറിന് അതിയായ താല്പര്യം തോന്നി. പക്ഷെ അതേദിവസം ബോംബെയിൽ വച്ച് ലോകമാന്യതിലകൻ അന്തരിച്ചു. അന്നത്തെ വമ്പിച്ച ദുഃഖാചരണപ്രകടനത്തിൽ ഗാന്ധിജിയോടൊപ്പം ജവഹർലാലും പങ്കെടുത്തിരുന്നു.

# കർഷകപ്രക്ഷോഭണവും ജയിൽവാസവും

1920–21-ൽ ഔധിൽ ഒരു കർഷകപ്രക്ഷോഭണം രൂപംകൊണ്ടു. ഇന്ത്യൻ പ്രശ്നത്തിൽ ദേശീയവാദികൾ ശ്രദ്ധിക്കാത്ത ഒരു വശമുണ്ടെന്ന് ജവഹർലാൽ ആദ്യമായി മനസ്സിലാക്കി. കർഷകരുടെയിടയിൽ സാർവ്വത്രികമായി പടർന്നുപിടിച്ചിരുന്ന അസംതൃപ്തിയും തന്മൂലമുണ്ടായ വിക്ഷോഭകരമായ അന്തരീക്ഷവും അദ്ദേഹത്തിന്റെ ശ്രദ്ധയെ ബലമായാകർഷിച്ചു. ഐക്യസംസ്ഥാനത്തിൽ ആരംഭിച്ചിരുന്ന ജന്മി-കുടിയാനവ ബന്ധത്തിന്റെ ശൈഥില്യം നിസ്സഹായരും അകിഞ്ചനരുമായ സാധുകർഷകരുടെ അളവില്ലാത്ത കഷ്ടപ്പാടുകളിൽ നിന്നാണ് തുടങ്ങിയതെന്ന് അദ്ദേഹത്തിനു വ്യക്തമായി. പ്രതാപ്ഗഢ് എന്ന ജില്ലയിൽ അദ്ദേഹംതന്നെ ഒരു 'കിസാൻമാർച്ച്' ഇതിനകം സംഘടിപ്പിക്കുകയും ചെയ്തിരുന്നു.

ഉദ്യോഗസ്ഥമേധാവികൾ ജവഹർലാലിനെ ഒരു നോട്ടപ്പുള്ളിയായി കണക്കാക്കാനിടയാക്കിയ മറ്റൊരു സംഭവം കൂടി ഇതിനിടയിലുണ്ടായി. സ്വരൂപറാണിയുടെയും കമലയുടെയും അനാരോഗ്യം നിമിത്തം അവരെ അദ്ദേഹത്തിന് മുസ്സൂറിയിലേക്കു് കൊണ്ടുപോകേണ്ടിവന്നു. ബ്രിട്ടീഷ്ഗവൺമെന്റും അഫ്ഗാൻകാരുമായുണ്ടായ രസക്ഷയത്തിന്റെ ഫലമായി, സന്ധിസംഭാഷണത്തിനു വന്നുചേർന്ന അഫ്ഗാൻ പ്രതിനിധിസംഘവും ജവഹർലാലും ഒരേ ഹോട്ടലിലാണ്

കഴിഞ്ഞുകൂടിയതു്. അവരുമായി രഹസ്യബന്ധം പുലർത്തുകയില്ലെന്നു് ഉറപ്പുകൊടുത്തില്ലെങ്കിൽ അവിടംവിട്ടു പോകേണ്ടിവരുമെന്നു് അവിചാരിതമായ ഒരു ഭീഷണി ഗവൺമെന്റിൽനിന്നുണ്ടായി. ഈ വ്യവസ്ഥയ്ക്കു് കീഴടങ്ങാതിരുന്നു നിമിത്തം അദ്ദേഹത്തെ പുറത്താക്കുന്ന ഒരു കല്പനയും വിനാവിളംബം പുറപ്പെട്ടു. മോത്തിലാലിന്റെ ഇടപെടൽമൂലം സംഗതികൾ നിയന്ത്രണാതീതമാകാതെ തൽക്കാലം പരിണമിച്ചെങ്കിലും. തുടർന്നുള്ള ജീവിതത്തിൽ ഇതു് ദൂരവ്യാപകമായ ഫലമാണുളവാക്കിയതു്.

കൽക്കട്ടായിലെ കോൺഗ്രസ്സിന്റെ വിശേഷാൽ സമ്മേളനത്തിലും ഒരു പ്രതിനിധിയായി ജവഹർ പങ്കെടുക്കുകയുണ്ടായി. ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തെക്കുറിച്ചുള്ള ചർച്ചകളും അഭിപ്രായങ്ങളും പലയിടങ്ങളിൽനിന്നും പൊന്തിവന്നു. ലാലാജി ഉൾപ്പെടെയുള്ള പലരും പ്രതികൂലമനോഭാവം പ്രകടിപ്പിച്ചപ്പോൾ, മോത്തിലാൽ ഈ പ്രസ്ഥാനത്തെ അനുകൂലിക്കുകയാണു് ചെയ്തതു്. തികച്ചും ബഹിർമുഖനെന്നു വിളിക്കാവുന്ന മോത്തിലാലും, അന്തർമുഖത്വംകൊണ്ടു് ഒരാധ്യാത്മിക ഗുരുവിന്റെ മഹിമാപ്രകർഷം ഉൾക്കൊള്ളുന്ന ഗാന്ധിജിയും തമ്മിൽ ആദർശപരമായി ഉണ്ടായ ഈ അഭിപ്രായൈക്യം പലർക്കും അത്ഭുതകരമായി തോന്നി.

ഒരു ഇംഗ്ലീഷുകാരനായ മി: ആൻഡ്രൂസ് ആയിടെയ്ക്കാണു് 'സ്വാതന്ത്ര്യം—അടിയന്തിരാവശ്യം' (Independance the immediate need) എന്ന ലഘുപത്രിക പരസ്യപ്പെടുത്തിയതു്. ഇതു് ജവഹർലാലിനെ വളരെയധികം ആവേ

ശം കൊള്ളിച്ചു. തുടർന്നുണ്ടായ നാഗപുരി കോൺഗ്രസ്സ്സമ്മേളനത്തിൽക്കൂടി പങ്കെടുത്തശേഷം, അദ്ദേഹം പൂർവ്വാധികം ഊർജ്ജസ്വലതയോടെ കാർഷികപ്രശ്നങ്ങളിൽ മുഴുകുകയും ചെയ്തു. പിന്നീട് തിരക്കു പിടിച്ച ദിവസങ്ങളാണ് അദ്ദേഹം പിന്നിട്ടത്.

കർഷകജനതയുടെ ഇടയിലേയ്ക്ക് ഒരു ദൈവദൂതനെപ്പോലെ ഇറങ്ങിച്ചെന്ന ജവഹർലാൽ വളരെവേഗം അവരുടെ ഹൃദയത്തെ പിടിച്ചടക്കി. മണിമേടയിൽനിന്ന് പുൽമാടത്തിലേയ്ക്കിറങ്ങിവന്നിരിക്കുന്ന അഭിജാതനായ പ്രഭുകുമാരൻ–അദ്ദേഹം തങ്ങളോടൊപ്പം ഉണ്ണുകയും ഉറങ്ങുകയും ചെയ്യാൻ തയ്യാറായിട്ടാണ് വന്നിരിക്കുന്നതെന്ന് കണ്ടപ്പോൾ, ആ പുതിയ അനുഭവത്തിൽ അവർ പുളകംകൊണ്ടു. അദ്ദേഹത്തെ അവർ സാദരം, സസ്നേഹം, സസന്തോഷം തങ്ങളുടെയിടയിലേയ്ക്ക് സ്വാഗതം ചെയ്തു. അങ്ങനെ ഗ്രാമസന്ദർശനങ്ങളും കർഷകയോഗങ്ങളും പ്രസംഗങ്ങളും കൊണ്ട് അവിശ്രമമായ ഒരു പ്രവർത്തനമണ്ഡലമായിരുന്നു അദ്ദേഹത്തിന്റേത്. എങ്കിലും അവിടെ അദ്ദേഹം അഭിനവമായ ഒരാനന്ദവും ഉന്മേഷവും കണ്ടെത്തി.

1921 ഡിസംബറിൽ വെയിൽസ് രാജകുമാരന്റെ ഇന്ത്യാസന്ദർശനം പ്രമാണിച്ച് സ്വീകരണച്ചടങ്ങുകൾക്കായി ഗവൺമെന്റ് ഊർജ്ജിത നടപടികൾ കൈക്കൊണ്ടു. ഗവൺമെന്റിനോടുള്ള പ്രതിഷേധം പ്രകടിപ്പിക്കാൻ പറ്റിയ ഒരവസരമായി കോൺഗ്രസ്സും ഗാന്ധിജിയുടെ അനുയായികളും ഇതിനെ കണക്കാക്കുകയും, നാടൊട്ടുക്കുള്ള പ്രചാരവേലയുടെ ഫലമായി ജനങ്ങൾ ഐക്യകണ്ഠ്യേന എല്ലാവിധമായ അല

കാരങ്ങളും നിരോധിക്കുകയും ചെയ്തു. രാജകുമാരനെ സ്വാഗതം ചെയ്തതു് ചൈതന്യരഹിതവും ദയനീയമാംവണ്ണം ശൂന്യവുമായ അലഹബാദിലെയും കൽക്കട്ടയിലെയും തെരുവീഥികളാണു്. തൽഫലമായി കൂട്ടത്തോടെ പലരും അറസ്റ്റു ചെയ്യപ്പെട്ടു. ജവഹർലാലിന്റെ ആദ്യത്തെ ജയിൽശിക്ഷയായിരുന്നു ഇതു്. അദ്ദേഹത്തോടൊപ്പം പിതാവും അറസ്റ്റുവരിച്ചു. അതിനെത്തുടർന്നു് നിസ്സഹകരണത്തിന്റെ പേരിൽ തടവുശിക്ഷ വിധിക്കപ്പെട്ടവരുടെ സംഖ്യ മുപ്പതിനായിരത്തോളമായിരുന്നു എന്നു പറഞ്ഞാൽ ദേശീയ പ്രബുദ്ധതയുടെ ആഴവും വ്യാപ്തിയും എത്രകണ്ടുണ്ടായിരുന്നുവെന്നു് ഊഹിക്കാവുന്നതേയുള്ളൂ.



## അഹിംസയുടെ പ്രായോഗികത

1922 ഫെബ്രുവരി, കാരാഗൃഹഭിത്തികളിൽ ബാഹ്യസംഘട്ടനങ്ങളുടെ കഥകൾകേട്ട് അഭിമാന പ്രകർഷത്താൽ ഉത്തേജിതനായി കഴിഞ്ഞുവന്ന ജവഹർലാലിനെ അമ്പരപ്പിക്കുമാറ് ഒരു വാർത്ത ലഭിച്ചു–ഗാന്ധിജി സിവിലാജ്ഞാലംഘനവും നിസ്സഹകരണവും നിർത്തിവച്ചിരിക്കുന്നു! അപ്രതീക്ഷിതമായിരുന്നു ഈ തീരുമാനം. അതിനു കളമൊരുക്കിയ സംഭവം ബന്ധനസ്ഥനായ ജവഹറിന്റെ ഹൃദയത്തിൽ അഹിംസയെയും അതിന്റെ പ്രായോഗികവശത്തെയും കുറിച്ച് ആശങ്കകൾ ഉല്പാദിപ്പിച്ചു. ചൌരിചൌരാഗ്രാമത്തിൽ ഒരുസംഘമാളുകൾ അക്രമാസക്തരായി പോലീസ്സ്റ്റേഷൻ ആക്രമിച്ചു തീവയ്ക്കുകയും ഏതാനും പോലീസുകാരെ ജീവനോടെ ദഹിപ്പിക്കുകയും ചെയ്തുകൂടാതെ, മറ്റുപല പ്രതികാരനടപടികൾകൂടി കൈക്കൊണ്ടുവത്രേ! അഹിംസയുടെ പരമാചാര്യനായ മഹാത്മജിക്ക് ഇതു സഹിക്കാമായിരുന്നില്ല. അദ്ദേഹം തന്റെ നിസ്സഹകരണം നിരുപാധികം പിൻവലിച്ചു.

അഹിംസ ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം മറ്റെന്തിലുമുപരി പ്രബലമായ ഒരായുധമായിരുന്നു. ഏതൊരു ഭൌതികശക്തിക്കും ധർഷണം ചെയ്യാനാവാത്ത അജയ്യമായ ആത്മചൈതന്യമാണ് ഈ അഹിംസയുടെ ഉറവിടം.

ഇന്ത്യയുടെ അന്തസ്സത്ത തികച്ചും ആദ്ധ്യാത്മികമാണ്. മൃഗങ്ങളുടെ ശരീരബലം ഹിംസയെ അവരുടെ വർഗ്ഗനിയമമാക്കിത്തീർക്കുമ്പോൾ, ആത്മശക്തിയുടെ അധീശത്വം മനുഷ്യനെ മൃഗത്തിൽനിന്നും ഉയർന്നവനാക്കിത്തീർക്കുന്നു. ഈ ശക്തിയാണ് അവനെ ആത്മത്യാഗത്തിനു തന്നെയും സന്നദ്ധനാക്കിമാററുന്നതു്. സ്വന്തംശക്തിയെക്കുറിച്ച് ബോധവാനായിരിക്കെ, അന്യന്റെ നേരെ ആയുധമുയർത്താതിരിക്കാനുള്ള മനസ്സാന്നിദ്ധ്യം നേടുമ്പോൾ, ന്യായരഹിതമായി പ്രവർത്തിക്കുന്ന ഒരു സാമ്രാജ്യത്തോടുപ്പോലും എതിർത്തു നിൽക്കാനുള്ള ആത്മധൈര്യം അവൻ ആർജ്ജിച്ചു കഴിയുന്നു.

അഹിംസ അതിന്റെ ക്രിയാത്മകമായ അവസ്ഥയിൽ, പീഡാനുഭവം തന്നെയാണ്, പക്ഷബലഹീനനായ ഒരു വ്യക്തി തന്നെക്കാൾ പ്രബലനായ ഒരുവന്റെ അക്രമത്തെ നിശ്ശബ്ദം സഹിക്കുന്നതും, സുശക്തനായ ഒരുവൻ ക്ഷമയും സഹനശക്തിയും സ്വയം ഏറെറടുത്ത് കയ്യുയർത്താതെ നിന്ന്, ആത്മപ്രഭാവം കൊണ്ട് ശത്രുവിനെ നേരിടുന്നതും രണ്ടും രണ്ടാണ്. ഒരു സാധാരണമായ ഉദാഹരണംകൊണ്ട് ഗാന്ധിജിതന്നെ ഈ വസ്തുത സ്പഷ്ടമാക്കുന്നു. പൂച്ചയുടെ പിടിയിലകപ്പെട്ട എലി ശത്രുവിന്റെ ഹിംസയെ എതിർക്കാതെ സ്വശരീരം പിച്ചിച്ചീന്തുവാൻ അനുവദിക്കുന്നുണ്ട്. അതു് ക്ഷമയല്ല—അഹിംസയുമല്ല. ആക്രമിക്കപ്പെടുന്ന ജന്തു ബലഹീനനും നിസ്സഹായനും ആയതാണ് ഇതിനുകാരണം. ഇന്ത്യ അഹിംസ സ്വീകരിക്കണമെന്നു പറയുമ്പോൾ, തന്റെരാജ്യം ദുർബ്ബലമോ നിസ്സഹായമോ ആണെന്ന് ഗാന്ധിജി ഉദ്ദേശിക്കുന്നില്ല. എന്നല്ല, ഇന്ത്യ ദുരാധർഷവും അനന്തപ്രഭാവയുക്തവുമായ ശക്തിയോടുകൂടിയ മഹാരാജ്യമാണെന്ന് അദ്ദേഹ

ത്തിന്ന് ഉറപ്പുണ്ടതാനം. പക്ഷെ ഈ ശക്തിയുടെ അധിഷ്ഠാനം ഭൗതികമല്ല. അതു് ആദ്ധ്യാത്മികം മാത്രമാണ്. അതിനാൽ ഇന്ത്യയുടെ ഏകരക്ഷോപായവും അഹിംസ തന്നെ.

ഈ വിധത്തിൽ അഹിംസയെ കേവലം ഒരാദർശമെന്നതിൽ നിന്നുയർത്തി പ്രായോഗികവും ശുഭപരിണാമപ്രദവുമായ കർമ്മപദ്ധതിയാക്കുക എന്നതാണ് ഗാന്ധിജിയുടെ സന്ദേശം. അദ്ദേഹത്തെപ്പോലെ അസാധാരണനും സമുന്നതാശയനുമായ ഒരു മഹാവ്യക്തിക്കു് ഈ സന്ദേശം മനസാ വാചാ കർമ്മണാ നടപ്പാക്കുക വിഷമമുള്ള കാര്യമായിരുന്നില്ല. തീവ്രവികാരങ്ങളുടെ തീജ്വാലയെ സംയമനശക്തിയാൽ ദമനം ചെയ്തുകൊണ്ടു് അത്യന്തം ലഘുവും അലങ്കാരരഹിതവുമായ സ്നേഹത്തിൻെറ ഭാഷയിൽ അദ്ദേഹം പകരുന്ന ശാന്തിമന്ത്രം ശ്രോതാവിന്റെ മനസ്സിൽ ഗാഢമായി ആഴത്തിറങ്ങുന്നതായിരുന്നു. പക്ഷെ അദ്ദേഹത്തിൻെറ അതീന്ദ്രിയത്വം സാധാരണക്കാർക്കു് അഗമ്യവും. അതുകൊണ്ടുതന്നെ അഹിംസയുടെ പ്രായോഗികത ബഹുഭൂരിപക്ഷത്തിന്ന് അസ്വീകാര്യവുമല്ലേ?

ഭഗവദ്ഗീതപോലും 'യുഗധർമ്മം' ഉപദേശിക്കുന്നു. യുഗാനുസൃതമായ ആദർശങ്ങൾക്കനുസരിച്ച് ജീവിതത്തെ ക്രമീകരിക്കുകയത്രേ മനുഷ്യധർമ്മം. ആ നിലയിൽ നോക്കുമ്പോഴും, മറെറന്നത്തെക്കാളുമധികം അക്രമരാഹിത്യവും അഹിംസയും ആവശ്യപ്പെടുന്നതാണ് ആധുനികയുഗമെന്നാണ് ഗാന്ധിജിയുടെ അവകാശവാദം. ശാസ്ത്രത്തിൻെറ നേട്ടങ്ങൾ ഭൗതികത്വത്തെ ഉത്തരോത്തരം അഭിവൃദ്ധിപ്പെടുത്തുമ്പോൾ

സമാന്തരമായി ആധ്യാത്മികതയുടെ ഉൽക്കഷം സംസാധിതമാകണമെന്ന് അദ്ദേഹം വിശ്വസിക്കുന്നു. അഹിംസാത്മകമായ സാങ്കേതികമാറ്റം ഉപദേശിക്കുവാൻ അദ്ദേഹത്തിന് പ്രേരണാശക്തിയായി നിൽക്കുന്നതും ഈ വിശ്വാസമാണ്.

പക്ഷേ വിപ്ലവകരങ്ങളായ ഊഷ്മളചിന്തകളിൽ ജ്വലിക്കുന്ന ഒരു ഹൃദയത്തിന്, യുക്തിക്ക് നിരക്കാത്തതെന്ന് തോന്നാവുന്ന ചില അംശങ്ങൾ മേല്പാത്ത ന്യായവാദത്തിലുണ്ടെന്ന് ഒററനോട്ടത്തിൽതന്നെ വ്യക്തമാണ്. പ്രസരിപ്പും കർമ്മാസക്തിയും, വിജൃംഭിതമായ ദേശാഭിമാനത്തിന്റെ തീനാളങ്ങളെ പ്രോജ്ജ്വലിപ്പിക്കുന്ന ചണ്ഡവാതങ്ങളായി ഉള്ളിൽ ആഞ്ഞു വീശിക്കൊണ്ടിരിക്കെ ഗാന്ധിജിയുടെ തീരുമാനം ഒരു പക്ഷേ ശരിയാണെങ്കിൽ കൂടിയും സമരം പിൻവലിച്ചരീതി ഏറെക്കുറെ വികലമായിരുന്നു എന്ന് ജവഹർലാൽ വിശ്വസിച്ചു. മററുപലരും ഈ അഭിപ്രായക്കാരായിരുന്നു.

# വർഗ്ഗീയത രാഷ്ട്രീയത്തിൽ

മൂന്നുമാസക്കാലം കഴിഞ്ഞു് ജവഹർലാൽ ബന്ധനവിമു
ക്തനായി കൂടുതൽ കർമ്മപരിപാടികളുമായി പുറത്തിറങ്ങി.
ആദ്യത്തെ ഇനം വിദേശവസ്ത്ര ബഹിഷ്കരണമായിരുന്നു.
അതിനെത്തുടർന്നു് വീണ്ടും തടവുശിക്ഷ വിധിക്കപ്പെടുക
യാൽ ലക്നൗഡിസ്ട്രിക്ട് ജയിലിലേക്കു പോകേണ്ടിവന്നു.
അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന മോതിലാൽ ഈ സമയ
ത്തിനിടയ്ക്കു് നൈനിത്താൾ ജയിലിലേക്കു് മാററപ്പെട്ടി
രുന്നു. പുതിയ ജയിൽ നിയമങ്ങൾകൊണ്ടു് നിരവധികള
ളായ വിഷമതകളും അസ്വാതന്ത്ര്യവും അവിടെ അനുഭവപ്പെ
ട്ടിരുന്നു. ബാഹ്യലോകത്തിൽ നിന്നു നിശ്ശേഷം അകററ
പ്പെട്ട ആ സ്ഥിതിയിൽ, പ്രകൃതിയിൽ വന്നുചേരുന്ന ഭാവ
ഭേദങ്ങളോ ഋതുക്കളുടെ മനോഹാരിതയോ കണ്ടു് ആസ്വദി
ക്കുക സുകരമായിരുന്നില്ല. യാദൃച്ഛികമായി ഒരു ദിവസം
ജനൽപ്പഴുതിലൂടെ കാണാനിടയായ വർഷകാലമേഘങ്ങൾ,
അതിനുമുമ്പോ പിമ്പോ ഉണ്ടായിട്ടില്ലാത്തവിധം വലുതായ
വികാരതീവ്രത അദ്ദേഹത്തിലുളവാക്കി, കനംതൂങ്ങിനില്ക്കു
ന്ന മേഘനിരകളുടെ ഉള്ളിലൂടെ ചുഴിഞ്ഞിറങ്ങുന്ന കണ്ണുകൾ,
അവയുടെ അഗാധതയെക്കുറിച്ചും തദ്വാരാ ജീവിതത്തിന്റെ
അമേയതയെക്കുറിച്ചും ചിന്തിക്കാൻ ആ ഹൃദയത്തിന്നു് പ്രേര
ണ നൽകിയിരുന്നു. എത്രതന്നെ ബുദ്ധിമുട്ടുകളുണ്ടായിട്ടും, കഴി
യുന്നത്ര അനാശാസ്യസംഭവങ്ങൾക്കു് ഇടകൊടുക്കാതെ ബാര

ക്കിലുള്ളവർ ഐക്യബോധത്തോടെ തന്നെ പെരുമാറി 1923 ജനവരിയിൽ എല്ലാ രാഷ്ട്രീയത്തടവുകാരും വിമോചിതരായി.

ഇത്തരുണത്തിൽ വർഗ്ഗീയതയുടെ ലഹരി രാഷ്ട്രീയാന്തരീക്ഷത്തിൽ അലതല്ലിത്തുടങ്ങിയിരുന്നു. കോൺഗ്രസ്സിന്റെ ഒരു വിശേഷാൽ സമ്മേളനം 'സ്വരാജ്' ആദർശങ്ങളുടെ പുരോഗതിയെ കുറിക്കുന്ന ഒരു ഘട്ടത്തിലെത്തിച്ചേർന്നു. പഞ്ചാബിലെ അകാലികൾ നീചരായ മഹന്ത്മാരുമായി എതിരിട്ട്, തങ്ങളുടെ ആരാധനാസ്ഥലങ്ങളും മററും ശുദ്ധീകരിച്ചെടുക്കുന്ന ഒരു പുനരുദ്ധാരണ പ്രസ്ഥാനത്തിൽ ഏർപ്പെട്ടിരുന്നു. കാലാന്തരത്തിൽ ഈ അകാലി പ്രസ്ഥാനം വിജയിക്കുകയും ചെയ്തു.

ഹിന്ദു–മുസ്ലീം ജനതയുടെ പരസ്പര വിദ്വേഷജന്യങ്ങളായ കലഹങ്ങൾ ജവഹറിനെ ദലിതചിത്തനാക്കിത്തീർത്തു. മൂന്നുവർഷങ്ങൾക്കുമുമ്പ് നാഗപുരിയിലെ കോൺഗ്രസ് സമ്മേളനത്തിൽ, മുമ്പ് തെററിപ്പിരിഞ്ഞുപോയ നേതാക്കന്മാരിൽ പലരും യോജിപ്പിലെത്തിയെങ്കിലും, മതകാലുഷ്യം പിടിപെട്ട് അന്ധനായ ജിന്നാ കോൺഗ്രസ്സിൽനിന്ന് നിശ്ശേഷം വിട്ടുപോയിരുന്നു. അന്ന് ഈ സംഭവം അദ്ദേഹത്തെ വളരെയധികം വേദനിപ്പിക്കുകയും ചെയ്തു. അലിസഹോദരന്മാർ ഗാന്ധിജിയുമായി അനുരഞ്ജനത്തിലെത്തിയിരുന്നിട്ടും, മതപരമായ ലഹളകൾ അവിടവിടെ പൊട്ടിപ്പുറപ്പെട്ടു. വികാരങ്ങളുടെ ഉഗ്രസംഘട്ടനത്തിൽ നിന്നുളവാകുന്ന മാനസികാഘാതം കടുത്ത ദുരന്തഫലങ്ങൾ ഉളവാക്കുമെന്ന് അറിഞ്ഞിരുന്നതിനാൽ, കഴിയുന്നതും അജ്ഞാതിരി

വികാരമൂർഛയ്ക്കടിപ്പെടാതിരിക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നു. എന്നിട്ടും സംഭവങ്ങളുടെ ഈ പോക്ക് അദ്ദേഹത്തെ അസ്വസ്ഥനാക്കിത്തീർത്തു.

1920-ലുണ്ടായ മാപ്പിളലഹളകളെ തുടർന്ന് ദില്ലി, നാഗ്പൂർ, ലക്നൗ എന്നീ പ്രദേശങ്ങളിൽ അടിക്കടി സംഘട്ടനങ്ങൾ നടന്നുവന്നത് ഒരു യഥാർത്ഥ ദേശാഭക്തനെ ദുഃഖിപ്പിക്കാൻ പോരുന്നവയായിരുന്നു. 1924-ൽ വടക്കുപടിഞ്ഞാറൻ അതിർത്തി പ്രദേശത്ത് കോഹാത് എന്ന സ്ഥലത്ത് നൂറിലധികം പേരുടെ ജീവാഹുതിയിൽ കലാശിച്ച ഒരു ലഹളയോടുകൂടി സ്ഥിതിഗതികൾ നിയന്ത്രണാതീതമായി. നിരാശാഭരിതനായ ഗാന്ധിജി ഉപവാസം വരിച്ചു. ഇരുപത്തിയൊന്നു ദിവസം നീണ്ടുനിന്ന അപായകരമായ നിരാഹാരസത്യാഗ്രഹം ഏറക്കുറെ സഫലമായിത്തീർന്നു. പക്ഷേ ചിരസ്ഥായിയല്ലാത്ത വൈകാരിക വിജൃംഭണത്തിൽ നിന്നുയരുന്ന ഈ വിജയം സുസ്ഥിരമല്ലെന്നറിഞ്ഞിരുന്ന ജവഹർലാൽ ഇതുകൊണ്ട് തൃപ്തനായില്ല.

സുഹൃത്തായ സയ്ദ് മുഹമ്മദിന് നെഹ്റു അയച്ച ഒരു കത്ത് ഈ വിധത്തിലായിരുന്നു:—"രാഷ്ട്രീയകലഹങ്ങൾക്ക് ഞാൻ വലിയ പ്രാധാന്യം കൊടുക്കുന്നില്ല. പക്ഷേ ഈ മതഭ്രാന്ത് എനിക്ക് ഭീകരമായ ഒരനുഭവമാണ്. നാമെല്ലാം അന്യോന്യ വിദ്വേഷത്തിന്റെ അഗാധമായ കയത്തിൽ അകപ്പെട്ടിരിക്കുകയാണെന്നും, ആ നീർച്ചുഴിയിൽ നാം നിരാധാരരായി അടിയുകയാണെന്നും എനിക്ക് തോന്നിപ്പോകുന്നു."

മനസ്സിന്റെയും വികാര വിചാരങ്ങളുടെയും സ്വാഭാവികതയെ നഷ്ടപ്പെടുത്തുന്നതും പുറംപൊളിക്കുന്നതുമായ ഒരു

നശീകരണായുധമാണ് മതമെന്ന് നെഹ്റു വിശ്വസിച്ചു. മററൊരു ലോകനേതാവായ ലെനിന്റെ ദൃഷ്ടിയിൽ മതം മനുഷ്യനെ മയക്കുന്ന കഞ്ചാവായിരുന്നപ്പോൾ, ജവഹർലാലിന്ന് അതു് ദാഹകമായ ഹാലാഹലം തന്നെയായിരുന്നു. ഇന്ത്യക്കു ഈ ബാധയെ ഒഴിച്ചുവിട്ടല്ലാതെ സ്വതന്ത്രമായൊന്ന് നിശ്വസിക്കാനോ പ്രയോജനകരമായി എന്തെങ്കിലും പ്രവർത്തിക്കാനോ കഴിയുകയില്ലെന്നു അദ്ദേഹത്തിന്ന് ഉറപ്പുണ്ടായിരുന്നു. അസുഖകരമായ ഈ ചിന്തകളിൽനിന്ന് തെല്ലൊന്നകലാൻ അലഹബാദ് മുനിസിപ്പാലിററിയുടെ അദ്ധ്യക്ഷപദം അദ്ദേഹത്തെ സഹായിച്ചു.

പഞ്ചാബിലെ നാട്ടുരാജ്യങ്ങളിൽ പലതും ബ്രിട്ടീഷുകാരുടെ മർദ്ദനഭരണംകൊണ്ടു് ദുരിതമനുഭവിക്കുന്നതായി നെഹ്റു മനസ്സിലാക്കി. നാഭായിലെ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി ബ്രിട്ടീഷ് ഭരണാധികാരിയെ ഗവർമ്മെൻറ് നിയോഗിച്ചപ്പോൾ, ആ ഭരണത്തിന്റെ ഭീകരതയിൽ പ്രതിഷേധിച്ച് സിക്കുകാർ ജാഥകൾ നയിച്ചുതുടങ്ങി. ജവഹർലാൽ കോൺഗ്രസ് പ്രവർത്തകരായ ഗിദ്വാനിയും സന്താനവുമൊരുമിച്ച് സന്ദർശകരെന്ന നിലയിൽ നാഭായിലേക്കു പുറപ്പെട്ടു. രാജ്യാതിർത്തികളിൽ പ്രവേശിക്കരുതെന്ന കല്പന നിഷേധിച്ച കുററത്തിന്ന് അവർ അറസ്ററു ചെയ്യപ്പെടുകയും കയ്യാമംവെച്ച് കാരാഗൃഹത്തിലേക്കു് ആനയിക്കപ്പെടുകയും ചെയ്തു. കൈകളിൽ ഇടലിട്ടു പൂട്ടി തെരുവീഥിയിലൂടെയുള്ള ആ യാത്ര ചങ്ങലയ്ക്കിട്ട നായയെ വലിച്ചിഴച്ചുകൊണ്ടു പോകുന്ന പ്രതീതിയാണ് ഉളവാക്കിയതെന്ന് നെഹ്റു തന്നെ സ്വജീവിതസ്മരണകളിൽ പ്രതിപാദിച്ചുകാണുന്നു. വീരോചിതമായി, വശ്യഖചിതമായ വീരശൃംഖല അണി

യേണ്ട കൈകളിൽ കള്ളനു ചേർന്ന കയ്യാമം ധരിച്ച് തെരുവുകളിലൂടെ നടക്കേണ്ടിവന്ന വിധിവൈപരീത്യത്തെക്കുറിച്ച് എന്തു പറയാനാണ്?

നാഭായിലെ കോടതിയിൽ ജവഹർലാൽ വിചാരണയ്ക്ക് ഹാജരാക്കപ്പെട്ടു. ഉന്നതനായ ഒരഭിഭാഷകപ്രമുഖന്റെ പുത്രനും, ഉയർന്ന നിയമബിരുദധാരിയുമായ അദ്ദേഹത്തിന് അനഭ്യസ്തവിദ്യനും അപരിഷ്കൃതനുമായ ഒരു ന്യായാധിപന്റെ മുമ്പിൽ വിചാരണയ്ക്കു വിധേയനായി നിൽക്കേണ്ടി വന്നു. എന്തൊരു വിരോധാഭാസം! ആറുമാസത്തെ തടവുശിക്ഷയാണ് ആദ്യം വിധിക്കപ്പെട്ടത്. പിന്നീട് അവിചാരിതമായി ഒരു ഗൂഢാലോചനക്കേസിൽ അവരെ ഉൾപ്പെടുത്തുകയും, രണ്ടുകൊല്ലം കൂടി വിധിക്കപ്പെടുകയും ചെയ്തു. സംഭവമറിഞ്ഞ് മോതിലാൽ സ്ഥലത്തെത്തി പുത്രനെ സന്ദർശിച്ച് മടങ്ങിപ്പോവുകയുണ്ടായി. അതിനെത്തുടർന്ന് വീണ്ടും പുറപ്പെട്ട ഒരു എക്സിക്യൂട്ടീവ് കല്പനയിന്മേൽ അവർ വിമുക്തരായി. അവിടെ നിന്ന് അലഹബാദിലേയ്ക്ക് മടങ്ങിയത് വെറും കയ്യോടെയായിരുന്നില്ല. മാരകമായ സന്നിപാതജ്വരത്തിന്റെ അണുക്കൾ അവർ വേണ്ടുവോളം നേടിയിരുന്നു.

ജവഹർലാൽ കോൺഗ്രസ് ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടിരുന്നു. 1924-ൽ കോകനദത്തിൽവച്ചു നടന്ന കോൺഗ്രസ് സമ്മേളനത്തിനു ശേഷവും, അദ്ധ്യക്ഷനായിരുന്ന മുഹമ്മദ് അലിയുടെ നിർബ്ബന്ധപൂർവ്വമായ അഭ്യർത്ഥന സ്വീകരിച്ച് അദ്ദേഹത്തിന് സെക്രട്ടറിപദം തുടർന്നു പോകേണ്ടതായി വന്നുകൂടി. താങ്കളുടെ സാന്നിദ്ധ്യം പ്രവ

ത്തകക്കമ്മററിയിലെ ചില അംഗങ്ങൾ ഇഷ്ടപ്പെടാതിരിക്ക കയും താങ്കളെ അവർ അവിശ്വസിക്കുകയും ചെയ്യുന്നതു കൊണ്ടാണ് ഞാൻ താങ്കളുടെ സാന്നിദ്ധ്യസഹകരണങ്ങൾ ആഗ്രഹിക്കുന്നതു്'' എന്നു് അദ്ധ്യക്ഷൻ അദ്ദേഹത്തോടു് നേരിട്ടു പറയുകയും ചെയ്തു.

ഇതിനിടയിൽ കോൺഗ്രസ്സിനകത്തുതന്നെ സി. ആർ. ദാസും മോത്തിലാലും ചേർന്നു് സംഘടിപ്പിച്ച 'സ്വരാജ് കക്ഷി' വളർന്നുവരുന്നുണ്ടായിരുന്നു. ജവഹറിന്നു് തന്റെ അച്ഛനുമായി ഇക്കാര്യത്തിൽ യോജിക്കാൻ കഴിഞ്ഞില്ല. എന്നിട്ടും മകനെ തന്റെ സ്വാധീനശക്തിയുപയോഗിച്ചോ സമ്മർദ്ദം ചെലുത്തിയോ വശത്താക്കാൻ അദ്ദേഹവും തുനിഞ്ഞില്ല. പ്രത്യക്ഷസമരത്തിനുവേണ്ടി ദാഹിക്കുന്ന ജവഹർലാലിന്റെ ഹൃദയത്തിനു് ഗാന്ധിജിയുടെ പ്രവൃത്തിപഥം പോലും തൃപ്തികരമല്ലെന്നു് അഭിപ്രായമുണ്ടായിരുന്നു.

മുൻസിപ്പൽ ചെയർമാനെന്ന നിലയിൽ തുടർന്നുവന്നെങ്കിലും, അതിൽ ജവഹർ സന്തുഷ്ടനായിരുന്നില്ല. പക്ഷേ ഭരണകാര്യങ്ങളിൽ പ്രാഥമിക പരിചയം നേടുന്നതിനും നിർമ്മാണാത്മക പ്രവർത്തനങ്ങളെക്കുറിച്ചു് അറിയാനും സഹായിച്ച ഈ സ്ഥാനം, ഭാവിയിൽ ഭരണകർത്താവെന്ന പദവി ഏറെറടുക്കുന്നതിനുള്ള അടിസ്ഥാനപരമായ അറിവു് അദ്ദേഹത്തിനു നേടിക്കൊടുത്തു. ഇങ്ങനെ പൂർണ്ണമായും തന്റേതായ ചിന്താഗതികളിലും പ്രവർത്തനങ്ങളിലും മുഴുകി, സർവ്വതന്ത്രസ്വതന്ത്രനായ ഒരു ജീവിതാദർശം രൂപീകരിച്ചു് കർമ്മോന്മുഖനും ദൃഢവ്രതനുമായി അദ്ദേഹം കഴിഞ്ഞുകൂടി.

കുംഭമേള ആഘോഷിക്കുന്ന ഒരവസരത്തിൽ ത്രിവേണീസ്നാനം നിഷേധിച്ചുകൊണ്ടു് സംസ്ഥാനഗവർമ്മെൻറ് ഒരു

ത്തരവു പുറപ്പെടുവിച്ചു. സിവിൽ നിയമലംഘനം അന്നു് പ്രാബല്യത്തിൽ വന്നിരുന്നില്ല. സഹസ്രക്കണക്കിനു് തിങ്ങിക്കൂടുന്ന ജനാവലിയെ സുരക്ഷിതമാക്കി നിർത്താനുള്ള സജ്ജീകരണങ്ങളൊന്നും ഇല്ലാതിരുന്നതിനാൽ മാത്രമാണു് ഇങ്ങനെ ഒരുത്തരവുണ്ടായതു്. എങ്കിലും നിയമലംഘനം സമരപരിപാടിയുടെ ഒരു രൂപം മാത്രമാണെന്ന ബോധത്താൽ അതു ലംഘിക്കുവാൻ നെഹ്രു ഉൾപ്പെടെയുള്ള ഒരു സംഘം തയ്യാറായി. അന്നു് അവരെ അനുവർത്തിക്കുവാൻ ഒട്ടധികം യുവജനങ്ങൾ സന്നദ്ധത കാണിക്കുകയും ചെയ്തു.

ഈ സന്ദർഭത്തിൽ ഗാന്ധിജി ഒരു ശസ്ത്രക്രിയക്കു വിധേയനായി, ശരീരസുഖം വീണ്ടെടുക്കുവാൻ ബോംബെയിൽ ജൂഹുകടൽത്തീരത്തു് പാർപ്പുറപ്പിച്ചിരുന്നു. അദ്ദേഹവുമായി സ്വൈരസംഭാഷണങ്ങൾ നടത്തി, അഭിപ്രായവ്യത്യാസങ്ങൾ പറഞ്ഞൊതുക്കണമെന്നും, അദ്ദേഹത്തിന്റെ വ്യക്തമായ കർമ്മപന്ഥാവെന്തെന്നു് മനസ്സിലാക്കണമെന്നും ജവഹർലാൽ അഭിലഷിച്ചു. അതിനാൽ അദ്ദേഹവും കുറേദിവസം സകുടുംബാംഗങ്ങളൊത്തു് അതിനടുത്തുതന്നെ താമസിച്ചുവെങ്കിലും, ആഗ്രഹം സഫലമാകാതെ തിരിച്ചുപോരികയാണുണ്ടായതു്.

കോൺഗ്രസ്സു് അംഗത്വത്തിനു് ഈയിടെ ഗാന്ധിജി ഒരു നൂൽനൂല്പു വ്യവസ്ഥ ഏർപ്പെടുത്തിയിരുന്നു. നിശ്ചിതമായ അളവിൽ സ്വന്തമായി നൂൽനൂല്ക്കുന്നവനുമാത്രമേ അംഗത്വം അനുവദിക്കുകയുള്ളു എന്ന ഈ വ്യവസ്ഥയോടു് നെഹ്രുവിനു് വിപ്രതിപത്തിയാണു് ഉണ്ടായിരുന്നതു്, പഴയപടി, നാലണ കൊടുത്തു് അംഗമാകാൻ അനുവദിക്കണ

മെന്നു് അദ്ദേഹം ബലമായി വാദിച്ചു. ഒടുവിൽ ഈ രണ്ടു വ്യവസ്ഥകളിൽ ഏതെങ്കിലുമൊന്നു സ്വീകരിക്കുന്നവർക്കു് അംഗത്വം നൽകാമെന്ന തീരുമാനം ഉണ്ടായതോടുകൂടിയാണു് കുഴപ്പം അവസാനിച്ചതു്.

1925-ൽ മോത്തിലാൽ ശരീരാസ്വാസ്ഥ്യം നിമിത്തം അല്പകാലം പർവ്വതപ്രാന്തങ്ങളിൽ താമസിക്കാനുറച്ചു, ഹിമാലയയാത്രയ്ക്കുവേണ്ട ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ജവഹർലാലിനും ഇതു വളരെ ഹിതകരമായിരുന്നു. അങ്ങനെ അവർ യാത്രപുറപ്പെട്ടു. അവിടെ വച്ചാണു് മോത്തിലാലിനെ അമ്പരപ്പിക്കുകയും ദുഃഖാർത്തനാക്കുകയും ചെയ്ത ഒരു കമ്പിവാർത്ത കിട്ടിയതു്—ചിത്തരഞ്ജൻ ദാസിന്റെ മരണം! താങ്ങാനാവാത്ത ഹൃദയഭാരത്തോടെ അവർ മടങ്ങിപ്പോന്നു.

രാഷ്ട്രീയ പ്രതിലോമവാദികൾ വർഗ്ഗീയനേതാക്കളായി രാഷ്ട്രീയരംഗത്തേയ്ക്കുവരുന്ന കാലമായിരുന്നു അതു്. വടക്കൻ നാടുകളിലെ ലഹളകൾ കോൺഗ്രസ്സിനെത്തന്നെ തകിടം മറിക്കുമെന്ന നിലയിലായി. സിക്കുകാരെപ്പോലെയുള്ള ന്യൂനപക്ഷങ്ങൾപോലും അവരവരുടെ പ്രത്യേകാവശ്യങ്ങൾക്കായി വാദിച്ചുതുടങ്ങിയിരുന്നു. മുസ്ലീങ്ങൾ ന്യായമായി ആവശ്യപ്പെടുന്നവയെല്ലാം സാധിച്ചുകൊടുക്കാനും, സൗഹാർദ്ദപരമായി കാര്യങ്ങൾ പറഞ്ഞൊതുക്കാനുമുള്ള ഗാന്ധിജിയുടെ ഉപദേശംപോലും അവിടെ വിലപ്പോയില്ല. എങ്കിലും, മുസ്ലീം വർഗ്ഗീയവാദികൾക്കെതിരായി അവരിൽത്തന്നെ അഭ്യസ്തവിദ്യരായ ഒരുകൂട്ടംപേർ ചേർന്നു് 'ദേശീയ മുസ്ലീം കക്ഷി' സംഘടിപ്പിച്ചു. ഐക്യസമ്മേളനങ്ങളെന്നപേരിൽ പരസ്പരസംഭാഷണത്തിനുള്ള പല ശ്രമങ്ങളും നടന്നു. മുൻ

പ്രസ്താവിച്ചതും, ഗാന്ധിജിയുടെ ഉപവാസഫലമായി നടന്നതുമായ സമ്മേളനം അവയിലൊന്നാണ്.

ഇതവസാനിച്ചപ്പോഴേയ്ക്കും, പ്രശ്നങ്ങൾ താൽക്കാലികമായി പരിഹരിക്കപ്പെട്ടു എന്നതോന്നൽ ഏവർക്കുമുണ്ടായി. പക്ഷെ മറ്റൊരു സ്ഥിതിവിശേഷംകൂടി ഇതിനിടയ്ക്ക് പഞ്ചാബിൽ സംജാതമായിരുന്നു. താരതമ്യേന ജമിന്ദാരന്മാരായ പണക്കാർ ഹിന്ദുക്കളും, കുടിയാനവന്മാരായ ദരിദ്രർ മുസ്ലീങ്ങളുമായിരുന്നു അവിടെ. സാമ്പത്തിക പ്രശ്നത്തെ വർഗ്ഗീയതയുമായി യോജിപ്പിക്കാനുള്ള അനാശാസ്യപ്രവണത വർഗ്ഗീയനേതാക്കൾ ഈ ഘട്ടത്തിൽ പ്രദർശിപ്പിച്ചു. അതിനാൽ അടിസ്ഥാനപ്രശ്നങ്ങൾ ഇനിയും പരിഹാരം കാണേണ്ടതായി ശേഷിക്കുന്നതേയുള്ളു എന്ന് ജവഹറിനെപ്പോലെ ദീർഘവീക്ഷണപടുക്കളായ കോൺഗ്രസ്സ് നേതാക്കന്മാർക്ക് കാണാൻ കഴിഞ്ഞു.

# യൂറോപ്യൻപര്യടനം

അലഹബാദ് മുൻസിപ്പൽ ചെയർമാൻസ്ഥാനം ജവഹർലാൽ 1925-ൽ വിട്ടൊഴിഞ്ഞു. പ്രിയപത്നിയായ കമലയുടെ ആശങ്കാജനകമായ ദേഹാസ്വാസ്ഥ്യം അദ്ദേഹത്തിന്റെ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്നു. അതിനാൽ അടുത്ത വർഷം തന്റെ എട്ടു വയസ്സുമാത്രം പ്രായമുള്ള പുത്രി ഇന്ദിരയും, കമലയുമൊത്തു് അദ്ദേഹം സ്വിററ്സർലണ്ടിലേയ്ക്കു യാത്ര തിരിച്ചു. സഹോദരിയായ വിജയലക്ഷ്മിയും സ്യാലനായ രഞ്ജിത്പണ്ഡിററും അവരെ അനുഗമിച്ചിരുന്നു. 1927 അവസാനംവരെ അവർ പാശ്ചാത്യരാജ്യങ്ങളിൽത്തന്നെയായിരുന്നു. ഇതു് അദ്ദേഹത്തിന്റെ കാഴ്ചപ്പാടു് വിപുലമാക്കി. തന്മൂലം രാഷ്ട്രീയജ്ഞാനത്തിന്റെ ചക്രവാളം അത്ഭുതപൂർവ്വമാംവണ്ണം വികസിക്കുകയും ചെയ്തു.

ഒട്ടനേകം കഠിന പ്രശ്നങ്ങളെക്കുറിച്ച്-സാമ്പത്തികവും രാഷ്ട്രീയവുമായ അനവധി വിഷയങ്ങളെക്കുറിച്ച്—ഗൗരവതരമായ പഠനത്തിന്നായി ഈ കാലഘട്ടം വിനിയോഗിക്കപ്പെട്ടു. ഇംഗ്ലണ്ട്, ഫ്രാൻസ്, ജർമ്മനി, സോവിയററ് യൂണിയൻ എന്നീ സ്ഥലങ്ങളെല്ലാം ജവഹർലാൽ സന്ദർശിക്കയുണ്ടായി. ആയിടയ്ക്കു് നേരിട്ടു പരിചയപ്പെട്ടവരുടെ കൂട്ടത്തിൽ ശ്യാമജി കൃഷ്ണവർമ്മ, രാജാ മഹേന്ദ്രപ്രതാപൻ, മാഡം കാമ, മൗലവി ഒബൈദുല്ല മുതലായവരുൾപ്പെടുന്നു. റോമ

യിൻ റോളണ്ട്, നാസിഭരണത്തിൻകീഴിൽ ജർമ്മനല്ലാതായിത്തീർന്ന ജർമ്മൻകവി ഏൺസ്റ്റ് ടോളർ എന്നീ വിശ്വവിഖ്യാതരായ സാഹിത്യനായകന്മാരുമായും ഈ അവസരത്തിൽ സമ്പർക്കം പുലർത്താനിടയായി.

ഇതിനിടയ്ക്ക് മോത്തിലാലും യൂറോപ്പിൽ എത്തിച്ചേർന്നിരുന്നു. മോസ്ക്കോയിൽ റഷ്യൻവിപ്ലവത്തിന്റെ പത്താം വാർഷികാഘോഷച്ചടങ്ങുകളിൽ ജവഹർലാൽ പിതാവുമൊന്നിച്ചു പങ്കെടുത്തു. 'സോവ്യറ്റ് റഷ്യ' എന്ന പേരിൽ പുസ്തകരൂപത്തിൽ പിന്നീട് പ്രസിദ്ധീകൃതമായ ലേഖനപരമ്പര. അദ്ദേഹത്തിന് ആ രാജ്യത്തെക്കുറിച്ചുള്ള അഭിനന്ദനാത്മകമായ അഭിപ്രായം തെളിയിക്കുന്നതാണ്.

അത്യധികമായ സുഖഭോഗങ്ങളും ദാരിദ്ര്യവും തമ്മിലുള്ള അന്തരം അവിടെ അത്രതന്നെ പ്രകടമല്ല. വർഗ്ഗത്തിന്റെയോ ജാതിയുടെയോ ആധിപത്യവും അവിടെ കാണപ്പെടുന്നില്ല—" എന്നിങ്ങനെയാണ് സോവ്യറ്റ് യൂണിയനിലെ സാമൂഹ്യവ്യവസ്ഥിതിയെക്കുറിച്ച് അദ്ദേഹം പറയുന്നത്. നിരക്ഷരത്വം, ദാരിദ്ര്യം എന്നിവയെ കീഴടക്കാനുള്ള റഷ്യൻ ജനതയുടെ വിജയകരമായ പ്രയത്നവും, അവരുടെ ലഘുവും സരളവുമായ ജീവിതരീതികളും എല്ലാററിലുമുപരി അദ്ദേഹത്തെ ആകർഷിച്ചിരുന്നു.

ലെനിന്റെ മൃതദേഹം യഥാർഹം സൂക്ഷിക്കപ്പെട്ടിരുന്നിടത്ത് തന്റെ ആദരാഞ്ജലിയർപ്പിക്കുവാൻ ജവഹർലാൽ സന്നദ്ധനായി. അത്ഭുതകരമായ ഇച്ഛാശക്തി പ്രവർത്തനത്താൽ ഒരു രാഷ്ട്രത്തെ മുഴുവൻ തന്റെ മാസ്മരപ്രഭാവത്തിന് അധീനമാക്കുകയും, അധ്യാത്മികത്വവും ആത്മൈക്യവും നിറഞ്ഞ

ഒരു ജനതയിൽ ഊർജ്ജസ്വലമായ ദാർഢ്യവും ഐക്യബോധവും വളർത്തുകയും ചെയ്ത ഒരു മഹാനെന്ന നിലയിലാണ് അദ്ദേഹം ലെനിനെ കണക്കാക്കിയിരുന്നത്. ഇക്കാരണങ്ങളാലായിരിക്കണം ജവഹർലാൽ നെഹ്റു കമ്യൂണിസ്റ്റനുഭാവിയാണെന്ന ആരോപണം അനന്തരകാലത്തുണ്ടായത്.

ഇന്ത്യയിലും ഈ ഘട്ടത്തിൽ ചില സംഭവവികാസങ്ങൾ ഉണ്ടാകാതിരുന്നില്ല. ലെജിസ്ലേററീവ് അസംബ്ലിയിലേയ്ക്കും സാംസ്ഥാനിക കൗൺസിലിലേയ്ക്കും മൂന്നു കൊല്ലം കൂടുമ്പോൾ നടത്താറുള്ള തെരഞ്ഞെടുപ്പുകളുടെ കാലമായി. കോൺഗ്രസ്കക്ഷിയെ എതിർക്കാൻ ലാലാജിയുടെയും മാളവ്യാജിയുടെയും നേതൃത്വത്തിൽ ദേശീയകക്ഷി തയ്യാറായി, അവർക്ക് വലിയ തോതിലുള്ള വിജയം സിദ്ധിക്കുകയും ചെയ്തു.

ഹിന്ദു–മുസ്ലീം ഐക്യത്തിനുവേണ്ടി അനവരതയത്നം ചെയ്തിരുന്ന സ്വാമി ശ്രദ്ധാനന്ദൻ മതവിദ്വേഷംകൊണ്ട് അവിവേകം മുഴുത്ത ഒരു ഘാതകനാൽ ഹതനായി എന്ന വാർത്ത ഒരു ഞെട്ടലോടെയാണ് ചരിത്രപുരുഷൻ സ്വിററ്സർലണ്ടിൽവച്ച് ശ്രവിച്ചത്.

ആയിടയ്ക്ക് ബ്രസ്സൽസിൽവച്ച് നടന്ന മർദ്ദിത ജനസമുദായസമ്മേളനത്തിൽ കോൺഗ്രസ് പ്രതിനിധിയായി ജവഹർലാൽ പങ്കെടുക്കുകയുണ്ടായി. ലാൻസ്ബെറിയുടെ അദ്ധ്യക്ഷതയിൽ നടന്ന ആ സമ്മേളനത്തിനുശേഷം സാമ്രാജ്യത്വത്തിനെതിരായി ഒരു സ്ഥിരസംഘടനതന്നെ അവിടെ രൂപീകരിക്കപ്പെട്ടു. ഈ സമ്മേളനങ്ങളിൽനിന്നെല്ലാം പാശ്ചാത്യലോകത്തിലെ ആഭ്യന്തര സംഘർഷങ്ങളെക്കുറിച്ച് അനല്പമായ അറിവ് അദ്ദേഹത്തിനു ലഭിച്ചു.

# സമരമുഖത്തേയ്ക്കു്

1927-ൽ യൂറോപ്പിൽനിന്നു ജവഹർലാൽ മടങ്ങിയെത്തി. ആദ്യമായി ചെയ്തതു് മദ്രാസിലെത്തിയ ഉടൻ കോൺഗ്രസ്സിന്റെ നാല്പത്തിരണ്ടാം സമ്മേളനപരിപാടികളിൽ പങ്കെടുക്കുകയായിരുന്നു. ആ സമ്മേളനത്തിൽവച്ചു് യുദ്ധവിപത്തു്, പൂർണ്ണസ്വാതന്ത്ര്യം, ലീഗുമായുള്ള കൂട്ടുകെട്ടു് എന്നിവയെക്കുറിച്ചുള്ള പ്രമേയങ്ങൾ അദ്ദേഹം സമർപ്പിച്ചു. അവ ഔദ്യോഗികങ്ങളായി അംഗീകരിക്കപ്പെടുകയും ചെയ്തു.

ഏതാനും കൊല്ലങ്ങൾക്കുമുമ്പു് സ്ഥാപിതമായിരുന്ന അഖിലേന്ത്യാ ട്രേഡ്‌യൂണിയൻ കോൺഗ്രസ്സ് ഇതിനിടയിൽ ഒരു പ്രബല സ്ഥാപനമായിത്തീരുകയും, അങ്ങനെ ട്രേഡ്‌യൂണിയൻ പ്രസ്ഥാനം വിപുലമാവുകയും ചെയ്തിരുന്നു. കാർഷികപ്രശ്നങ്ങൾ ഇങ്ങനെ അധികരിച്ചപ്പോൾ ഗവമെന്റു ഒരു പുതിയ കമ്മീഷനെ നിയമിച്ചു. ജനങ്ങൾ ഇതിൽ പ്രക്ഷുബ്ധരായിത്തീർന്നു. 'സൈമൺകമ്മീഷ'ന്റെ ബഹിഷ്കരണത്തിൽ അന്നു് അവർ കാണിച്ച ആവേശവും ഉത്സാഹവും വിസ്മയാവഹമായിരുന്നു. നാട്ടിന്റെ നാനാ ഭാഗത്തുനിന്നും "സൈമൺ-ഗോബാക്കു്" എന്ന വിളികൾ മുഴങ്ങിക്കേൾക്കായി. ഈ ബഹിഷ്കരണത്തിനു നേതൃത്വം നൽകിയ ലാലാജിയെ ഒരുദ്യോഗസ്ഥൻ ബാററൻതടികൊണ്ടു് അടിച്ചതോടുകൂടി വിപ്ലവോഷ്മാവു് രൂക്ഷതരമായിത്തീർന്നു. പഞ്ചാബിലെ ഒരു

പ്രമുഖ വ്യക്തിയും മഹാനായ നേതാവുമായിരുന്ന ലജപത് റായിയുടെ നേർക്കുള്ള ഈ വ്യക്തിപരമായ ആക്രമണം അദ്ദേഹത്തിന്റെ മരണത്തെ ത്വരിതപ്പെടുത്തിയതു്, ശാരീരികമായുള്ള ആഘാതത്താൽ മാത്രമല്ലെന്ന തീർച്ചയാണു്. അതൊരു ദേശീയാപമാനമായി കരുതപ്പെടുകയും, അതു് അദ്ദേഹത്തിന്റെ മാനസികസ്വാസ്ഥ്യത്തെ കഠിനമായി ബാധിക്കുകയും ചെയ്തു.

ലാലാജിയുടെ നിര്യാണത്തെത്തുടർന്നു് ഘോഷയാത്രകൾ വർദ്ധിച്ചപ്പോൾ, നിരോധനവും കൂടിക്കൂടി വന്നു. ലക്നൗവിൽ പതിനാറുപേർ വീതമുള്ള ചെറിയ സംഘങ്ങളായി ജാഥകൾ നയിക്കുവാൻ ഗോവിന്ദവല്ലഭപാന്തു്, ജവഹർലാൽ തുടങ്ങിയവർ സന്നദ്ധരായി. ഈ അവസരത്തിലാണു് ജീവിതത്തിലാദ്യമായി അദ്ദേഹം ബാററൺ പ്രയോഗത്തിന്റെ ചൂടനുഭവിച്ചതു്. അടിയേററു് ശരീരമാസകലം വിറയ്ക്കുകയും, അകവും പുറവും നീറിപ്പുകയുന്ന ഒരനുഭവമുണ്ടാകുകയും ചെയ്തിട്ടും അദ്ദേഹം നിന്നിടത്തുനിന്നു തെല്ലും ഇളകിയില്ല. ഈ വസ്തുത അദ്ദേഹത്തിനുതന്നെ പിന്നീടു് അത്ഭുതകരമായിത്തോന്നി. പിറേറദിവസം വമ്പിച്ച ഘോഷയാത്രയും ഭീകരമായ ലാത്തിച്ചാർജ്ജും നടക്കുകയുണ്ടായി.

ജവഹർലാൽ ട്രേഡ്യൂണിയൻ കോൺഗ്രസ്സ് പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടിരുന്നതിനാൽ ഝാരിയായിൽവച്ചു നടന്ന സമ്മേളനത്തിൽ അദ്ദേഹം പങ്കെടുത്തു. പൊതുവെ 1929 വരെയുള്ള കാലഘട്ടം വ്യാവസായികവും കാർഷികവുമായ അസ്വാസ്ഥ്യങ്ങൾ കൊണ്ടു് നിറഞ്ഞതായിരുന്നു. ഗുജറാത്തിലെ ബർദോളി ഡിസ്ട്രിക്ടിൽ ഭൂനികുതി

വർദ്ധനവിൽ പ്രതിഷേധിച്ച് ജനങ്ങൾ പ്രക്ഷോഭണം തുടങ്ങി. സർദാർ വല്ലഭായി പട്ടേൽ പ്രമുഖ നേതാക്കന്മാരിലൊരാളായി രംഗത്തു പ്രത്യക്ഷപ്പെട്ടതു് ഈ സന്ദർഭത്തിലാണ്. തൊഴിൽരംഗവും പ്രക്ഷുബ്ധമായിക്കഴിഞ്ഞിരുന്നു. ആക്രമണങ്ങൾ, പണിമുടക്കുകൾ, അറസ്റ്റുകൾ എന്നിവയുടെ ബാഹുല്യം പരിഗണിക്കുമ്പോൾ വിവിധ മണ്ഡലങ്ങളിൽ പൊതുജനങ്ങൾക്കുണ്ടായിരുന്ന ഉണർവ്വ് എത്രത്തോളമായിരുന്നുവെന്നു് മനസ്സിലാക്കാം.

ലക്നൗവിൽവച്ചു മോത്തിലാലിന്റെ അദ്ധ്യക്ഷതയിൽ നടന്ന സർവ്വകക്ഷി സമ്മേളനത്തിൽ ജവഹറും പങ്കെടുത്തിരുന്നു. പക്ഷേ അവിടെ അംഗീകരിക്കപ്പെട്ട റിപ്പോർട്ടിനെക്കുറിച്ച് അദ്ദേഹം യാതൊരു താല്പര്യവും പ്രദർശിപ്പിച്ചില്ല. പിന്നീട് ഈ മനോഭാവവും സ്വാതന്ത്ര്യചിന്തയും കണ്ടറിഞ്ഞ ഗാന്ധിജി അദ്ദേഹത്തെ അടുത്ത കോൺഗ്രസ്സ് അദ്ധ്യക്ഷനായി നിർദ്ദേശിച്ചു. 'പൂർണ്ണസ്വരാജി'നായുള്ള തീവ്രയത്നത്തിന്റെ ആദ്യത്തെ കാൽവെയ്പായിരുന്നു ഇതു്.

പുതിയ വൈസ്രോയിയായ ഇർവിൻ പ്രഭു സ്ഥിതിഗതികൾ നിയന്ത്രണാതീതമാകുന്നതു കണ്ട്, ഇന്ത്യൻ നേതാക്കളും ബ്രിട്ടീഷ് ഭരണാധികളുമൊരുമിച്ച് ഒരു വട്ടമേശ സമ്മേളനം നടത്താനും, ഇന്ത്യയുടെ ലക്ഷ്യം സാധുവായി അംഗീകരിക്കാനും ലണ്ടനിലേയ്ക്കു് നിർബ്ബന്ധപൂർവ്വമെഴുതി. ഒരൊത്തുതീർപ്പുണ്ടാക്കുന്നതിൽ മിതവാദി നേതാക്കന്മാരായ തേജ്ബഹദൂർ സപ്രുവും ജയക്കറും മദ്ധ്യസ്ഥത വഹിക്കുകയും ഇടയ്ക്കിടെ കൂടിയാലോചനകൾ നടക്കുകയും ചെയ്തു. തൽഫലമായി സുപ്രസിദ്ധമായ "ഗാന്ധി–ഇർവിൻ സന്ധി" ഉട

ലെടുക്കുകയുണ്ടായി. ഈ കരാറിന്മേൽ, കോൺഗ്രസ്സ് വട്ടമേശസമ്മേളനത്തിന് സമ്മതം നൽകി. ഗവൺമെൻറ് കയ്യടക്കിവച്ചിരുന്ന ഭൂമി അതാതുടമകൾക്ക് വിട്ടുകൊടുക്കാനും, കോൺഗ്രസ്സ് രാഷ്ട്രീയത്തടവുകാരെ വിമോചിപ്പിക്കുവാനും അധികാരികൾ സമ്മതിച്ചു. കഥാപുരുഷന് ഈ സന്ധി ഇഷ്ടമായിരുന്നില്ല. പക്ഷേ തൽക്കാലം അദ്ദേഹം മൗനം ദീക്ഷിച്ചതേയുള്ളു.

തൊഴിൽപരമായ കാര്യങ്ങളെ സംബന്ധിച്ചുള്ള തീരുമാനങ്ങൾക്കായി 'വിറ്റ്‌ലി കമ്മിഷൻ' എന്നറിയപ്പെടുന്ന ഒരു രാജകീയ കമ്മിഷൻ നിയമിക്കയുണ്ടായി. 1929-ൽ ജവഹർലാലിന്റെ അദ്ധ്യക്ഷതയിൽ നടന്ന നാഗപുരി കോൺഗ്രസ്സ് സമ്മേളനത്തിൽ അതു് ഒരു പ്രധാന പ്രശ്നമായി അവതരിപ്പിക്കപ്പെട്ടു. ഐക്യസംസ്ഥാനങ്ങളിൽ ഗാന്ധിജിയുടെ ഖാദി പ്രചരണത്തിനായുള്ള പര്യടനം ഈ ഘട്ടത്തിലായിരുന്നു നടന്നതു്.

സുപ്രസിദ്ധമായ ലാഹോർ കോൺഗ്രസ്സിൽ, സ്വാതന്ത്ര്യസമരത്തെ പ്രത്യക്ഷമായി മുന്നോട്ട് നയിക്കാനുള്ള ഒരു പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കപ്പെട്ടു. അതിനെത്തുടർന്നാണ് 'ജനവരി ഇരുപത്തിയാറ്' രാജ്യമൊട്ടാകെ സ്വാതന്ത്ര്യപ്രതിജ്ഞ അംഗീകരിക്കുന്ന 'പൂർണ്ണ സ്വാതന്ത്ര്യ ദിന'മായി നിശ്ചയിച്ചതു്. അങ്ങനെ 1930-ലെ നവവത്സരം പുലർന്നതു് പൂർവ്വാനുഭൂതമല്ലാത്തവിധം ഉത്തേജിതമായ ദേശാഭിമാനത്തിന്റെയും, തൽഫലമായ ഉത്തിഷ്ഠതയുടെയും ധീരസന്ദേശവുമായിട്ടാണ്.

സിവിൽ നിയമലംഘനത്തിനുള്ള പദ്ധതികൾ ഗാന്ധിജി തന്നെ ആവിഷ്കരിച്ചു തുടങ്ങി. ചരിത്രപ്രസിദ്ധമായ ഉപ്പുസത്യാഗ്രഹം ഈ സന്ദർഭത്തിലാണു് നടന്നതു്. സബർമതി ആശ്രമത്തിൽ നിന്നു് അറേബ്യൻ കടൽത്തീരത്തെ ദണ്ഡിയിലേയ്ക്കുള്ള ഇരുന്നൂറുമൈൽ പദയാത്ര മാർച്ചു് പന്ത്രണ്ടാം തീയതി അദ്ദേഹം ആരംഭിച്ചു. രാജ്യം ഒന്നടങ്കം ഇളകിവശായി. ഗാന്ധിജിയുടെ ആവശ്യാനുസരണം ജവഹർലാൽ സ്ഥലത്തെത്തി.

“സമരഭൂമി നിങ്ങളുടെ മുമ്പിലുണ്ടു്. ഭാരതപതാക നിങ്ങളുടെ സേവനം ആവശ്യപ്പെടുകയും, സ്വാതന്ത്ര്യദേവത നിങ്ങളെ കാത്തിരിക്കുകയും ചെയ്യുന്നു”---എന്നിങ്ങനെയാണു് ഊർജ്ജിതാശയരായ യുവജനങ്ങളെ അദ്ദേഹം ആഹ്വാനം ചെയ്തതു്. തിരതല്ലുന്ന വികാരാവേശത്തോടെ അദ്ദേഹം വിളിച്ചു പറഞ്ഞു.

“Who lives if India dies? Who dies if India lives?

ഈ ആഹ്വാനം അതർഹിക്കുന്ന ഗൌരവത്തോടെ ഒരു ചുഴലിക്കാറ്റുപോലെ ജനഹൃദയങ്ങളിൽ സാർവ്വത്രികമായി ആഞ്ഞുവീശി. ഉപ്പുനിയമലംഘനം ഏപ്രിൽ ആറാം തീയതി വിജയകരമായി നടക്കുകയും ചെയ്തു. വാളണ്ടിയർമാരായി പരിശീലിപ്പിക്കപ്പെട്ടവരുടെ കൂട്ടത്തിൽ കമലയും, ജവഹർലാലിന്റെ കൊച്ചനുജത്തി കൃഷ്ണയും ഉൾപ്പെട്ടിരുന്നു.

പതിനാലാം തീയതി നടന്ന കൂട്ടത്തോടെയുള്ള അറസ്റ്റിൽ ഗാന്ധിജിയും നെഹ്രുവും ഉണ്ടായിരുന്നു. അവർ നൈ

നി ജയിലിലേയ്ക്കാണ് ആനയിക്കപ്പെട്ടത്. പിന്നീട് ഗാന്ധിജിയെ പൂനയിലെ യരാവ്ദാ ജയിലിലേയ്ക്ക് മാററി പാർപ്പിച്ചു. ചരിത്രപുരുഷൻ ആറുമാസത്തിനകം വിമോചിതനായെങ്കിലും, അലഹബാദിലെ ഒരു കർഷക സമ്മേളനത്തിൽ പങ്കെടുത്ത കാരണത്തിന് വീണ്ടും ശിക്ഷിക്കപ്പെടുകയാണ് ചെയ്തത്.



# മോതിലാലിന്റെ ചരമം

ജവഹർലാൽ ജയിലിനുള്ളിലായപ്പോൾ, അദ്ദേഹത്തിന്റെ കുടുംബത്തിലെ സ്ത്രീജനങ്ങൾ വിദേശവസ്ത്ര ബഹിഷ്കരണത്തിൽ സജീവമായി പങ്കുകൊണ്ടു് പ്രവർത്തിക്കാൻ തയ്യാറായി. പിക്കറ്റു ചെയ്യുന്നതിനുപോലും അവർ സന്നദ്ധരായിരുന്നു. കമലയാകട്ടെ ഒരു പടികൂടി മുന്നോട്ടുകടന്നു് സിവിലാജ്ഞാലംഘനത്തിൽ മുഴുകി സ്തുത്യർഹമായ സംഘടനാ സാമർത്ഥ്യംതന്നെ പ്രകടിപ്പിച്ചു. അങ്ങനെ ഡിസംബർ 29-ാം തീയതി കമല അറസ്റ്റു ചെയ്യപ്പെട്ടു.

ഐക്യസംസ്ഥാനത്തിലെ നികുതിനിഷേധപ്രസ്ഥാനം, അപ്പോഴും ക്രമാനുഗതമായി മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു. പെഷവാറിൽ 'അതിർത്തി ഗാന്ധി' എന്ന അപരനാമത്താൽ പ്രഖ്യാതനായ ഖാൻഅബ്ദുൾഗാഫർഖാൻ നേതൃത്വം നൽകിയിരുന്ന 'ചെങ്കുപ്പായക്കാർ' വെടിയുണ്ടകൾക്കു നേരെ വിരിമാറുകാട്ടി വീരമൃത്യു വരിക്കുന്നതായും, അവിടെയുള്ള രണ്ടു സൈനികകേന്ദ്രങ്ങൾ തങ്ങളുടെ നാട്ടുകാരും നിരായുധരുമായ സ്വജനങ്ങളുടെമേൽ വെടിവയ്ക്കാൻ വിസമ്മതിക്കുന്നതായുമുള്ള വാർത്തകൾ എങ്ങും പ്രചരിച്ചു. അധികാരിവൃന്ദം അമ്പരന്നു.

ഈ സന്ദർഭത്തിൽ മോതിലാൽ നെഹ്റുവും ജയിൽവാസം വരിച്ചു് പുത്രന്റെ സമീപമെത്തി. പക്ഷേ അനാരോഗ്യത്താൽ അദ്ദേഹത്തെ ഏതാനും നാളുകൾക്കുള്ളിൽ

മോചിപ്പിക്കുകയാണുണ്ടായതു്. മോത്തിലാലിന്റെ അസുഖം ഒന്നിനൊന്നു വർദ്ധിച്ചുവന്നു. അച്ഛന്റെ വൈക്ലബ്യം ബാധിച്ച ശരീരവും മുഖഭാവവും ഓർക്കുമ്പോഴെല്ലാം പിതൃവത്സലനായ ആ മകന്റെ മനസ്സിൽ വിപല്പൂരങ്ങളായ ആശങ്കകൾ നിറഞ്ഞിരുന്നു.

ഒക്ടോബർ മാസത്തിൽ ആറുമാസത്തെ തടവുശിക്ഷ കഴിഞ്ഞു് നെഹ്രു, പുറത്തിറങ്ങിയപ്പോൾ, കമല കോൺഗ്രസ്സ് പ്രവർത്തനങ്ങളിൽ മുഴുകി അലഹബാദിലും, മററുള്ളവരെല്ലാം രോഗിയായ മോത്തിലാലിനോടൊപ്പം മുസ്സൂറിയിലും കഴിയുകയായിരുന്നു. ഒട്ടും വൈകാതെ അച്ഛനെ കാണാനായി അദ്ദേഹം കമലയുമൊത്തു് മുസ്സൂറിയിലേയ്ക്കു പോയി. കുടുംബജീവിതത്തിന്റെ ആസ്വാദ്യത യഥാർത്ഥമായനുഭവിച്ച ആ മൂന്നു ദിവസങ്ങൾ ജവഹർലാലിന്റെ ജീവിതത്തിൽ അത്യന്തം സ്മരണീയങ്ങളായിരുന്നു. കുടുംബത്തിലെ ഏററവും ചെറിയ കുട്ടി 'ഝണ്ഡാ ഊഞ്ചാ രഹേ ഹമാരാ' എന്ന ഗാനം പാടി കൊടിയും പിടിച്ചു് ഘോഷയാത്ര നയിക്കുകയും, മററുള്ളവർ ജാഥാംഗങ്ങളായി അതിൽ പങ്കെടുക്കുകയും ചെയ്യുന്നതു് അക്കാലത്തെ ഏററവും വലിയ വിനോദമായിരുന്നു എന്നു് അദ്ദേഹം തന്നെ അനുസ്മരിച്ചിട്ടുണ്ടു്.

അലഹബാദിൽ നടക്കാൻ പോകുന്ന കർഷകസമ്മേളനത്തിൽ പങ്കുകൊള്ളാൻ തക്കവണ്ണം ജവഹർലാൽ കമലയുമൊത്തു് മുൻകൂട്ടി പുറപ്പെട്ടു. പിറേറദിവസം മററുള്ളവരും അലഹബാദിലേയ്ക്കു് യാത്രയായി. സമ്മേളനത്തിൽ അദ്ദേഹം പ്രാസംഗികനായിരുന്നു. യോഗം പിരിഞ്ഞശേഷം രാ

ത്രിയിൽതന്നെ അദ്ദേഹം പത്നിയുമൊത്ത് ക്ഷീണിതനായി വീട്ടിലേയ്ക്കു തിരിച്ചു. അച്ഛനെ വീണ്ടും സന്ധിച്ച് സംഭാഷണം ചെയ്യാനുള്ള ഔത്സുക്യം അദ്ദേഹത്തിന് ഉന്മേഷം പകർന്നു കൊടുത്തിരുന്നു. പക്ഷെ സംഭവിച്ചത് മറെറാന്നാണ്. ആനന്ദഭവനം സമീപിക്കാറായപ്പോൾ അവർ യാത്ര ചെയ്തിരുന്ന കാർ തടയപ്പെട്ടു. പ്രസംഗിക്കാൻ പാടില്ലെന്നുള്ള 144-ാം വകുപ്പു പ്രകാരമുള്ള കല്പന ലംഘിച്ച കുറത്തിന് അദ്ദേഹത്തെ ഉടൻതന്നെ അറസ്റ്റുചെയ്ത് നൈനിജയിലേയ്ക്കു കൊണ്ടുപോയി. കമല തളർന്ന ഹൃദയത്തോടെ ഏകയായി വീട്ടിലേയ്ക്കു കടക്കേണ്ടി വന്നു.

ജവഹർലാലിനെക്കൂടാതെ ആനന്ദഭവനത്തിലെത്തിയ കമലയെക്കണ്ട് മോത്തിലാൽ ഞെട്ടിപ്പോയി. പടിക്കലെത്തിയ പുത്രനെ പിടിച്ചുപറിച്ചുകൊണ്ടു പോയ നിഷ്ഠുരകത്വത്തെ അദ്ദേഹം കഠിനമായി അപലപിച്ചു. ആ ആഘാതത്തിന്റെ പ്രതികരണമെന്നോണം പുത്രന്റെ ജന്മദിനമായ നവംബർ പതിന്നാലാം തീയതി 'ജവഹർലാൽ'ദിനമായി ആചരിക്കാൻ അദ്ദേഹം ആഹ്വാനം ചെയ്യുകയും, ജനങ്ങളുടെ ഉത്സാഹപൂർണ്ണമായ സഹകരണം കണ്ട് സംതൃപ്തനാവാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിക്കുകയും ചെയ്തു. അന്ന് അയ്യായിരത്തിലധികം പേർ സ്വമേധയാ അറസ്റ്റു വരിച്ചു എന്നു പറയുമ്പോൾ, ജവഹർലാൽ ജനങ്ങൾക്ക് എത്രമാത്രം പ്രിയങ്കരനായിരുന്നു എന്നൂഹിക്കാവുന്നതേയുള്ളു.

അക്കാലത്താണ് ജയിലിൽവച്ച് കഥാപുരുഷൻ, ഒരച്ഛൻ മകൾക്കയക്കുന്ന കത്തുകളുടെ രൂപത്തിൽ 'Glimpses of World History' എന്ന പേരിൽ പില്ക്കാലത്ത് പ്രസിദ്ധീകൃതമായ ലോകചരിത്രം എഴുതിയത്.

1931 ജനുവരിയിൽ തടവുകാരെയെല്ലാം വിട്ടയയ്ക്കുകയാൽ നെഹ്രു പിതൃസവിധത്തിലേയ്ക്കു് ത്വരയോടെ പാഞ്ഞെത്തി. മനുഷ്യജ്ഞേയമല്ലാത്ത നിഗൂഢതയിൽ പ്രപഞ്ചരഹസ്യങ്ങളെ അടക്കിപ്പിടിച്ചുകൊണ്ടു് മരണം പതിയിരിക്കുന്നു! ലോകാതീതനാകും ദുർഗ്രഹനായ ആ മഹാരഹസ്യത്തെ മനസ്സിലാക്കി വെളിപ്പെടുത്താൻ അത്ഭുതകരമായ ശാസ്ത്രസിദ്ധികൾക്കുപോലും കഴിഞ്ഞിട്ടില്ല. വ്യക്തിപരവും സർവ്വജീവസ്പർശിയുമായ എല്ലാ പ്രശ്നങ്ങളും, സത്യത്തെയും സ്വാതന്ത്ര്യത്തെയും തേടിയുള്ള വിരാമരഹിതമായ അന്വേഷണങ്ങളും മൃത്യുവിൻ്റെ ഭീകരമായ ശക്തിവലയത്തിൽപെട്ടു് കഥാവശേഷമായിത്തീരുന്നു! അവിടെ മനുഷ്യൻ നിസ്സഹായനാണു്. കരുത്തുറ്റ ഒരു ജീവിതാധ്യായത്തിലെ ധീരോദാത്ത നായകനായ മോത്തിലാൽ, പുത്രനെയും ലക്ഷക്കണക്കിനുള്ള ആരാധകരെയും തീരാദുഃഖത്തിലാഴ്ത്തിക്കൊണ്ടു് ലോകരംഗത്തിൽനിന്നു് അവസാന യാത്ര പറഞ്ഞു പിരിഞ്ഞു.

## അച്ഛനും മകനും

രാഷ്ട്രീയ ജീവിതത്തിൽ തുല്യമായ വ്യക്തിമുദ്ര പതിപ്പിച്ച ഒരു പിതാവിന്റെയും പുത്രന്റെയും അനുപമവും ഏറെക്കുറെ അസാധാരണവുമായ സ്നേഹബന്ധത്തിന്റെ ചരിത്രമാണ് മോതിലാലിന്റെയും ജവഹർലാലിന്റെയും. സാധാരണഗതിയിൽ മനുഷ്യന് സ്വപ്നത്തിൽപോലും അനുഭവിക്കാനാവാത്ത അതുല്യ സൗഖ്യവും രാജോചിതങ്ങളായ ആഡംബരങ്ങളും വേണ്ടുവോളമുണ്ടായിരുന്നിട്ടും, മാതൃഭൂവിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ അവയെ ലാഘവത്തോടെ വലിച്ചെറിയാൻ കഴിഞ്ഞതു് മോതിലാലിനെ അപൂർവ്വവ്യക്തിയാക്കി ഉയർത്തുകയാണു ചെയ്തതു്. പക്ഷെ അതിന്റെ പിന്നിലുള്ള മാനസിക പശ്ചാത്തലത്തെ അപഗ്രഥിക്കുന്നവർക്ക് ഒരു സത്യം ബോദ്ധ്യമാകും. മോതിലാൽ ജീവിതത്തിന്റെ നല്ലവശങ്ങളെ സ്നേഹിച്ചിരുന്നു; പക്ഷെ അതിലുമധികം സ്നേഹിച്ചതു് സ്വന്തം പുത്രനെയായിരുന്നു.

പിതാവിന്റെയും പുത്രന്റെയും ജീവിതവീക്ഷണം ഒരിക്കലും സാധർമ്മ്യമുള്ളതായിരുന്നില്ല. അച്ഛൻ കടുത്ത യാഥാർത്ഥ്യവാദിയാണെങ്കിൽ, മകൻ ഉറച്ച ആദർശവാദിയായിരുന്നു. ഒരാൾ തെളിച്ചുകേറിയ ബുദ്ധിയുടെ ഉടമസ്ഥൻ; ഇതരൻ വിശാലമായ വീക്ഷണത്തിന്റെയും. അച്ഛൻ ഒരു നിയ

മസഭാസാമാജികന്റെ സ്ഥാനത്തിനു് അനുയോജ്യനായി കണക്കാക്കപ്പെടാമെങ്കിൽ, മകൻ തെരുവീഥികളിൽ തിങ്ങിക്കൂടുന്ന ജനസഞ്ചയത്തിനുപോലും നേതൃത്വം കൊടുക്കാൻ പ്രാപ്തനായിരുന്നു. ഇത്രയധികം വൈജാത്യങ്ങളുണ്ടായതു് സംസ്കൃതാശയരായ ആ പിതാവിനെയും പുത്രനെയും സംബന്ധിച്ചിടത്തോളം ഗുണകരമായിരുന്നതേയുള്ളു. എന്തെന്നാൽ പരസ്പരം അറിയാനും ബഹുമാനിക്കാനും അതു് കണക്കിലേറെ സഹായിച്ചു.

ഹാരോ പബ്ലിക് സ്കൂളിൽ പ്രവേശനം സിദ്ധിച്ച ജവഹറിനെ അവിടെ വിട്ടു് മടങ്ങിപ്പോരുമ്പോഴാണു്, താൻ പുത്രനെ എത്രയധികം 'സ്നേഹിച്ചിരുന്നുവെന്നു്' മോത്തിലാൽതന്നെയും മനസ്സിലാക്കിയതു്. ആനന്ദഭവനം പഴയപടി ആനന്ദം നിറഞ്ഞതാണെന്നു വിശ്വസിക്കാൻ പുത്രവിരഹത്തിനുശേഷം അദ്ദേഹത്തിനു് കഴിഞ്ഞില്ല. പിരിഞ്ഞുപോരുമ്പോൾ ജവഹറിനയച്ച ഭാവനിർഭരമായ കത്തു് ഏതാണ്ടീവിധത്തിലായിരുന്നു:–

“ഈ ലോകത്തിലെയും ഒരു പക്ഷേ പരലോകത്തിലെയും ഏറ്റവും വിലപ്പെട്ട നിധിയെയാണു് നിന്നെ പിരിയുമ്പോൾ ഞങ്ങൾ ഇവിടെ വിട്ടിട്ടു പോകുന്നതെന്നു് നീ മറക്കരുതു്...പക്ഷേ യാതൊരു വിദ്യാഭ്യാസവുമില്ലാതെ ധാരാളം ധനംമാത്രം നിനക്കായി തന്നുകൊണ്ടു് നിന്നെ ഞങ്ങളുടെകൂടെ എന്നും നിർത്തി സൂക്ഷിക്കുന്നതു്, അത്യധികമായ സ്വാർത്ഥതയായിരിക്കും. എന്നല്ല, അതു് അക്ഷന്തവ്യമായൊരു അപരാധവും കൂടിയാണെന്നു് ഞാൻ വിശ്വസിക്കുന്നു...... ശാരീരികവും മാനസികവുമായി നീ പൂർണ്ണത നേടുക. അതു

മാത്രമാണ്, നിന്നിൽനിന്നും നിർദ്ദയമായി സ്വയം അകററപ്പെടുന്ന ഞങ്ങൾ പ്രതിഫലമെന്ന നിലയിൽ പ്രത്യാശിക്കുന്നതു്. ...അതിനാൽ എൻെറ ഓമനമകനേ, ഞാൻ തല്ക്കാലം യാത്ര പറയട്ടെ".

നാട്ടിലെത്തിയശേഷവും ഒരു പിതാവിൻെറ ഉപദേശസ്വരമല്ല മോത്തിലാൽ പുത്രനയച്ചുവന്ന കത്തുകളിൽ കാണപ്പെട്ടിരുന്നതു്. തൻെറ മകൻ കേംബ്രിഡ്ജിലെ ഏററവും പ്രശസ്തനായ ബിരുദധാരിയും, ജനപ്രീതി നേടിയ യുവാക്കന്മാരിൽ അഗ്ര്യനായിരിക്കണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. പക്ഷെ ജവഹർലാൽ അവയ്ക്കൊന്നും അത്ര പ്രാധാന്യം കല്പിച്ചിരുന്നില്ല.

കേംബ്രിഡ്ജിൽനിന്നു് ഒരു രണ്ടാംക്ലാസ്സ് ഓണേഴ്സ് ബിരുദം സമ്പാദിച്ചശേഷം, നിയമപഠനത്തിനായി ലണ്ടനിലേയ്ക്കു പോകാനിഷ്ടപ്പെടുന്നില്ലെന്നും, ഓക്സ്ഫോർഡിലേയ്ക്കു പോകാൻ അനുമതി കിട്ടണമെന്നും ആവശ്യപ്പെട്ടുകൊണ്ടു് യുവാവായ പുത്രൻ തനിക്കെഴുതിയ കത്തു് മോത്തിലാലിനെ അമ്പരപ്പിച്ചുകളഞ്ഞു. കാരണം, അതിൽ ഉടനീളം മുഴങ്ങിയ പരിഹാസസ്വരമായിരുന്നു.—"നിയമത്തിൻെറ സാങ്കേതികവശങ്ങളിൽമാത്രം അറിവുനേടി വെറുമൊരു അഭിഭാഷകനായി ആയുഷ്കാലം മുഴുവൻ കഴിച്ചുകൂട്ടുകയെക്കാൾ, ബാറിലെ വിജയത്തെത്തന്നെ ഉപേക്ഷിക്കാനായിരിക്കും ഞാൻ ഇഷ്ടപ്പെടുക." മോത്തിലാലിൻെറ മറുപടിയും അതേ നാണയത്തിലായിരുന്നു, "ഇന്നോളം ഒരു നിയമജ്ഞനും കേവലം നിയമപരിജ്ഞാനംകൊണ്ടുമാത്രം, അയാളുടേതായ തൊഴിൽരംഗത്തുപോലും വിജയിച്ചതായി അറിവില്ല. വിജയം കൈവരിച്ചിട്ടുള്ളവരും, മേലിൽ വിജയം

നേടേണ്ടവരും നിയമപഠനത്തിലുപരിയായി മററു ചിലതു കൂടി ശ്രദ്ധിക്കേണ്ടതായാണു് കണ്ടുവരുന്നതു്. ഏതായാലും, നിയമത്തിൽത്തന്നെയും അത്രയേറെ പ്രാജ്ഞനല്ലാത്ത നിന്റെ അച്ഛനെ ഉദാഹരണമാക്കിക്കൊണ്ടു് നീ ആ ഉദ്യോഗത്തെപ്പററി വിധിയെഴുതാതിരിക്കുക.” ഇങ്ങനെയൊരു മറുപടിയാണു് ജവഹറിനു കിട്ടിയതു്.

സാമൂഹ്യജീവിതത്തിൽ തന്റെ മകൻ തെല്ലും പിന്നിലാകരുതെന്നു് ആശിച്ചിരുന്ന മോത്തിലാൽ, മകൻ ആവശ്യപ്പെടുന്നതെല്ലാം കണക്കില്ലാതെ പണമയച്ചുകൊടുത്തിരുന്നു. അക്കാര്യത്തിൽ അദ്ദേഹം ഒരു ലോഭവും കാണിച്ചില്ല. പക്ഷെ പരീക്ഷയിൽ ജയം കിട്ടുന്ന കാര്യം സംശയമാണെന്ന സൂചന ചില കത്തുകളിലുണ്ടായിരുന്നതു് അദ്ദേഹത്തെ ക്ഷുഭിതനാക്കുകതന്നെ ചെയ്തു. തന്റെ മകൻ അവിഹിതമായ കൂട്ടുകെട്ടിലേപ്പെട്ടു്,തന്നെപ്പോലുള്ള ഒരച്ഛന്റെപുത്രനു യോജിക്കാത്ത വിധത്തിൽ ജീവിക്കുന്നതായി താൻ ആശങ്കിക്കുന്നതിനാൽ ചെലവുകളുടെ കണക്കു് ഉടനേ അയക്കണമെന്നു കാണിച്ചു് അദ്ദേഹം ഒരു കത്തെഴുതി. ഇതു് അഭിമാനിയായ ജവഹറിനെ വല്ലാതെ സ്പർശിച്ചു. തന്റെ വിഡ്ഢിത്തങ്ങൾക്കു് മാപ്പുചോദിച്ചുകൊണ്ടും, സ്ഥിതിഗതികൾ വിശദീകരിച്ചുകൊണ്ടും അദ്ദേഹമയച്ച മറുപടി ഒരു യുക്തിവാദിക്കു് നിഷേധിക്കാനാവാത്ത വാദമുഖങ്ങൾകൊണ്ടു് നിറഞ്ഞതായിരുന്നു. “അച്ഛൻ ഒന്നുകിൽ എന്നെ വിശ്വസിക്കുക. അല്ലാത്തപക്ഷം അവിശ്വസിക്കുക. ആദ്യത്തേതാണെങ്കിൽ കണക്കു നിരത്തുന്നതു് അനാവശ്യമാണു്. രണ്ടാമത്തേതാണെങ്കിൽ, കണക്കു കാണിച്ചാലും അതു് വിശ്വാസമായിരിക്കണമെന്നില്ലല്ലോ”— ഇതായിരുന്നു ആ വാദത്തിന്റെ പോക്കു്. പക്ഷെ അതു കിട്ടുന്ന

തിന മുമ്പുതന്നെ ഒരു ദുർബ്ബലനിമിഷത്തിൽ താനെഴുതി പ്പോയ അബദ്ധമോർത്ത് പശ്ചാത്തപിച്ച മോത്തിലാൽ ആ എഴുത്ത് തിരിച്ചെടുപ്പിക്കുവാൻ കഴിയുമെങ്കിൽ, അതി നായി എന്തും ത്യജിക്കാൻ ഒരുക്കമായിക്കഴിഞ്ഞിരുന്നു. അദ്ദേഹം വീണ്ടും ഇങ്ങനെ എഴുതുകയുണ്ടായി. "എന്റെ കുറവുകൾ എന്തുതന്നെയായാലും, നിനക്കറിയാവുന്നവയാണ്. അവ ധാരാളമുണ്ടെന്ന് എനിക്കുമറിയാം. എങ്കിലും, പണ ത്തെ സ്നേഹിക്കുന്നവെന്നോ, നിന്നോടുള്ള സ്നേഹത്തിന് പൂർണ്ണതയില്ലെന്നോ ഉള്ള അപരാധം ഒരിക്കലും എന്റെ മേൽ ചുമത്തപ്പെടാതിരിക്കട്ടെ."

ഇങ്ങനെ കത്തിടപാടുകളിലൂടെ അന്യോന്യം അറിയാ നുള്ള അവസരങ്ങളാണ് ആദ്യകാലത്ത് സുലഭമായിരു ന്നത്. ജവഹറിന്റെ തിരിച്ചുവരവ് ആനന്ദഭവനത്തിലെ മഹോത്സവമായിരുന്നു. താമസിയാതെ നടന്നതും, ദിവസ ങ്ങളോളം നീണ്ടുനിന്നതുമായ പുത്രന്റെ വിവാഹമഹാമഹം വാത്സല്യനിധിയായ അച്ഛന് ജീവിതത്തിലെ അതിപ്രധാ നമായ ആഗ്രഹസിദ്ധിയായിരുന്നു എന്നു പറയാം.

രാഷ്ട്രീയമണ്ഡലത്തിൽ സ്വാരസ്യച്ചേർച്ചയില്ലായ്മ അനുഭ വപ്പെട്ടപ്പോഴെല്ലാം രണ്ടുപേരും അഗാധമായ ഹൃദയവേദന യ്ക്കധീനരാവുക പതിവായിരുന്നു. യുവസഹജമായ പ്രസ രിപ്പും സ്വാതന്ത്ര്യബോധമായ ധൈര്യവും ചേർന്ന് പൊതുരംഗ ത്തിൽ മുന്നിട്ടിറങ്ങി പ്രവർത്തിക്കാനും, പരസ്യമായി ഗവർ മ്മെന്റിനെ എതിർക്കാനും ജവഹർലാൽ ആഗ്രഹിച്ചു. ഗാന്ധി ജിയുടെ സത്യാഗ്രഹസമര ഈ ആശയ്ക്ക് ഉപോദ്ബലകവുമാ യിത്തീർന്നു. മോത്തിലാൽ ഈ സ്ഥിതിവിശേഷത്തിൽ തികച്ചും അസ്വസ്ഥനായി. ജയിൽവാസം തന്റെ പുത്രന്

എന്തായാലും ആവശ്യമില്ലാത്തതാണെന്നു് അദ്ദേഹം കരുതിയിരുന്നു. എങ്കിലും മകനെ പിന്തിരിപ്പിക്കുക ലഘുസാദ്ധ്യമല്ലെന്നു കണ്ടപ്പോൾ, ജയിലിൽ പോകാനിടയായാൽ മകനനുഭവിക്കുന്നതു് എന്തായിരിക്കുമെന്നു് സ്വയം അനുഭവിച്ചറിയാനുള്ള ഉൽക്കടാഭിവാഞ്ഛയാൽ അദ്ദേഹം ആരുമറിയാതെ വെറും നിലത്തു കിടന്നുറങ്ങാൻകൂടി ശ്രമിച്ചിരുന്നുവത്രേ! അപ്രമേയമായ പിതൃവാത്സല്യത്തിന്റെ ഇതു മികച്ച മാതൃക മറെറവിടെയാണു് നാം കാണുക?

അഹിംസയെക്കുറിച്ചു് ജവഹർലാലിനുണ്ടായിരുന്ന അഭിപ്രായഗതികൾ മോത്തിലാലിനും സ്വീകാര്യമായിരുന്നു. ഹിംസയെ എതിർക്കാതിരിക്കുന്നതു് മനുഷ്യന്റെ സമുന്നതമായ മൗലികവികാരങ്ങളുടെ നേർക്കാണിക്കുന്ന അനീതിയായിരിക്കുമെന്നു് അദ്ദേഹം കരുതിയിരുന്നു. 'തന്നെക്കാൾ ബലഹീനനായ ഒരുവനെ ഒരു ധിക്കാരി കയ്യേററം ചെയ്യുന്നതു കണ്ടാൽ, അവരുടെയിടയ്ക്കു കയറിനിന്നു്, ഉദ്ധതനായ ആക്രമണകാരിക്കു് ആ വിധത്തിൽ മറെറാരു ഇരയെക്കൂടി ഉണ്ടാക്കിക്കൊടുക്കാൻ ഞാനൊരുക്കമല്ല. മറിച്ചു് ഹിംസയ്ക്കിരയായവനെയും എന്നെയും രക്ഷിച്ചുകൊണ്ടു് ആ പൊതുശത്രുവിനെ ഞാൻ വീഴ്ത്തുകയേയുള്ളു'' എന്നാണദ്ദേഹം അതിനെക്കുറിച്ചു പറഞ്ഞതു്. പുത്രനായ ജവഹർ ഇരു അഭിപ്രായത്തോടു് മിക്കവാറും യോജിച്ചിരുന്നു.

1927-ൽ ജവഹർലാൽ യൂറോപ്പിലായിരുന്ന സന്ദർഭത്തിൽ ഗവർമ്മെൻറിന്റെ രഹസ്യശ്രദ്ധയ്ക്കു് പാത്രീഭവിക്കത്തക്കവിധത്തിൽ അദ്ദേഹം ചെയ്ത ചില പ്രസംഗങ്ങളെക്കുറിച്ചു് മോത്തിലാലും അറിയുകയുണ്ടായി. ആയിടെ അദ്ദേ

ഹം ഗാന്ധിജിക്ക്, താനും വൈകാതെ യൂറോപ്പിലേയ്ക്ക് പോകുന്നതിനെക്കുറിച്ചെഴുതിയ കത്തിൽ ഇക്കാര്യം സൂചിപ്പിച്ചിരുന്നു. മാത്രമല്ല യൂറോപ്പ്യാത്രയുടെ ഉദ്ദേശ്യങ്ങളിലൊന്ന് പുത്രനെ സുരക്ഷിതനായി നാട്ടിലെത്തിക്കുകയാണെന്നും കൂടി അദ്ദേഹമെഴുതി. ലോകത്തിന്റെ ഏതു കോണിലും സ്വപുത്രൻ ആപച്ഛങ്ക കൂടാതെ കഴിയണമെന്നതു് അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം തന്നെയായിരുന്നു.

'സൈമൺ കമ്മീഷന്റെ' കാലത്തുണ്ടായ മറ്റൊരു സംഭവം മേല്പറഞ്ഞതിന് മതിയായ ദൃഷ്ടാന്തമാണ്. ജവഹർലാൽ ആദ്യമായി ലാത്തിച്ചാർജിനു വിധേയനായ ദിവസം. പത്രവാർത്തകൾ അച്ഛനെ തെറ്റിദ്ധരിപ്പിക്കുമെന്ന ഭയന്ന് അദ്ദേഹംതന്നെ ഭയപ്പെടാനൊന്നുമില്ലെന്ന് ഫോണിലൂടെ വീട്ടിലറിയിച്ചു. എന്നിട്ടും മോത്തിലാൽ തൃപ്തിപ്പെട്ടില്ല. രാത്രി വളരെയധികം ഇരുട്ടി. സ്നേഹധനനായ ആ പിതാവിന് എത്ര ശ്രമിച്ചിട്ടും ഒരു പോളക്കണ്ണടയ്ക്കാൻ കഴിഞ്ഞില്ല. ഒടുവിൽ അവസാനത്തെ തീവണ്ടിയും പൊയ്ക്കഴിഞ്ഞ രാവിന്റെ അർദ്ധയാമത്തിൽ, പെട്ടെന്നുണ്ടായ നിശ്ചയത്താൽ എഴുന്നേറ്റ് അദ്ദേഹം പുത്രനെക്കാണാൻ കാറിൽ തന്നെ യാത്രതിരിച്ചു. ഈ ഉൽക്കണ്ഠയും ആശങ്കയും ആജീവനാന്തം അദ്ദേഹത്തിൽ നിലനില്ക്കുകയും ചെയ്തിരുന്നു. അല്ലാത്തപക്ഷം മകനെക്കാണാൻവേണ്ടിമാത്രം അദ്ദേഹം ജയിൽവാസം വരിക്കുമായിരുന്നില്ല.

നൈനി ജയിലിൽ ഒരുമിച്ചു കഴിയേണ്ടിവന്നപ്പോൾ, തന്റെ സ്നേഹം ഏതു രീതിയിൽ തിരിച്ചേല്പിക്കപ്പെടുന്നു എന്ന് മോത്തിലാൽ മനസ്സിലാക്കുകയും ചെയ്തു. വാർദ്ധക്യവും അനാരോഗ്യവും ക്ഷയിപ്പിച്ചുതുടങ്ങിയ ആ ശരീര

ത്തിന്റെ സ്ഥിതി ആശങ്കാവഹമാണെന്നുകണ്ടു് ജവഹർലാൽ പിതൃശുശ്രൂഷയിൽ പൂർണ്ണമായി മുഴുകി. അതിനെക്കുറിച്ചു് ഉള്ളിൽത്തട്ടിയ ഭാഷയിൽ അദ്ദേഹം മകൾക്കെഴുതിയതു് ഇങ്ങനെയാണു്:– "ജവഹർ എല്ലാം മുൻകൂട്ടി മനസ്സിലാക്കി പ്രവർത്തിച്ചു് എന്നെ നിശ്ശേഷം സ്വാസ്ഥനാക്കിത്തീർക്കുയാണു്. ഇത്തരത്തിലുള്ള പുത്രന്മാരെച്ചൊല്ലി അഭിമാനിക്കാൻ എന്നെപ്പോലെ മറ്റേറെ പിതാക്കന്മാർക്കു് കഴിഞ്ഞെങ്കിൽ എന്നു ഞാനാശിക്കുന്നു." കർത്തവ്യനിരതനായ ഒരു പുത്രനു കിട്ടാവുന്ന ഏററവും വലിയ പാരിതോഷികമായിരുന്നു ഈ അഭിപ്രായം എന്നു പറയേണ്ടതില്ലല്ലോ.

1930 ഒക്ടോബറിലാണു് ജവഹർലാൽ അച്ഛനുമൊത്തുള്ള അവസാനദിവസങ്ങൾ കഴിച്ചുകൂട്ടിയതു്. തുടർന്നു് അദ്ദേഹം വീണ്ടും അറസ്ററു ചെയ്യപ്പെട്ടു. 1931-ൽ നൈനി ജയിലിൽവച്ചു് മോത്തിലാലിനെ വീണ്ടും കണ്ടുമുട്ടിയപ്പോൾ ആ മുഖത്തിനും ശരീരത്തിനും നേരിട്ടിരുന്ന മാററം അദ്ദേഹത്തെ സ്തബ്ധനാക്കിത്തീർത്തു.

അന്ത്യദിനങ്ങളിൽപോലും മോത്തിലാൽ സഹജമായ നർമ്മബോധവും ഉന്മേഷവും കൈവെടിഞ്ഞിരുന്നില്ല. മരണശേഷം തനിക്കുവേണ്ടി ആരും പ്രാർത്ഥിക്കേണ്ടതില്ലെന്നും, ഇഹലോകത്തിൽ ഏതുവിധത്തിലാണോ താൻ സ്വന്തമായി മാർഗ്ഗംതെളിച്ചു് മുന്നോട്ടുപോയതു്, അതേവിധം പരലോകത്തിലും ചെയ്യാൻ താൻ ശക്തനാണെന്നും അദ്ദേഹം യാതൊരു സങ്കോചവുംകൂടാതെ പ്രഖ്യാപിച്ചു.

ഫലിതപ്രിയനായ മോത്തിലാൽ തന്റെ ശുശ്രൂഷകരിൽ ഒരുവനായ മി. ആസ്റ്റിൻ എന്നയാളോടു് ഒരിക്കൽ

ഇങ്ങനെ ചോദിച്ചുവത്രെ. "Mr. Austin, how many Baby Austins do you possess?" മുഖത്തു പൊതകി വരുന്ന നീരു് സ്വാതന്ത്ര്യമത്സരത്തിൽ പങ്കെടുക്കാനുള്ള തയ്യാറെടുപ്പാണെന്നു് അദ്ദേഹം പറഞ്ഞുവന്നു. ദഹനശക്തി തീരെ ക്ഷയിച്ചപ്പോഴും ഫലിതരൂപേണ അദ്ദേഹം ഗാന്ധിജിയോടു പറയുകയുണ്ടായി:—"മഹാത്മജീ, അങ്ങേയ്ക്കു് അങ്ങയുടെ ഉറക്കത്തിന്മേൽ വലുതായ നിയന്ത്രണശക്തിയുണ്ടു്, എനിക്കു് എന്റെ ദീപനത്തിന്മേലും. അതൊരിക്കലും കുറയുകയില്ല.

സംസാരിക്കാനുള്ള കഴിവു നശിച്ചപ്പോഴും, കടലാസ്സു തുണ്ടുകളിലെഴുതി മോത്തിലാൽ തന്റെ മനോഗതം മററുള്ളവരെ അറിയിച്ചിരുന്നു. അവസാനത്തെ മണിക്കൂറുകളിൽ നിശ്ചേതനായി കിടക്കുന്ന അവസരത്തിൽപോലും അദ്ദേഹത്തിനു് ബോധം മറഞ്ഞിരുന്നില്ല.

സുദീർഘമായ ഒരു സാഹസികയാത്രയായിരുന്നു ആ മഹത്തായ ജീവിതം. അഹന്ത, അഭിമാനഗർവം, മുൻകോപം എന്നീ മനുഷ്യസഹജമായ സ്വഭാവവൈകല്യങ്ങളും, വിപദിധൈര്യം, വീര്യം ദൃഢപ്രത്യയം എന്നിങ്ങനെ ഒരു ഐതിഹാസിക നായകനു യോജിച്ച അസാധാരണ ഗുണങ്ങളും ചേർന്നു് അന്യരെ വ്യാമുഗ്ദ്ധരാക്കുവാൻ പോന്ന മഹാപുരുഷനായിരുന്നു മോത്തിലാൽ. ആ ഗുണവിശേഷങ്ങളിൽ പലതും തിരിയിൽനിന്നുകൊളുത്തിയ പന്തംപോലെ ഭാസമാനമായി പുത്രനിൽ പ്രോജ്ജ്വലിച്ചിരുന്നു.

ജവഹർലാലിന്റെ എല്ലാ അഭിലാഷങ്ങളും ഇന്ത്യയ്ക്കു വേണ്ടിയുള്ളതായിരുന്നപ്പോൾ, മോത്തിലാലിന്റെ സമസ്തവാഞ്ഛകളും പുത്രനെ കേന്ദ്രീകരിച്ചുള്ളവയായിരുന്നു. മോത്തി

ലാലിന്റെ എററവും വലിയ ഗുണമെന്തെന്നു് ചോദിക്കപ്പെട്ടപ്പോൾ 'പുത്രവാത്സല്യം' എന്നായിരുന്നു ഗാന്ധിജിയുടെ മറുപടി. "അതു് ഇന്ത്യയുടെ നേർക്കുള്ള സ്നേഹമായിരുന്നില്ലേ?" എന്നു് വീണ്ടും ചോദ്യമുണ്ടായി. ഗാന്ധിജി നിസ്സന്ദേഹം പ്രതിവചിച്ചു. "No. Motilal's love for India was derived from his love for Jawaharlal."

മനുഷ്യവംശത്തിന്റെ ആകെയുള്ള ചരിത്രത്തിൽപോലും ഈ പിതൃപുത്രബന്ധത്തോടു കിടനില്ക്കുന്ന മറെറാന്നുണ്ടായിരിക്കയില്ല. 'മഹാനായ അച്ഛന്റെ അതിലും മഹാനായ പുത്രൻ' എന്നു് ജവഹർലാൽ വിശേഷിപ്പിക്കപ്പെട്ടതു് തികച്ചും അർത്ഥവത്താണു്. അത്രമാത്രം പരസ്പരപൂരകങ്ങളായിരുന്നു ആ ജീവിതങ്ങൾ.



## ഏകാന്ത ചിന്തകൾ

സിവിലാജ്ഞാലംഘനം താൽക്കാലികമായി നിർത്താനുള്ള സന്ദേശങ്ങൾ കോൺഗ്രസ് സംഘടനകൾക്കെല്ലാം കൊടുക്കപ്പെട്ടു. നികുതിനിഷേധസമരം പിൻവലിക്കുകയും, തങ്ങളുടെ പാട്ടത്തിൽ കഴിവുള്ളിടത്തോളം തുക അടച്ചുതീർക്കുവാൻ സാംസ്ഥാനിക കോൺഗ്രസ്സ് കമ്മിറ്റി കർഷകരോടു പറയുകയും ചെയ്തു. രണ്ടാം വട്ടമേശസമ്മേളനത്തിൽ സംബന്ധിക്കുവാൻ ശ്രീമതി സരോജിനിനായിഡുവിനാൽ അനുഗതനായി പുറപ്പെട്ട ഗാന്ധിജി, തികച്ചും മനോത്സാഹനനും നിരാശഭരിതനുമായിട്ടാണ് മടങ്ങിവന്നതു്. മാർച്ച് അഞ്ചാംതീയതി ഒപ്പുവച്ച 'ദൽഹിപാക്ട്''. കറാച്ചികോൺഗ്രസ്സ് അംഗീകരിച്ചതനുസരിച്ചായിരുന്നു ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ ഗാന്ധിജി പുറപ്പെട്ടതു്.

കറാച്ചികോൺഗ്രസ്സിൽ അവതരിപ്പിക്കാനുള്ള 'മിനിമം പരിപാടി' ശ്രീ. എം. എൻ. റോയിയുടെ നിർദ്ദേശം സ്വീകരിച്ചുകൊണ്ടു് നെഹ്റു തയ്യാറാക്കുകയുണ്ടായി. ജാതിമതഭേദമോ സ്ത്രീപുരുഷവ്യത്യാസമോ കണക്കിലെടുക്കാതെയുള്ള നിയമസമത്വം, അഭിപ്രായപ്രകടനത്തിലും മതവിശ്വാസത്തിലുമുള്ള സ്വാതന്ത്ര്യം, വ്യവസായികതൊഴിലാളികളുടെ വാർദ്ധക്യകാല രക്ഷണ നടപടികൾ, ജോലിക്കുള്ള സമയം ക്ലിപ്തപ്പെടുത്തൽ, തൊഴിലില്ലായ്മയ്ക്കും അയിത്താ

ചരണത്തിനും എതിരായ സംരക്ഷണം, പ്രായപൂർത്തി വോട്ടവകാശത്തിനും മദ്യനിരോധനത്തിനും സൌജന്യമായ പ്രൈമറിവിദ്യാഭ്യാസത്തിനും വേണ്ട ഉപാധികൾ, എന്നിവ നടപ്പാക്കാനുള്ള പ്രമേയങ്ങളാണു് അന്നു് അവതരിപ്പിക്കപ്പെട്ടതു്. അവ പാസ്സാവുകയും ചെയ്തു. ഇതു് നെഹ്റുവിന്റെ വ്യക്തിപരമായ ഒരു വിജയം കൂടിയായിരുന്നു. എന്തെന്നാൽ സ്വാതന്ത്ര്യഭാരതത്തിൽ താൻ കെട്ടിപ്പടുക്കാനുദ്ദേശിക്കുന്ന ക്ഷേമരാഷ്ട്രത്തിനു് അടിസ്ഥാനമിടുന്നതായിരുന്നു ഇവ.

ചിന്തിക്കാനും പ്രവർത്തിക്കാനും കൂടുതൽ പ്രേരണ നൽകുന്ന പരിതഃസ്ഥിതികളായിരുന്നു ചരിത്രപുരുഷനുണ്ടായിരുന്നതു്. കോൺഗ്രസ്സിൽതന്നെ, പ്രവർത്തകന്മാരുടെയിടയിൽ അഭിപ്രായഭിന്നതകളും തത്സംബന്ധമായ പിളർപ്പുകളും അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. കർഷകർ 'മര്യാദപ്പാട്ടം' ആവശ്യപ്പെട്ടു തുടങ്ങി. ഇതിനിടയിൽ 'ഭീകരസംഘ'ക്കാരുടെ അക്രമപ്രവർത്തനങ്ങൾ, അദ്ദേഹത്തെപ്പോലെയുള്ളവരെ വേദനിപ്പിക്കുമാറു് ക്രമാധികമായി വർദ്ധിച്ചുവരികയും ചെയ്തു. എല്ലാററിനും പുറമേ, സന്ധി വ്യവസ്ഥകൾ ലംഘിച്ചുകൊണ്ടു് ഗവൺമെൻറു് കോൺഗ്രസ്സിനെ നിരോധിക്കുകയും, അതിന്റെ ഫണ്ടുകളും സ്വത്തുക്കളും പിടിച്ചെടുക്കുകയും, രാഷ്ട്രീയസമ്മേളനങ്ങൾ, ജാഥകൾ എന്നിവയെ തടയുകയും ചെയ്തതിനാൽ സ്വാഭാവികമായും നെഹ്റുവിനു് മുന്നിട്ടിറങ്ങി പ്രവർത്തിക്കേണ്ടതായി വന്നുകൂടി. അതിന്റെ ഫലമോ? വീണ്ടും തടവുശിക്ഷയും!

ജയിലിന്റെ നാലതിരുകൾക്കുള്ളിൽ കിടന്നുകൊണ്ടു് ജവഹർലാൽ തന്റെ നാട്ടിന്റെ സമകാലിക സ്ഥിതിഗതികളെക്കുറിച്ചു് അവഗാഢമായി ചിന്തിച്ചു. നിശ്ചിത പരി

പാടികൾ ആസൂത്രണം ചെയ്ത് അവയിലൂടെ മുന്നോട്ടു പോകുകമാത്രമാണ് ഇന്ത്യയുടെ രക്ഷാമാർഗ്ഗമെന്ന് അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നു.

കോൺഗ്രസ്സിൽനിന്ന് അകന്നുപോയവർ ഒത്തുചേർന്ന് 'അഹ്റാർപാർട്ടി' എന്നൊരു സംഘടന ആയിടയ്ക്ക് രൂപീകരിക്കയുണ്ടായി. എങ്കിലും അതിന് വലുതായൊന്നും പ്രവർത്തിക്കാൻ കഴിഞ്ഞിരുന്നില്ല.

ആനന്ദഭവനത്തിന്റെ സ്ഥിതി അത്യന്തം ശോചനീയമായിത്തീർന്നു. ഗാന്ധിജിയുടെ സ്വാധീനശക്തി, മോതിലാലിന്റെ ജീവിതകാലത്തുതന്നെ ആ ഗൃഹത്തിനുള്ളിൽ വമ്പിച്ച പരിവർത്തനങ്ങളാണ് വരുത്തിയിരുന്നത്. വിലയേറിയ പട്ടുവസ്ത്രങ്ങളുടെ സ്ഥാനം, ലളിതവും ശുഭ്രവുമായ ഖാദിത്തുണികൾക്ക് നൽകപ്പെടുകയും, അലങ്കാരവസ്തുക്കൾ ഒന്നൊന്നായി പുറംതള്ളപ്പെടുകയും ചെയ്തു. പരിചാരകസംഘത്തെ വളരെ മുമ്പുതന്നെ പിരിച്ചു വിട്ടുകഴിഞ്ഞു. കുടുംബാംഗങ്ങൾ ഓരോരുത്തരായി കാരാഗൃഹവാസം വരിച്ചുതുടങ്ങിയ ആദ്യഘട്ടത്തിൽ, വിലയേറിയ സാധനങ്ങളെല്ലാം പോലീസുകാർ ബലാൽക്കാരമായി നീക്കംചെയ്യുന്നതും, അന്ന് നാലു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഇന്ദിരയുടെ പ്രതിഷേധശബ്ദം അപ്പോഴൊക്കെ വീട്ടിന്റെ പൂമുഖത്തുനിന്നുയരുന്നതും ഒരു പതിവായിരുന്നു. ഇപ്പോഴാകട്ടെ, ആ ഗംഭീരസൗധം തീരെ പരിത്യജിക്കപ്പെട്ട നിലയിലായിത്തീർന്നു. നികുതി നിശ്ശേഷം കൊടുക്കാതെയായി.

പോലീസിന് വലിയ അധികാരങ്ങൾ നൽകുന്ന നാലു് 'ഓർഡിനൻസുകൾ' ഗവൺമെന്റ് ആയിടെ പുറപ്പെ

ടവിച്ചു. ഔദ്യോഗികവൃത്തങ്ങളിൽ അധികരിച്ച ഹിംസാബുദ്ധിയാണ് പ്രകടമായിരുന്നതു്.

വൃദ്ധയായ സ്വരൂപറാണിയെ വഴിയരികിൽ വച്ച് കഠിനമായി പ്രഹരിച്ച് അപമാനിച്ച വാർത്ത ബന്ധനസ്ഥനായ നെഹ്രുവിന്റെ ചെവികളിലെത്തിയപ്പോൾ, അഹിംസയുടെ പ്രായോഗികവശങ്ങളെക്കുറിച്ച് വീണ്ടും അദ്ദേഹം സംശയാലുവായി. ഒരുപക്ഷെ ജയിലിനു പുറത്തായിരുന്നെങ്കിൽ, ദേശീയമോ വ്യക്തിപരമോ ആയ എന്തും വിസ്മരിച്ച് തന്റെ അമ്മയെ അപമാനിച്ച ഉദ്യോഗസ്ഥരോട് ഹിംസയിലൂടെതന്നെ പകരംവീട്ടുമായിരുന്നു എന്നുപോലും അദ്ദേഹം പറഞ്ഞുപോയി. പിന്നീട് തലയിൽ വച്ചുകെട്ടിയ ഉണങ്ങാത്ത മുറിവുകളോടെ തന്റെ മുമ്പിൽ വന്ന അമ്മയെക്കണ്ട് അദ്ദേഹം സ്തംഭിച്ചുനിന്നു. ആ രൂപം അത്രകണ്ട് ദയനീയവും അവശവുമായിരുന്നു.

നൈനിയിൽനിന്നു ബർലിയിലേയ്ക്കും വീണ്ടും അവിടെനിന്ന് ഡറാഡൂൺ ജയിലിലേയ്ക്കും ജവഹർലാൽ മാറ്റപ്പെട്ടു. 1933 ജനവരി മുതൽ എട്ടു മാസക്കാലത്തോളം അദ്ദേഹം ഏകനായിട്ടാണ് ജയിൽവാസമനുഭവിച്ചതു്. തന്റെയും ഗാന്ധിജിയുടെയും കർമ്മമാർഗ്ഗത്തെ ആയവസരത്തിൽ അദ്ദേഹം വിലയിരുത്തുകയുണ്ടായി. പ്രത്യയശാസ്ത്രത്തെ മുൻനിർത്തി നോക്കിയാൽ പിന്തിരിപ്പനായി തോന്നാമെങ്കിലും, കർമ്മത്തിൽ ഏറ്റവും മഹാനായ വിപ്ലവകാരിയാണ് തന്റെ നേതാവെന്ന് അദ്ദേഹം വിശ്വസിച്ചു.

ജയിലിൽവച്ച് ഗവൺമെന്റിന്റെ 'വൈറ്റ്പേപ്പർ' കാണാനിടയായപ്പോഴാണ് നാട്ടുരാജ്യപ്രതിനിധികൾക്കു പ്രാധാന്യം കൊടുത്ത് വൈസ്രോയി ഏകാധിപതിയായുള്ള

‘കൊളോണിയൽ’ ഭരണം ഇന്ത്യയ്ക്കു വിധിച്ചിരിക്കുന്നു എന്നു് നെഹ്റു അറിഞ്ഞതു്. ഇതു് അദ്ദേഹത്തെ ദുസ്സഹമായി പീഡിപ്പിക്കുകയും പ്രകോപിപ്പിക്കുകയും ചെയ്തു.

പാശ്ചാത്യലോകത്തെ ആകെ തളർത്തിയ സാമ്പത്തികാധഃപതനം ആയിടയ്ക്കാണുണ്ടായതു്”. ഹിററ്ലർ അധികാരത്തിലെത്തുന്ന കാലഘട്ടമായിരുന്നു അതു്. ലോകവ്യാപകമായ മറെറാരു യുദ്ധത്തിന്റെ മുന്നോടികളായി ഈ സംഭവഗതികൾ ചിന്താശീലർക്കു അനുഭവപ്പെട്ടു. ജവഹർലാൽ ഇക്കാരണങ്ങളാൽ വലുതായ മാനസികത്തളർച്ചക്കു് അതീതനായിതീർന്നു,

അധഃകൃതവർഗ്ഗത്തിന് നിയമസഭയിൽ പ്രത്യേകവിഭാഗമേർപ്പെടുത്തിയതിൽ പ്രതിഷേധിച്ചു് ഗാന്ധിജി ഉപവാസം വരിച്ചതു് ഈ സന്ദർഭത്തിലായിരുന്നു. നെഹ്റു ഇതറിഞ്ഞപ്പോൾ, അദ്ദേഹത്തിലുണ്ടായ ഏക പ്രതികരണം ഗാന്ധിജി അന്തരിച്ചാൽ ഇന്ത്യക്കെന്തു സംഭവിക്കും എന്നുള്ള ഭയമായിരുന്നു. എന്തായാലും ആ പ്രത്യേക വിഭാഗം നീക്കപ്പെട്ടതോടുകൂടി നിരാഹാര സത്യാഗ്രഹം വിജയകരമായി പര്യവസാനിച്ചു.

ഉൾനാടൻസാമാന്യ ജനതയുടെ പ്രാതിനിധ്യം കോൺഗ്രസ്സിൽ കൂടിക്കൂടി വരുന്നതു് മിതവാദികളിൽ നിന്നു് അതിനെ അകററുന്ന വിടവു് വർദ്ധിപ്പിക്കുന്നതായും ജവഹർലാൽ മനസ്സിലാക്കി.

മാതൃഭൂമിയുടെ വിമോചനത്തെക്കുറിച്ചു് ചരിത്രനായകന് യാതൊരു സംശയവും ഉണ്ടായിരുന്നില്ല. പക്ഷെ ദീർഘ

ങ്ങളായ തൽക്കാലസഹചര്യങ്ങളിൽ, സ്വതന്ത്രഭാരതത്തിന്റെ പുരോഗതി വൈഷമ്യമേറിയ ഒരു പ്രശ്നം തന്നെയെന്ന് അദ്ദേഹം ധരിച്ചിരുന്നു. ഗവർമ്മെന്റിന്റെ അഭിപ്രായത്തിൽ ഇന്ത്യയുടെ പുരോഗതി എന്നത് ബ്രിട്ടീഷാദർശങ്ങൾ സ്വീകരിക്കയും. പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട ഇന്ത്യാക്കാരെ ബ്രിട്ടീഷ് മാതൃകയിൽ വാർത്തെടുക്കുകയുമായിരുന്നു എന്ന് തോന്നിപ്പോകും. ശരീരം ശത്രുവിനു കീഴ്പ്പെട്ടിട്ടും ആത്മീയമായി അകന്നുനില്ക്കുന്ന സ്ഥിതിവിശേഷമാണ് ഇന്ത്യയ്ക്കുള്ളതെന്ന് അദ്ദേഹം വിശ്വസിച്ചു. മഹത്തരമായ ഭാരതീയ ദർശനത്തിന്റെ മേന്മ. ആ ഏകാന്തതയിൽ അദ്ദേഹത്തെ കോരിത്തരിപ്പിക്കുകതന്നെ ചെയ്തു.

'അസതോ മാ സദ്ഗമയ,
തമസോ മാ ജ്യോതിർഗ്ഗമയ,
മൃത്യോർ മാ അമൃതം ഗമയ'—

ഈ വരികൾ വീണ്ടും വീണ്ടും ഉരുവിട്ടപ്പോൾ, അതിനെക്കുറിച്ച് ഗാഢമായി ചിന്തിക്കുവാൻ അദ്ദേഹം പ്രേരിതനായി. ഈ ആദ്ധ്യാത്മികവശം കാണാൻ കേവലമൊരു ഭൗതികതാധിഷ്ഠിത സാമ്രാജ്യത്തിന് എങ്ങനെ കഴിയും.?

ഇസ്ലാമിന്റെ പശ്ചിമേഷ്യൻ സംസ്കാരത്തിന്റെയും തനതായ പൗരസ്ത്യസംസ്കാരത്തിന്റെയും സങ്കലനമാണ് ഇന്ത്യയുടേത്. അതിനാൽ ലോകം പൊതുവേ പരിവർത്തനത്തിന്റെ നടുവിലെത്തിനില്ക്കുന്ന ഈ ഘട്ടത്തിൽ ശാസ്ത്രവും വൈയവസായിക പുരോഗതിയും കൊണ്ടുള്ള

ഭൗതികങ്ങളായ നേട്ടങ്ങൾ അവഗണിച്ചുകൂടെന്നും, സ്വതന്ത്ര ഇന്ത്യാ അത്തരമൊരു വശം കൂടി തന്റെ പുരോഗമനത്തിൽ ഉൾക്കൊള്ളിക്കണമെന്നും നെഹ്രു അഭിലഷിച്ചു. ആഗസ്റ്റ് മുപ്പതാം തീയതി ജയിൽ വിമോചിതനായ അദ്ദേഹം ഈദൃശചിന്തകളോടുകൂടിയാണ് ദീനശയ്യയിലായിരുന്ന തന്റെ അമ്മയുടെ സമീപത്തേയ്ക്ക് വേഗത്തിലെത്തിയത്.



# സ്ഥിതിസമത്വാദർശം

മഹാത്മജിയുമായി ഒരു കൂടിക്കാഴ്ച നടത്തി, തങ്ങളുടെ കർമ്മപദ്ധതികളിലുള്ള അന്തരത്താൽ നേരിട്ട വിടവു നികത്താൻ ജവഹർലാൽ ഒരു നിഷ്ഫലപ്രയത്നം നടത്തി. സുഭാഷ് ബോസ് ഗാന്ധിജിയെ കുറിച്ച് മുമ്പു പറഞ്ഞിരുന്ന അഭിപ്രായത്തെ വീണ്ടും വീണ്ടും വിശകലനം ചെയ്തു നോക്കാൻ അദ്ദേഹം ശ്രമിച്ചു. "ജനഹൃദയങ്ങളിൽ സുപ്രതിഷ്ഠനേടാൻ കഴിയുകയും, നിസ്സീമമായ പ്രശസ്തിയും മഹാർഹങ്ങളായ ആദർശങ്ങളുംകൊള്ളുന്ന ബുദ്ധിമണ്ഡലവും സ്വായത്തമായിരിക്കുകയും, ആധുനിക ലോകത്തിന്റെ ചലനങ്ങളെക്കുറിച്ച് വിശദമായ അറിവുണ്ടായിരിക്കുകയും ചെയ്തിട്ടും, സമയോചിതമായി തീരുമാനങ്ങളെടുക്കാനോ ജനസമ്മതിയിൽ നേരിടാവുന്ന കുറവിനെ അഭിമുഖീകരിക്കാനോ ഗാന്ധിജിക്ക് വേണ്ടത്ര കഴിവില്ല" എന്നായിരുന്നു ബോസിന്റെ അഭിപ്രായം. ചിന്തിക്കും തോറും, ഇതിന്റെ സാധുത്വത്തിൽ വിശ്വസിക്കാനാണ് അദ്ദേഹത്തിനു തോന്നിയതു്.

വർഗ്ഗീയതക്കെതിരായി എന്തും ചെയ്യുവാൻ നെഹ്രു ഒരുക്കമായിരുന്നു. മഹാകവി ഇക്ബാലുമായി കത്തിടപാടുകൾ നടത്തി മുസ്ലീങ്ങളുടെ വർഗ്ഗീയ മനോഭാവം ഇല്ലാതാക്കാൻ ശ്രമിക്കവേ തന്നെ, ബനാറിസ് ഹിന്ദു,സർവ്വക

ലാലാജിയെ അഭിസംബോധനചെയ്തുകൊണ്ട് ഹിന്ദുമഹാസഭയെ നിശിതമായി വിമർശിക്കാനും അദ്ദേഹം മടിച്ചില്ല. സർസയ്യദ്ഖാൻെറ വ്യക്തിപ്രഭാവത്താൽ മുസ്ലീം സമുദായത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചുരപ്രചാരമായിത്തീർന്നിരുന്നതുകൊണ്ട്, അലിഗാർ കോളേജിൽ മുസ്ലീം വിദ്യാർത്ഥികളുടെ തള്ളിക്കയററമാണ് ആയിടയ്ക്കുണ്ടായിരുന്നതു്. അവരുടെയിടയിൽ ആദ്യകാലത്ത് പൊതുവേ പടർന്നുപിടിച്ചിരുന്ന ഉദ്യോഗലാഭാസക്തി, നേതാക്കളായ അൻസാരി, അബുൾകലാം ആസാദ് എന്നിവരുടെ ശ്രമത്താൽ യുദ്ധകാലമായപ്പോഴേയ്ക്കും ദേശീയതാപരമായി മാറുകയുണ്ടായി.

1934 ൽ ബീഹാറിൽ അതികഠിനമായ ഒരു ഭൂകമ്പമുണ്ടായി. അതിൻെറ ഭവിഷ്യത്തുകൾ ഭയങ്കരങ്ങളായിരുന്നു. പലർക്കും ജീവാപായം നേരിട്ടു. ഒട്ടനേകംപേർ ഭവനരഹിതരും നിരാധാരരുമായിത്തീർന്നു. സമുദായത്തിലെ ദുരാചാരങ്ങൾക്കുള്ള ഈശ്വരശിക്ഷയായി ഗാന്ധിജി ഇതിനെ വ്യാഖ്യാനിച്ചപ്പോൾ ജവഹർലാലിനുണ്ടായ അസഹിഷ്ണുതയും അമർഷവും സീമാതീതമായിരുന്നു. ഭ്രാന്തമായ ഒരു ജല്പനമാണതു് എന്നുവരെ അദ്ദേഹം പ്രസ്താവിച്ചു. പക്ഷെ അന്ധവിശ്വാസജടിലമായ അന്തരീക്ഷത്തിൽ, ജനതയെ നേർവഴി കാട്ടുവാൻ അത്തരം ചില ഉപായികൾ കൂടി വേണ്ടതുണ്ടെന്ന് ഗാന്ധിജി മനസ്സിലാക്കിയിരുന്നു. നെഹ്രുവാകട്ടെ, ഭൂകമ്പത്തിൻെറ കാരണത്തെക്കുറിച്ചു തർക്കിച്ചുനില്ക്കാതെ നാശനഷ്ടങ്ങൾ നേരിട്ടവരുടെ ദുരിതാശ്വാസത്തിനായുള്ള അവിശ്രാന്തപ്രവർത്തനങ്ങളിൽ മുഴുകുകയാണ് ചെയ്തതു്.

ശാന്തിനികേതനവും, ഋഷി പ്രഭാവനായ രവീന്ദ്രനാഥ ടാഗൂറും, ജവഹർലാലിന്റെ ശ്രദ്ധയെ വളരെയധികം ആകർഷിച്ചിരുന്നു. ആ വിശ്വവിദ്യാലയത്തിൽ മകളെ ചേർക്കാൻ അദ്ദേഹം തീരുമാനിച്ചു. അങ്ങനെ അടിവന്ദ്യനായ ടാഗൂറുമായി ഒരു കൂടിക്കാഴ്ചനടത്തുകയും ഇന്ദിര ശാന്തിനികേതനത്തിലെ അന്തേവാസിനിയാവുകയും ചെയ്തു.

ഗവൺമെന്റിന് എതിരായ വിപ്ലവ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട കുറ്റത്തിന് അപ്പോഴേയ്ക്കും കഥാപുരുഷൻ വീണ്ടും അറസ്റ്റ് ചെയ്യപ്പെട്ടു.

1934 ഫെബ്രുവരി മുതൽ രണ്ട് കൊല്ലത്തെ ശിക്ഷയാണ് വിധിക്കപ്പെട്ടത്. ആദ്യം പ്രസിഡൻസി ജയിലിലേയ്ക്കാണ് കൊണ്ടുപോയതെങ്കിലും, പിന്നീട് അലിപ്പൂർ സെൻട്രൽ ജയിലിലേയ്ക്ക് ജവഹർലാൽ ആനയിക്കപ്പെട്ടു.

ഈ അവസരത്തിൽ യൂറോപ്പിലും അമേരിക്കയിലും 'ഫാസിസ'ത്തിന്റെ തേർവാഴ്ച നടക്കുകയായിരുന്നു. 'മാഞ്ചെസ്റ്റർ ഗാർഡിയൻ വീക്കിലി' യൂറോപ്പിനെ 'കാരാഗൃഹം' എന്നു വിശേഷിപ്പിച്ചു തുടങ്ങി. ഇന്ത്യൻ ഭരണപരിഷ്ക്കാരത്തെക്കുറിച്ച് പ്രഭുസഭ കാര്യമായി ആലോചിക്കാനൊരുങ്ങിയത് ആയിടേയാണ്, അതിന്റെ ഫലമോ? കോൺഗ്രസ്സ് അശക്തമായ ഒരു സംഘടനയാണെന്നും, ജനായത്തഭരണമെന്നാൽ ഇന്ത്യയ്ക്കുവേണ്ടി ബ്രിട്ടീഷ് ഗവൺമെന്റ് നടത്തുന്ന ഭരണമാണെന്നുമുള്ള തീരുമാനത്തിൽ അവർ എത്തിച്ചേർന്നു.

പ്രഭുസഭയുടെ മേല്പറഞ്ഞ തീരുമാനം ജവഹർലാലിനെ ക്ഷുഭിതനാക്കി. പക്ഷേ അതിലേറെ പ്രകോപനപരമായിരുന്നു ഗാന്ധിജി പുറപ്പെടുവിച്ച ഒരു പ്രസ്താവന. ജയിലി

നാളിലുള്ള 'ഒരു മഹാനായ സുഹൃത്ത്'' കേവലം പുസ്തകപാരായണത്തിൽ മുഴുകി. ജയിൽജോലികൾ നിയമാനുസൃതമായി നിർവ്വഹിക്കുന്നില്ലെന്നായിരുന്നു 'ആ സുഹൃത്തിന്റെ' പേർ വെളിപ്പെടുത്താതെ ഗാന്ധിജി പറഞ്ഞത്. ഇത് സ്പഷ്ടമായും നെഹ്റുവിനെ ഉദ്ദേശിച്ചായിരുന്നു. 'ആ സുഹൃത്ത്' തന്റെ ധാർമ്മികരോഷം ഒരു പ്രത്യാഖ്യാനത്തിലൂടെ വെളിപ്പെടുത്തുകയും ചെയ്തു. വിലക്ഷണവും ന്യായരഹിതവുമായ അവാസ്തവപ്രസ്താവനയാണ് ഗാന്ധിജിയുടേതെന്ന് അദ്ദേഹം തുറന്നുപറഞ്ഞു. അങ്ങനെ തന്റെ നേതാവിനെക്കുറിച്ചും തന്റേതായ ആദർശങ്ങളെക്കുറിച്ചും ഒരിക്കൽക്കൂടി നിഷ്പക്ഷമായി വിചിന്തനം ചെയ്യാൻ അദ്ദേഹം പ്രേരിതനാവുകയാണുണ്ടായത്.



ഗാന്ധിജി സരളമായ കർഷകജീവിതം അഭികാമ്യമായി കരുതുമ്പോൾ, കർഷകരെക്കൂടി അതിൽനിന്നു കരകയററി മേൽത്തരക്കാരനുഭവിക്കുന്ന സുഖസൗകര്യങ്ങളിൽ പങ്കാളികളാക്കുകയാണു വേണ്ടതെന്ന് നെഹ്റു വിശ്വസിച്ചു. നിയന്ത്രിത ധനോല്പാദന വിതരണങ്ങളോടുകൂടിയ സോഷ്യലിസ്റ്റുക്രമത്തിന്റെ സംസ്ഥാപനമാണ് പ്രശ്നങ്ങൾക്കെല്ലാം ഏകപരിഹാരമാർഗ്ഗം. അതിനാൽ പ്രധാന പ്രേരകഘടകം, കാർഷികവ്യവസ്ഥയുടെ പരിഷ്കരണവും വ്യാവസായികാഭിവൃദ്ധിയും ആയിരുന്നേ പററൂ. കൂടുതലുയർന്ന ഒരു സമ്പദ്ക്രമത്തിലേയ്ക്കുള്ള പരിവർത്തനത്തെ എളുപ്പമാക്കുന്ന സഹായപ്രസ്ഥാനം എന്ന നിലയിൽ മാത്രമേ ഖാദിക്ക് സ്ഥാനമുള്ളൂ.

വലിയ ഭൂവുടമകളെ നിശ്ശേഷം ഇല്ലാതാക്കാൻ ഗാന്ധിജി ഇഷ്ടപ്പെട്ടിരുന്നില്ല. പകരം, ജമിന്ദാരികളുള്ള വലിയ

ജന്മിമാർ, കുടിയാന്മാരുടെ ട്രസ്റ്റികളായിരിക്കണമെന്നു് അദ്ദേഹം പറഞ്ഞു. ഇതു് നെഹ്റുവിനു സ്വീകാര്യമായിരുന്നില്ല. മാത്രമല്ല, ഗാന്ധിജിയുടെ മുഖ്യാദർശമായ അഹിംസ എന്ന വ്യക്തിഗതമായ ധർമ്മവിശ്വാസത്തെ ദേശീയവും സാമുദായികവുമായ സംഘടനകൾക്കു് വേണ്ടവണ്ണം ഉൾക്കൊള്ളാൻ കഴിയുമോ എന്നും അദ്ദേഹം സംശയിച്ചിരുന്നു.

മേയ് ഏഴാംതീയതി നെഹ്റുവിനെ ഡെറാഡൂൺജയിലിലേയ്ക്കു മാററി. പുറത്തു് വർഗ്ഗീയത വീണ്ടും തലപൊക്കുന്നതു് അദ്ദേഹം കണ്ടു. ആയിടെ നടന്ന അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററിയുടെ യോഗം ഏറെക്കുറെ നിയമാനുസൃതമായി സംസാരിക്കുകയാൽ, ഗവർമ്മെൻറ് കോൺഗ്രസ്സിന്മേലുള്ള നിരോധം പിൻവലിക്കയുണ്ടായി. അങ്ങനെ കോൺഗ്രസ്സ് നിയമസമ്മതസ്ഥാപനമായിട്ടും, 'ചെങ്കുപ്പായക്കാ'രുടെ മേൽ നിരോധനം നിലനിന്നു. ഈ സ്ഥിതിവിശേഷത്തെ 'ഹിന്ദുമഹാസഭ' ഹാർദ്ദമായി അനുകൂലിക്കുകയാണു ചെയ്തതു്. ഇതറിഞ്ഞു ജവഹർലാൽ അത്യധികം ദുഃഖിച്ചു. ഇതിനുംപുറമേ, അടിസ്ഥാനതത്വങ്ങൾ ക്രോഡീകരിക്കാതെ കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പാർട്ടി നിലവിൽ വന്നതും അദ്ദേഹത്തെ പര്യാകുലനാക്കിത്തീർത്തു.

കമലയുടെ അസുഖം മൂർദ്ധന്യത്തിലായതിനാൽ ആഗസ്റ്റ് പതിനൊന്നാം തീയതി നെഹ്റു താല്ക്കാലികമായി മോചിപ്പിക്കപ്പെട്ടു. അലഹബാദിലെത്തിയ ഉടൻ അദ്ദേഹം ചെയ്തതു്, ഉള്ളിലൊതുങ്ങാത്ത വിക്ഷുബ്ധത ഗാന്ധിജിയുടെ പേർക്കുള്ള ഒരു കത്തായി ബഹിർഗമിപ്പിക്കുകയായിരുന്നു. ഏതാനും ദിവസങ്ങൾക്കുള്ളിൽ വീണ്ടും ജയിലിലേയ്ക്കു പുറപ്പെട്ടപ്പോൾ, കമലയുടെ ശരീരസ്ഥിതിനിമിത്തം ഒരുറപ്പു കൊ

ടുത്തു് ജവഹർലാൽ പുറത്തു പോരികയാണുത്തമമെന്നു് ചിലർ നിർദ്ദേശിക്കയുണ്ടായി. പക്ഷേ പതിദേവതയായ ആ സാധ്വിയാകട്ടെ, രുഗ്ണശയ്യയിൽ കിടന്നുകൊണ്ടു് പരിക്ഷീണവും ദുർബ്ബലവുമായ ശബ്ദത്തിൽ, ഗവമ്മെന്റിനു് യാതൊരുവിധമായ ഉറപ്പും കൊടുക്കരുതെന്നു് ഭർത്താവിനോടു നിർബ്ബന്ധപൂർവ്വം ആവശ്യപ്പെടുകയാണുണ്ടായതു്. പൂർവ്വവൽ ധൈര്യത്തോടും ആത്മവിശ്വാസത്തോടുംകൂടി അദ്ദേഹം കാരാഗൃഹത്തിലേയ്ക്കു പോയി.



# കമലയുടെ നിര്യാണം

രോഗശയ്യയിൽ നിന്നെഴുന്നേററിട്ടും കമല അസുഖത്തിൽനിന്ന് നിശ്ശേഷം മുക്തയായിരുന്നില്ല. അതിനാൽ അല്പകാലത്തെ സുഖവാസത്തിനായി ഭവാലി മലമ്പ്രദേശത്തേയ്ക്കു പോയശേഷം 1935 മെയ്മാസത്തിൽ ജർമ്മനിയിലേയ്ക്ക് അവർ യാത്രയായി.

ബോംബേ കോൺഗ്രസ് സമ്മേളനം കഴിഞ്ഞതോടെ ഗാന്ധിജി, താല്ക്കാലികമായി ഒന്നൊഴിഞ്ഞുമാറി നില്ക്കുകയായിരുന്നു. അധികം താമസിയാതെ ഇന്ത്യൻ ഭരണഘടനാപരിഷ്കാരത്തെക്കുറിച്ചുള്ള സംയുക്ത പാർലമെന്ററികമ്മിററിയുടെ റിപ്പോർട്ടും പ്രസിദ്ധീകൃതമായി. ബ്രിട്ടണിലെ ലേബർപാർട്ടിയുടെ വിജയവാർത്തയും ആയിടയ്ക്കാണ് നെഹ്റുവിനു ലഭിച്ചത്.

1935 സെപ്റ്റംബറിൽ സുദീർഘമായ ജയിൽജീവിതത്തിനുശേഷം ജവഹർലാലിനെ മോചിപ്പിച്ചു. രണ്ടു വർഷത്തെ കാലാവധി തികയുന്നതിനു മുമ്പുള്ള ഈ വിമോചനം അദ്ദേഹത്തിന്റെ പ്രിയപത്നിയുടെ ദേഹസ്ഥിതിയെ പരിഗണിച്ചുകൊണ്ടുള്ളതായിരുന്നു. അതിനാൽ പിറേറദിവസം തന്നെ അദ്ദേഹം സ്വിററ്സർലണ്ടിലിരുന്ന കമലയെ കാണുവാൻ വിമാനമാർഗ്ഗം പുറപ്പെട്ടു.

ഈ ജയിൽവാസകാലത്തിനിടയ്ക്കാണ് സ്വന്തം ജീവിതകഥ പുസ്തകരൂപത്തിലെഴുതിയത്.

അന്ന് സ്വിററ്സർലണ്ടിൽ ഉപരിപഠനാർത്ഥം താമസിച്ചിരുന്ന പുത്രിയുമൊത്ത് നെഹ്രു ഒരു ലണ്ടൻ സന്ദർശനം നടത്തുകയുണ്ടായി. യൂറോപ്പിൽ വച്ചാണ്, ഏപ്രിലിൽ സമ്മേളിക്കുന്ന ഇന്ത്യൻനാഷണൽ കോൺഗ്രസ്സിലേയ്ക്ക് താൻ വീണ്ടും അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന എന്ന വാർത്ത ലഭിച്ചത്. അനന്തരകരണീയത്തെക്കുറിച്ച് അദ്ദേഹം കമലയുമായി പര്യാലോചിച്ചു. മടങ്ങിപ്പൊയ്ക്കൊള്ളുവാൻ തന്നെ ആ മനസ്വിനി നിർദ്ദേശിക്കുകയും ചെയ്തു. ക്ഷയരോഗം ശരീരത്തെ കാർന്നുതിന്നുന്ന ആ അന്ത്യഘട്ടത്തിലും ആത്മശക്തിയെ അജയ്യമായി ഉയർത്തിപ്പിടിക്കാനാണ് അവർ ശ്രമിച്ചത്. ആദ്യമായി തടവുശിക്ഷവരിച്ച് ജയിലിലേയ്ക്കു പോകുമ്പോൾ, എന്തെങ്കിലുമൊരു സന്ദേശം ആവശ്യപ്പെട്ട പത്രപ്രതിനിധികളോട് അവർ പറഞ്ഞത് ഇങ്ങനെയായിരുന്നു. "എന്റെ ഭർത്താവിന്റെ പാദമുദ്രയെ പിന്തുടരാൻ കഴിഞ്ഞതിൽ ഞാൻ ചരിതാർത്ഥയാണ്." അതൊരു ഹൈന്ദവധർമ്മപത്നിയുടെ ഉറച്ച പ്രഖ്യാപനമായിരുന്നു. വർഷങ്ങൾക്കു ശേഷം, അവസാനമുഹൂർത്തം ആസന്നമായിരിക്കുന്ന ഈ സന്ദർഭത്തിലും അതേ മനോഭാവവിശേഷം തന്നെയാണ് കമല പ്രകടിപ്പിച്ചത്.

ബാഹ്യസമ്മതം നൽകുമ്പോൾ ഇത്രയധികം ധൈര്യം പ്രദർശിപ്പിച്ചിട്ടും, ആന്തരമായി കമല വളരെ വേദന സഹിക്കുന്നുണ്ടായിരുന്നു. സ്നേഹനിധിയായ ആ ഭർത്താവിന് അതു മനസ്സിലാക്കാൻ വിഷമം ഉണ്ടായിരുന്നുമില്ല. പക്ഷേ ഏതു നിലയിലും കർത്തവ്യങ്ങൾക്ക് വൈകാരിക ബന്ധങ്ങളെക്കാൾ മുൻതൂക്കം നൽകിയിരുന്ന അദ്ദേഹം യാത്രനിശ്ചയിക്കുകതന്നെ ചെയ്തു. നിയതിയുടെ വിക്രിയ അവിടെയും

അത്ഭുതാവഹവും ശ്രദ്ധേയവുമായ ഒരു കാലൈക്യം സൃഷ്ടിച്ചു. യാത്രാദിനമായി തീരുമാനിക്കപ്പെട്ടിരുന്ന 1936 ഫെബ്രുവരി 28–ാം തീയതി പ്രഭാതത്തിൽ, തന്റെ ഏക പുത്രിയുടെയും പ്രിയതമനായ ഭർത്താവിന്റെയും സാന്നിധ്യത്തിൽ തന്നെ കമല ഇഹലോകത്തോട് എന്നെന്നേയ്ക്കുമായി വിടവാങ്ങി.

മഹത്വപൂർണ്ണവും ഓജസ്സുറ്റതുമായ ഒരു ജീവിതം, അതിന്റെ ബാഹ്യവും ആന്തരികവുമായ പ്രഭാപടലം എമ്പാടും പ്രസരിപ്പിച്ചശേഷം, പരമശാന്തമായി കെട്ടടങ്ങി. ആ മോഹനകളേബരം ഏതാനും നിമിഷങ്ങൾക്കുള്ളിൽ കലശത്തിലടയ്ക്കപ്പെട്ട ഒരു പിടി ഭസ്മമായി തന്റെ കൈക്കുള്ളിലെത്തിച്ചേർന്നപ്പോൾ, ജവഹർലാലിന് തന്റെ വികാരപ്രപഞ്ചം ചലനരഹിതവും ശബ്ദശൂന്യവുമായതുപോലെ തോന്നി.

അന്നാദ്യമായി വേർപാടിന്റെ വേദനയെക്കുറിച്ചും, പിന്നിട്ടുവന്ന കാലഘട്ടത്തെക്കുറിച്ചും കഥാപുരുഷൻ ഏകാഗ്രതയോടെ ചിന്തിക്കുകയുണ്ടായി. ദാമ്പത്യജീവിതത്തിന്റെ മുഗ്ദ്ധതയിൽ ഒരിക്കലും അദ്ദേഹം നിർല്ലീനനായിരുന്നില്ല. സാക്ഷാൽക്കരിക്കപ്പെടാത്ത സ്വപ്നങ്ങളൊന്നും അദ്ദേഹത്തിന് ഉണ്ടായിരുന്നതുമില്ല. പക്ഷെ, കമലയുടെ ഹ്രസ്വജീവിതം ഒരു തപസ്യയായിരുന്നു. വിവാഹദിവസംമുതലുള്ള ഏതാനും നാളുകളൊഴികെ, ഇന്നോളം സ്വസ്ഥതയോ സുഖമോ അനുഭവിക്കാൻ അവൾക്ക് കഴിഞ്ഞിരുന്നില്ല. സർവ്വംസഹമായ ത്യാഗബുദ്ധിയാണ് ആ മാനശാലിനി പ്രകടിപ്പിച്ചിരുന്നത്. 1930 സെപ്റ്റംബറിൽ ഭർത്താവിന് ഒരു കത്ത് അവർ ജയിലിലേയ്ക്കയച്ചു: –

"ജവഹർ! അങ്ങയുടെ വിമോചനദിവസം സമീപിക്കുകയാണ്. പക്ഷെ അങ്ങയെ സ്വതന്ത്രനാക്കുമോ എന്നെനിക്കു് സംശയമുണ്ടു്. ഒരു പക്ഷെ സ്വതന്ത്രനായാലും, വീണ്ടും ഉടനെ ജയിലഴികൾക്കുള്ളിലാകാനാണ് സാദ്ധ്യത...ഞാൻ എന്തിനും തയ്യാറാണ്...അങ്ങ് പുറത്തുവരുന്നതിനു മുമ്പു തന്നെ എന്നെ അറസ്റ്റുചെയ്തിരുന്നുവെങ്കിൽ എന്നു് ഞാനെത്രമാത്രം ആശിക്കുന്നുവെന്നോ!"

ഒരു വീരഭടൻ തന്റെ സൈനികസഖാവിനയക്കുന്ന ലിഖിതത്തിന്റെ രൂപമാണ് ഒറ്റനോട്ടത്തിൽ ഇതിലുള്ളതു്. പക്ഷെ അതിന്റെ പിന്നിൽ സഹിക്കാനും ത്യജിക്കാനും സന്നദ്ധമായ ഒരു ഉത്തമ സ്ത്രീഹൃദയത്തിന്റെ തുടിപ്പുകളല്ലേ ഉണ്ടായിരുന്നതു്? കഴിഞ്ഞകാലത്തിന്റെ ചിത്രങ്ങൾ ഒന്നൊന്നായി ചുരുൾ നിവർത്തിക്കൊണ്ടു് ജവഹർലാൽ ചിന്തിച്ചു- "കമല തനിക്കു് ആരായിരുന്നു?" "എല്ലാം—എല്ലാമായിരുന്നു" എന്നാണ് ആ ചിത്രങ്ങൾ തെളിയിച്ചതു്. ഒടുവിലിതാ ശാശ്വതമായ വിരഹത്തിന്റെ സമയവും വന്നണഞ്ഞിരിക്കുന്നു! അതോർത്തപ്പോൾ അദ്ദേഹം ഭഗ്നഹൃദയനായിപ്പോയി. അങ്ങനെ, പുത്രിയുമൊത്തു് കാലവിളംബമെന്യേ നാട്ടിലേയ്ക്കുള്ള മടക്കയാത്ര ആരംഭിക്കുകയും ചെയ്തു.

## സാമൂഹ്യപ്രവർത്തനങ്ങൾ

റോമിലൂടെയുള്ള യാത്രയ്ക്കിടയിൽ മുസ്സോളിനിയുടെ തുടരെത്തുടരെയുള്ള ക്ഷണം, ചരിത്രപുരുഷൻ വിനീതമായി നിരസിക്കയുണ്ടായി. മടങ്ങിയെത്തിയശേഷം, ആദ്യമായി ചെയ്തതു് കമലയുടെ ശവഭസ്മകലശം ഉചിതസ്ഥാനത്തു് നിക്ഷേപിക്കുകയായിരുന്നു. അപാരമായും ശീഘ്രഗതിയായും, അനവധി ജീവിതങ്ങളെ ഹൃദയതടത്തിൽ വഹിച്ചുകൊണ്ടു് പാഞ്ഞൊഴുകുന്ന ഗംഗയുടെ അഗാധഹൃദത്തിൽ ആ ഭൗതികാവശിഷ്ടവും വിലയം പ്രാപിച്ചു. ഇംഗ്ലണ്ടിൽ പ്രസിദ്ധീകൃതമായ ആത്മകഥ 'കഥാവശേഷയായ കമല'യ്ക്കായി സമർപ്പിച്ചുകൊണ്ടു് പ്രസാധകരുടെ പേർക്കു് അദ്ദേഹം കേബിൾ സന്ദേശമയച്ചു.

തീവ്രമായ നഷ്ടബോധത്തിന്റെ കരിനിഴലുകൾ ജവഹർലാലിന്റെ മുഖത്തു് മുദ്രണം ചെയ്യപ്പെട്ടിരുന്നു. ഇളയ സഹോദരിയായ കൃഷ്ണ അതേക്കുറിച്ചു് ഇങ്ങനെ പറയുന്നു:– "ആ മുഖം അത്യന്തം ക്ഷീണിതവും ജർജ്ജരവുമായിരുന്നു. ഉള്ളിലുള്ള ഉഗ്രവേദനയെ ഗോപനം ചെയ്യാൻ എത്ര ശ്രമിച്ചിട്ടും, ദുഃഖാകുലവും വികാരോദ്യോതകവുമായ ആ കണ്ണുകളിൽ കഠിനവ്യഥയുടെ ഒരു മഹാലോകം നിഴലിക്കുന്നതു് ഞങ്ങൾ കണ്ടു."

ഈ പീഡാനുഭവത്തെപ്പററി നെഹ്റുതന്നെ ഭാരതീയരുടെമുമ്പിൽ വെളിപ്പെടുത്തിപ്പറഞ്ഞതു് ഇങ്ങനെയാണ്:—"ക്ഷീണിതനായ ഒരു ബാലനെപ്പോലെ, നമ്മുടെ മാതാവായ ഭാരതാംബയുടെ മാർത്തട്ടിലെ വാത്സല്യ സമാശ്വാസത്തിനായി ദാഹിച്ചുകൊണ്ടു് ഞാനിതാ മടങ്ങിവന്നിരിക്കുകയാണ്. ഞാൻ തേടിവന്ന ആശ്വാസം, കവിഞ്ഞതോതിൽ നിങ്ങളിലൂടെ എന്നെ സമീപിക്കുന്നു. അല്ലയോ ഭാരതീയസഹോദരരേ! വാഗതീതമാംവിധം അഗാധമായ എന്റെ ഹൃദയവ്യാപാരങ്ങളെ ഞാനെങ്ങിനെയാണ് നിങ്ങളെ അറിയിക്കേണ്ടതു്??" വൈയക്തിക പ്രശ്നങ്ങൾ താപഹേതുകമായിത്തീരുന്ന സന്ദർഭങ്ങളിലെല്ലാം അദ്ദേഹം സ്വജീവിതലക്ഷ്യത്തിൽ ആകണ്ഠം ആമഗ്നനാകുക പതിവായിരുന്നു. ഇപ്പോഴും അതുതന്നെ സംഭവിച്ചു. സോഷ്യലിസ്റ്റ് ആദർശങ്ങളുൾച്ചേർന്ന സ്വതന്ത്രഇന്ത്യയുടെ രൂപീകരണത്തിനായുള്ള പ്രവർത്തനങ്ങളിൽ അദ്ദേഹം ഊർജ്ജിതമായി മുഴുകി.

കോൺഗ്രസ്സിൽതന്നെ, പട്ടേലിന്റെയും പ്രസാദിന്റെയും നേതൃത്വത്തിൽ യാഥാസ്ഥിതികകക്ഷിയും, ജയപ്രകാശ് നാരായൺ, നരേന്ദ്രദേവ് എന്നിവരുടെ കീഴിൽ കോൺഗ്രസ് സോഷ്യലിസ്റ്റ് കക്ഷിയും താന്താങ്ങളുടെ വീക്ഷണഗതികൾ സ്വീകാര്യമാക്കാനുള്ള പ്രയത്നങ്ങൾ മുറയ്ക്കു നടത്തിക്കൊണ്ടിരുന്നു. രണ്ടാമത്തെ കൂട്ടർ വിജയകരമായ നേതൃത്വത്തിന് ആശാപൂർവ്വം പ്രതീക്ഷിച്ചതു് ജവഹർലാലിനെയാണ്. ഉല്പതനോന്മുഖങ്ങളായ ആശയങ്ങളുടെ സഫലീകരണത്തിനായി അദ്ദേഹം പരോക്ഷമായെങ്കിലും ആ കക്ഷിയെ സഹായിക്കുകയും ചെയ്തു.

കോൺഗ്രസ്സ് ഒരു ബൃഹത്തായ സംഘടനയായിരുന്നു. ഒരു പ്രത്യേകവ്യക്തിക്കു് സ്വാധികാരമോ സ്വേച്ഛയോ നടപ്പാക്കുക അവിടെ എളുപ്പമായിരുന്നില്ല. എങ്കിൽക്കൂടി ജവഹർലാലിനെ അനുയാനം ചെയ്യാൻ കൂട്ടാക്കാത്തവർപോലും അദ്ദേഹത്തെ എതിർക്കാൻ സന്നദ്ധരായിരുന്നില്ല. ഈ വസ്തുത വ്യക്തമായി ധരിച്ചിരുന്നതുകൊണ്ടാണു് തുടർന്നുള്ള പ്രവർത്തനങ്ങളിലൂടെ ചുമതലയാകുന്ന 'മുൾക്കിരീടം' ചുമക്കാൻ ഗാന്ധിജി അദ്ദേഹത്തെത്തന്നെ തെരഞ്ഞെടുത്തതും.

യൂറോപ്പിലെ സംഭവഗതികളെക്കുറിച്ചു ചിന്തിക്കുമ്പോൾ, ഇംഗ്ലണ്ടു് സോവിയറ്റ് യൂണിയനുമായി ഒരു സമരത്തിലേർപ്പെടാനുള്ള സാദ്ധ്യതകൾ ധാരാളമായിരുന്നു. അങ്ങനെ വന്നാൽ ഇന്ത്യ നിസ്സഹായമായി യുദ്ധത്തിലേയ്ക്കു് വലിച്ചിഴയ്ക്കപ്പെടുകയും ചെയ്യും. ബ്രിട്ടീഷ്സാമ്രാജ്യത്വം തരാതരാ ദുരാസദമായിത്തീർന്നേക്കാം. ഈ അവസ്ഥയെ മുൻകൂട്ടിത്തടുക്കാനുള്ള ഏക ശസ്ത്രമാണു് കോൺഗ്രസ്സ്. അതിനാൽ നിസ്സാരഭിന്നതകളിലൂടെ തകർച്ചയിലേയ്ക്കു നീങ്ങുന്ന ആ സംഘടനയെ കേടുപാടുകൾ തീർത്തു് പുനരുദ്ധരിക്കേണ്ടതു് അവശ്യം വേണ്ടതായി നെഹ്രുവിനുതോന്നി.

പാർട്ടിയുടെ പരിപാടികളിൽ 'സോഷ്യലിസം' കുത്തിവയ്ക്കേണ്ടതു് ആപേക്ഷികമായ ഒരാവശ്യമായിരുന്നു. കർഷകരുടെ കിസാൻസഭകൾ പൂർവ്വാധികം ശക്തിപ്രാപിച്ചുവന്നു. ഭൂപരിഷ്കരണം ആവശ്യപ്പെടുന്ന ഉദ്ബോധനങ്ങൾ അവഗണിക്കാനാവാത്തവിധം ഉച്ചസ്ഥമായിത്തീരുകയും ചെയ്തു. അതോടുകൂടി ഇന്ത്യൻ സാമൂഹ്യവ്യവസ്ഥയിലെ വിസ്മൃതാംശമായിരുന്ന സ്ത്രീസമുദായം ഉദ്ബുദ്ധമായിത്തീർന്നു. ചുരു

ക്കിപ്പറഞ്ഞാൽ, ഒരു പ്രസ്ഥാനമെന്ന നിലയിൽ കോൺഗ്രസ്സിന്റെ സേവനം രാജ്യത്തിന് അനുപേക്ഷണീയമാക്കിത്തീർക്കുന്ന സാഹചര്യങ്ങളാണ് അന്നുണ്ടായിരുന്നതു്.

1936 ഏപ്രിൽമാസം നെഹ്റുവിന്റെ അദ്ധ്യക്ഷതയിൽ ലക്നൗ സമ്മേളനം നടന്നു: ഒന്നാന്തരം സാഹിത്യഭംഗിയിൽ സമലംകൃതമായ മാഹാത്മ്യവും, ഭാവനിർഭരമായ ആത്മാർത്ഥതയും ഇണങ്ങിച്ചേർന്നതായിരുന്നു അദ്ധ്യക്ഷപ്രസംഗം. വൈകാരികമെങ്കിലും, ശക്തിമത്തും ഒരുതരം മാന്ത്രികമായ വ്യാപ്തിയോടുകൂടിയതുമായ ആ വചോവിലാസത്തോടു കിടനിൽക്കാൻ മറ്റാരുടെയും വാക്കുകൾക്ക് കഴിയുമായിരുന്നില്ല. അതിന്റെ സംഗ്രഹം ഈവിധത്തിലായിരുന്നു:—

“സ്നേഹിതരേ! മഹത്തായ ഈ ധർമ്മപീഠത്തിൽനിന്നു കൊണ്ടു് വളരെ നാളുകൾക്കുശേഷം ഞാൻ നിങ്ങളെ അഭിമുഖീകരിക്കുകയാണ്. വേദനിപ്പിക്കുന്ന യാഥാർത്ഥ്യങ്ങളും യാതനകളും നിറഞ്ഞ ഒരു കാലയളവിനെയാണ് നാം പിന്നിട്ടതു്. നമുക്ക് പ്രിയംകരമായിരുന്ന ഒട്ടധികം സുഹൃത്തുക്കൾ നമ്മെ വിട്ടകന്നുകഴിഞ്ഞു. പൂർവ്വാധികം ദുർവ്വഹമായ ഭാരവും പേറി, രംഗത്തവശേഷിച്ചിരിക്കുന്ന നമ്മുടെ കാര്യമോ? നമുക്കും, ജയിലിനുള്ളിൽ കഴിയുന്ന നമ്മുടെ സുഹൃജ്ജനങ്ങൾക്കും ഇനി യാതൊരു വിശ്രമവുമില്ല. എന്തെന്നാൽ, വിശ്രമം എന്നതു് കടന്നുപോയവരുടെ നേരെ നാം കാണിക്കുന്ന കൊടിയ വഞ്ചനയായിരിക്കും—അവിശ്രാന്തരായ ജനലക്ഷങ്ങളുടെ നേർക്കുള്ള അക്ഷന്തവ്യമായ ചതിപ്രയോഗമായിരിക്കും.”

കോൺഗ്രസ്സ് ജനങ്ങൾക്കുവേണ്ടിയുള്ളതായാൽ പോരാ, ജനങ്ങളുടേതായിരിക്കണമെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു.

സാമ്രാജ്യത്വത്തിനെതിരെ സന്ധിയില്ലാത്ത സമരത്തിനു തയ്യാറുള്ള ഒരു സുസംഘടിതമായ ജനമുന്നണി ഉടനടി ഉടലെടുക്കേണ്ടിയിരിക്കുന്നു. അതിന്റെ ശക്തി അനിവാര്യമാംവണ്ണം ഉറവെടുക്കുന്നത് കർഷകരുടെയും തൊഴിലാളിവർഗ്ഗത്തിന്റേയും സജീവമായ സഹകരണത്തിൽനിന്നായിരിക്കുകയും ചെയ്യും.

ഓരോരാജ്യവും അതിന്നനുയോജ്യമായ മാറ്റത്തിലൂടെ സോഷ്യലിസം നടപ്പാക്കണം. ആ വിധത്തിൽ മാത്രമേ ലോകവ്യാപകങ്ങളായ പ്രശ്നങ്ങൾക്ക് പരിഹാരം കാണാനാവൂ. ഇന്ത്യ സോഷ്യലിസത്തെ ഒരു സാമ്പത്തികതത്ത്വമെന്നതിനെക്കാൾ, ഒരു ജീവിതവേദാന്തമായി സ്വീകരിക്കേണ്ടിയിരിക്കുന്നു എന്നാണ് ചരിത്രപുരുഷൻ ആവർത്തിച്ചു പറഞ്ഞത്.

1935-ലെ 'ഇന്ത്യാഗവർമ്മെന്റ് ആക്ട്' സാമ്രാജ്യത്വത്തിന്റെ അധീശതയുടെയും, സാധാരണക്കാരുടെ ചൂഷണത്തിന്റെയും ശൃംഖലയെ ശക്തിമത്താക്കുന്ന, അടിമത്തത്തിന്റെ ചാർട്ടറാണെന്ന് നെഹ്റു പ്രസ്താവിച്ചു.

"പ്രതിജ്ഞാതമായ ആ പ്രദേശം ഇനിയും വിദൂരത്തിലായിരിക്കാം. ഈ ഊഷരഭൂമികളിലൂടെ ക്ഷീണിതരായി നമുക്ക് ബഹുദൂരം സഞ്ചരിക്കേണ്ടതായും വരാം. എന്നാലും, അസംഖ്യം ക്രൂശീകരണങ്ങൾക്കുശേഷവും വീണ്ടും വീണ്ടും ഉത്ഥാപിതമാകുന്ന ഇന്ത്യയുടെ ആത്മാവിനെ പിച്ചിച്ചീന്തുവാൻ ആരാണു ധൈര്യപ്പെടുക?' ഈ പ്രസ്താവം വിഭാഗീയ ചിന്തകൾ നിശ്ശേഷം വെടിഞ്ഞ് ഒന്നിച്ച് പ്രവർത്തിക്കുവാൻ എല്ലാ കക്ഷികൾക്കും ഒരുപോലെ പ്രചോദകമായിത്തീർന്നു.

ഇത്രയൊക്കെയായിട്ടും, നെഹ്റുവിന്റെ തീപ്പൊരിപ്രസംഗങ്ങൾ അവിഹിതമായ പ്രക്ഷോഭങ്ങൾക്ക് വഴിതെളിക്കുന്നവിധത്തിൽ ഇടതുപക്ഷച്ചായ്‌വുള്ളവയാണെന്ന് ചിലർക്കഭിപ്രായമുണ്ടായിരുന്നു. അദ്ദേഹം ഇക്കാരണത്താൽ പ്രവർത്തകക്കമ്മിററിയിൽനിന്ന് രാജിവയ്ക്കാൻപോലും തയ്യാറായി. പക്ഷേ ഗാന്ധിജിയുടെ മനഃപൂർവ്വമായ നിർബ്ബന്ധത്താലും, അതിലേറെ ഐക്യബോധം എന്നത്തേതിലുമധികം ആവശ്യമായിരിക്കുമ്പോൾ കേവലം വ്യക്തിപരമോ വികാരപരമോ ആയ ഹേതുക്കളെ മുൻനിർത്തി പിന്തിരിയുന്നത് ആശാസ്യമല്ലെന്ന സ്വന്തം തീരുമാനത്താലും, രാജിക്കത്ത് പിൻവലിക്കയാണുണ്ടായത്.

പ്രാദേശിക തെരഞ്ഞെടുപ്പുകളുടെ സമയം ആസന്നമായി. ചരിത്രപ്രസിദ്ധമെന്ന് വിശേഷിപ്പിക്കാവുന്ന ഇലക്ഷൻ പ്രചരണത്തിന്റെ ഐതിഹാസിക വിജയമാണ് അടുത്ത ഘട്ടം. ഭാരതത്തിന്റെ ഒററം മുതൽ മറെറ അററം വരെ, തൊടുത്തുവിട്ട ശരം കണക്കെ ഏകലക്ഷ്യോന്മുഖനായി ജവഹർലാൽ സഞ്ചരിച്ചു. ദ്രുതതരവും വിസ്മയാവഹവുമായ ആ പ്രയാണം മനുഷ്യപ്രയത്നചരിത്രത്തിൽ ഒരു പുതുമതന്നെയായിരുന്നു. ലഭ്യമായ എല്ലാ ഗതാഗതമാർഗ്ഗങ്ങളും സ്വീകരിച്ച്, അഞ്ചു മാസത്തിനകം അമ്പതിനായിരം മൈലാണ് അദ്ദേഹം സഞ്ചരിച്ചത്. വിമാനം മുതൽ സൈക്കിൾ വരെയുള്ള എല്ലാ വാഹനങ്ങളും, ആന, ഒട്ടകം ആദിയായ മൃഗങ്ങളും ഈ ആവശ്യത്തിനായി ഉപയോഗിക്കപ്പെട്ടു. ദുർഗ്ഗമ മാർഗ്ഗങ്ങളിലൂടെ കാൽനടയായിപ്പോലും യാത്ര ചെയ്ത് തന്റെ സന്ദേശം ഭാരതത്തിന്റെ ഓരോ മുക്കിലും മൂലയിലും എത്തിക്കാൻ അദ്ദേഹം നിരന്തരമായി ശ്രമിച്ചു.

കോടിക്കണക്കിന് ശ്രോതാക്കളാണ് നെഹ്റു.വിന് എല്ലായിടത്തുമുണ്ടായിരുന്നത്. ലക്ഷോപലക്ഷം ജനങ്ങൾ മഞ്ഞും മഴയും വെയിലുമേറ്റ് ആ പുളകോദ്ഗമകാരിയായ വാഗ്വിലാസമാസ്വദിക്കാൻ മാത്രം സമ്മേളനത്തിലും സന്നിഹിതരായി. കോൺഗ്രസ്സിന്റെ കിരീടാവകാശിയും, ബഹുഭൂരിപക്ഷത്തിന്റെ ആരാധ്യ പുരുഷനുമായ ആ ത്യാഗധനന്റെ കോമളവിഗ്രഹം ഒരുനോക്കു കാണാൻമാത്രം ഓടിയെത്തിയവരും അനവധിയായിരുന്നു.

പന്ത്രണ്ടു മുതൽ പതിനെട്ടുവരെ മണിക്കൂറുകളാണ് ശരാശരി ജോലിസമയമായി നിശ്ചയിക്കപ്പെട്ടിരുന്നത്. എന്നിട്ടും ഒരു സന്ദർഭത്തിൽ പരിക്ഷീണമായ ശരീരത്തെ ആയാസേന മുന്നോട്ടു നയിച്ച് ഇരുപത്തിമൂന്നു മണിക്കൂറുകൾ തുടർച്ചയായി നിശ്ചിത പരിപാടികളിൽ നെഹ്റു.വിന് പങ്കെടുക്കേണ്ടിവന്നു എന്നറിയുമ്പോൾ ആ മഹാപ്രയത്നത്തിന്റെ ആഴം എത്രമാത്രമായിരുന്നു എന്ന് നമുക്കൂഹിക്കാം.

വ്യാഹൃതം എന്തെന്നതിനെക്കാൾ വക്താവ് ആരെന്നുള്ളതാണ് അധികംപേരെയും ആകർഷിച്ചതെന്ന സത്യം വിസ്മരിക്കവയ്യ. 'നെഹ്റു. എന്ന അത്ഭുത പ്രതിഭാസ'ത്തെ അറിയാൻ കഴിയാത്തവർകൂടി, ആ അഭിധാനംകൊണ്ട് മന്ത്രമുഗ്ദ്ധരെപ്പോലെയായിത്തീർന്നിരുന്നു എന്നിരിക്കെ, ആ വിമോഹനീയമായ ആകാരവിശേഷവും വചഃപ്രസരവും ജനഹൃദയങ്ങളെ ഒന്നായിപ്പിടിച്ചടക്കിയതിൽ എന്താണതിശയം.

അങ്ങനെ ആ തെരഞ്ഞെടുപ്പു പ്രചരണം വമ്പിച്ച ഒരു വിജയമായിരുന്നു. ബ്രിട്ടീഷിന്ത്യയിലെ പതിനൊന്നു പ്രവിശ്യകളിൽ അഞ്ചെണ്ണത്തിലെ സമ്പൂർണ്ണ ഭൂരിപക്ഷം, കോൺഗ്രസ്സിനു ലഭിച്ചു. അതിനുപുറമെ മററു മൂന്നു പ്രവി

ശ്യകളിലെ ഏററവും വലിയ കക്ഷിയും കോൺഗ്രസ്സായി ത്തീന്, അതേത്തുടർന്ന് അഖിലേന്ത്യാ കോൺഗ്രസ് കമ്മററിയും, പ്രാദേശിക നിയമസഭകളിലും മററുള്ള കോൺഗ്രസ് അംഗങ്ങളും 1937 മാർച്ചിൽ നെഹ്റുവിന്റെ അദ്ധ്യക്ഷതയിൽ തന്നെ സമ്മേളിച്ച് അടുത്തപരിപാടികൾക്ക് ആ യോഗത്തിൽ വച്ച് രൂപം കൊടുക്കുകയുണ്ടായി. എങ്കിലും വിജയ ലഹരിയാൽ തിമിരം ബാധിച്ച കോൺഗ്രസ്സിന്, മുസ്ലീംലീഗുമായുണ്ടായിരുന്ന വിടവ് വർദ്ധിച്ചുവരുന്നതു് കാണാൻകഴിഞ്ഞില്ല.

ജവഹർലാൽ പോലും ഒരു ഭീമാബദ്ധം കാണിക്കുകയുണ്ടായി. അദ്ദേഹം തെല്ലൊരു ഔദ്ധത്യത്തോടെ തന്നെ ഇങ്ങനെ പ്രഖ്യാപിച്ചു. ഇന്ത്യയിൽ ഇനി രണ്ടേ രണ്ടു ശക്തികളേ അവശേഷിക്കുള്ളു — ബ്രിട്ടീഷ് സാമ്രാജ്യത്വവും കോൺഗ്രസ് പ്രതിനിധീകരിക്കുന്ന ഇന്ത്യൻ ദേശീയതയും. അപ്രസക്തമായ ഈ പ്രസ്താവത്തിന് ജിന്നാ നിസ്സങ്കോചം മറുപടിപറഞ്ഞു: അല്ല, ഇവിടെ മൂന്നാമതൊരു ശക്തി കൂടിയുണ്ട്.—മുസൽമാന്മാർ". ചരിത്രം അതു് തെളിയിക്കുകയും ചെയ്തു.

# രണ്ടാം ലോകമഹായുദ്ധം

കോൺഗ്രസ്സ് ഭൂരിപക്ഷമുള്ള പ്രവിശ്യകളിലെല്ലാം ജനകീയ മന്ത്രിമാർ ഭരണം തുടങ്ങി. രാഷ്ട്രനിർമ്മാണത്തിനു വേണ്ട ഉപാധികൾ സ്വീകരിക്കുന്നതിനും, സാമൂഹ്യപദ്ധതികളുടെ ആസൂത്രണത്തിനും ഒന്നാമതായി വേണ്ടതു് പ്രാദേശിക ഗവൺമെന്റുകൾ തമ്മിലുള്ള ഐക്യമാണെന്നു് ചരിത്രനായകനു് അറിയാമായിരുന്നു. നദീതടങ്ങളുടെ പഠനം അതിപ്രധാനമായ ഒരു കാര്യമാണു്. പ്രകൃതിക്ഷോഭങ്ങളെ ആവുന്നതു നിരോധിക്കാനും വ്യാവസായിക പുരോഗതി യഥായോഗ്യം കൈവരുത്താനും അതുകൊണ്ടു മാത്രമേ സാധ്യമാകൂ. 1937 ആഗസ്റ്റിൽ കോൺഗ്രസ്സ് പ്രവർത്തകക്കമ്മിററി പാസ്സാക്കിയ പ്രമേയം ഈ വസ്തുതകളെ അവലംബമാക്കിയുള്ളതായിരുന്നു. കോൺഗ്രസ്സിന്റെ അംഗസംഖ്യ ഇതിനകം വളരെ വർദ്ധിച്ചു. 1936 ൽ അതു് നാലുലക്ഷമായിരുന്നപ്പോൾ 1938–ന്റെ ആരംഭദശയിൽ മുപ്പതുലക്ഷത്തിലധികമായി തീർന്നു.

ഭൂപരിഷ്കരണം ആവശ്യപ്പെടുന്ന കിസാൻ സഭകളും, ഭാഷാപ്രശ്നത്തിനു പരിഹാരം വേണമെന്നു ശഠിക്കുന്ന തല്പരകക്ഷികളും, മതഭിന്നതകളിൽ നിന്നു് മുതലെടുക്കാൻ ശ്രമിക്കുന്ന വർഗ്ഗീയപ്പാർട്ടികളും നാലുപാടും സമ്മർദ്ദം ചെലുത്തി ശ്വാസം മുട്ടിക്കുമ്പോൾ, അന്യാദൃശമായ നയവൈദ

ഗ്ഢ്യത്തോടെ ഓരോ കക്ഷിയെയും അനുനയിപ്പിച്ച് ഭാരത ജനതയുടെ പരമമായ ലക്ഷ്യം സമ്പൂർണ്ണ സ്വാതന്ത്ര്യമാണെന്ന് അദ്ദേഹം അനുസ്മരിപ്പിച്ചുകൊണ്ടിരുന്നു. ഫാസിസത്തിന്റെയും നാസിസത്തിന്റെയും ആജന്മശത്രുവായിരുന്നു നെഹ്റു. അതിനാൽ ഫാസിസ്റ്റ് ഇറ്റലിയും നാസി ജർമ്മനിയും അധികാരം കയ്യടക്കി മുന്നേറുകയും, യൂറോപ്പ് സ്വേച്ഛാധിപത്യത്തിലേയ്ക്ക് അതിദ്രുതം നീങ്ങുകയും ചെയ്യുന്നതു കണ്ട് അദ്ദേഹം അസന്തുഷ്ടനായി.

1938 ജനുവരിയിലാണ് ജവഹർലാലിന്റെ വത്സല മാതാവായ സ്വരൂപറാണി നിര്യാതയായത്. പോലീസ് മർദ്ദനത്തിന്റെ ഭീകരത, ആ വാർദ്ധക്യദശയിൽ അവരെ കഠിനമായി ഉലച്ചിരുന്നു. അതിനുശേഷം, അടിക്കടി രോഗശയ്യയെ അഭയം പ്രാപിച്ചിരുന്ന തന്റെ അമ്മയെക്കുറിച്ച് സ്നേഹശീലനായ പുത്രൻ സദാ ആശങ്കാകുലനായി കഴിയുകയായിരുന്നുതാനും. മാതാവിന്റെ മരണത്തോടുകൂടി, മുമ്പു തന്നെ പരിത്യക്തമായിരുന്ന സ്വഭവനം അദ്ദേഹത്തിന് നിശ്ശേഷം നിർജ്ജീവവും ശൂന്യവുമായിത്തീരുകയും ചെയ്തു.

സംഭവങ്ങളുടെ വിപരിണാമങ്ങൾ നെഹ്റുവിനെ തികച്ചും അസ്വസ്ഥനാക്കാൻ പോന്നവയായിരുന്നു. പ്രാദേശിക കോൺഗ്രസ് ഭരണകൂടങ്ങൾ ഇതിനിടയിൽ രാജിവയ്ക്കുകയുണ്ടായി. സന്ദർഭമുപയോഗിച്ച് ജിന്നാ, കോൺഗ്രസ്സിന്റെ സ്വേച്ഛാപ്രമത്തതയിൽ നിന്നുള്ള 'വിമോചനദിന'മാചരിക്കാൻ മുസ്ലീങ്ങളെ ആഹ്വാനം ചെയ്തു. നാട്ടുരാജ്യങ്ങളുടെ കാര്യത്തിൽ ഇടപെടാതിരിക്കുകയായിരുന്നു കോൺഗ്രസ് നയമെങ്കിലും, ഇന്ത്യാഗവൺമെന്റ് ആജ്ഞാനുസരിച്ച് അവയ്ക്കു

കിട്ടിയ പ്രത്യേകാനുകൂല്യങ്ങളിൽ പ്രതിഷേധിക്കുന്ന ഒരു പ്രമേയം അവർ പാസ്സാക്കി. ഇതറിഞ്ഞു് ഗാന്ധിജി ക്ഷുഭിതനായിത്തീർന്നു. അദ്ദേഹം നെഹ്റുവിനെ കുററപ്പെടുത്തുകയും ചെയ്തു. ജവഹർലാൽ ആകെക്കൂടി ഉദാസീനനായിരുന്നു.

അപ്രതീക്ഷിതമായി ഹിററ്ലർ ആസ്ട്രിയയെ ആക്രമിച്ചു എന്ന വാർത്ത നെഹ്റുവിന്റെ ചെവിയിലെത്തി. വിയന്നായിലെ ഭംഗിയേറിയ പൂന്തോട്ടങ്ങളിൽനിന്നു് ഭയാനകവും പ്രാകൃതവുമായ കാലൊച്ചകൾ ഉയർന്നു മുഴങ്ങുന്നതു് അദ്ദേഹം കേട്ടു. നമ്മെ ഗ്രസിക്കാൻ കാത്തിരുന്ന ലോകവ്യാപകമായ മഹാവിപത്തു് ഇതാ അത്യാസന്നമായിരിക്കുന്നു! ഇതു് യുദ്ധം നമ്മെ സമീപിക്കുന്നതിന്റെ നാന്ദി തന്നെയല്ലേ? സൂക്ഷ്മ സംഭവങ്ങളുടെ ഗതിവിഗതികൾ പഠിച്ചറിയേണ്ട സന്ദർഭം വന്നുചേർന്നിരിക്കുകയാണു്. ഈ വിചാരങ്ങളുടെ അതിപ്രസരത്തിൽ ഒരു തീരുമാനത്തിലെത്തിയ അദ്ദേഹം ജൂൺ ആദ്യം യൂറോപ്പിലേയ്ക്കു തിരിച്ചു.

സ്പെയിനിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു. പാശ്ചാത്യസാംസ്കാരിക മൂല്യങ്ങളായി താൻ കണക്കാക്കിയിരുന്ന ജനാധിപത്യം, സോഷ്യലിസം, സ്വയംനിർണ്ണയാവകാശം എന്നിവയെല്ലാം അതു് തകർത്തരിപ്പണമാക്കുന്നതുകണ്ടു് ചരിത്രപുരുഷൻ സ്തബ്ധനായിപ്പോയി. യൂറോപ്പിൽവച്ചു് ഫാസിസത്തിനെതിരായും, ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടിയുമുള്ള പ്രചരണങ്ങൾ, കൂടെക്കൂടെ പ്രഭാഷണം വഴിയായി അദ്ദേഹം നടത്തിയിരുന്നു. ഏതു പരിതഃസ്ഥിതിയിലും, അഹേതുകമായി ഇന്ത്യയെ യുദ്ധത്തിലേയ്ക്കു നയിക്കുന്ന ബ്രിട്ടീഷ് തീരുമാനം തങ്ങൾ സ്വീകരിക്കില്ലെന്നു് ആവർത്തിച്ചു്

പ്രഖ്യാപിക്കയും ചെയ്തു. നവംബറിൽ അദ്ദേഹം നാട്ടിലേയ്ക്കു മടങ്ങി.

തൻെറ ആദർശങ്ങൾ പ്രാവർത്തികമാക്കാനുള്ള കഠിന ശ്രമങ്ങളിലാണ് ആ ഘട്ടത്തിൽ ജവഹർലാൽ മുഴുകിയതു്. അദ്ദേഹം തന്നെ മുൻകയ്യെടുത്തു് 'പ്ലാനിംഗ്കമ്മിററി' ആസൂത്രണം ചെയ്തു. പതിനഞ്ചംഗങ്ങളും, പ്രാദേശിക ഗവമ്മെൻറുകളുടെ പ്രതിനിധികളുമുൾപ്പെട്ട ഈ കമ്മിററിയുടെ പ്രാഥമികോദ്ദേശ്യം വ്യവസായാഭിവൃദ്ധിയും സാമ്പത്തിക പുനരുദ്ധാരണവും കൈവരുത്തുകയായിരുന്നു. വിവിധ വിഭാഗങ്ങൾ കൈകാര്യം ചെയ്യുവാൻ പല സബ്കമ്മിററികളും ഏർപ്പെടുത്തപ്പെട്ടു. ഒരു കണക്കിൽ അതൊരു ദശവത്സരപദ്ധതിയായിരുന്നു എന്നു പറയാം. പ്രയത്നശീലരായ തൊഴിലാളികളെ ദാരിദ്ര്യദുഃഖമുള്ള കെടുതികളിൽ നിന്നു് കരകയററുകയായിരുന്നു മുഖ്യലക്ഷ്യം. സോഷ്യലിസ്ററു വ്യവസ്ഥിതിയുടെ അടിസ്ഥാനതത്വങ്ങൾ നടപ്പാക്കുകയും, രാഷ്ട്രീയ സ്വയം പര്യാപ്തത കൈവരുത്തുകയും ചെയ്യാൻ ഈ പദ്ധതി സഹായിക്കുമെന്നു് അദ്ദേഹം വിശ്വസിച്ചു.

ആയിടയ്ക്കാണു് നെഹ്രുവിനെ അത്യധികം വേദനിപ്പിക്കുന്ന മറെറാരു സംഭവമുണ്ടായതു്—സുബാഷ്ബോസും ഗാന്ധിജിയുമായുള്ള സന്ധിയില്ലാത്ത കലഹം. തന്നോടു് സമശീർഷനും പ്രഗത്ഭനുമാകയാൽ ബോസിന്റെ നേക്കു് നെഹ്രുവിനു് സ്നേഹപൂർണ്ണമായ ബഹുമാനമുണ്ടായിരുന്നു എങ്കിലും, ബോസിൻെറ സ്വഭാവസിദ്ധമായ ചില പ്രത്യേകതകളും പ്രശ്നസമീപനത്തിൽ കൈക്കൊള്ളുന്ന രീതികൾ തമ്മിലുള്ള അന്തരവും അദ്ദേഹത്തിനു് വ്യക്തമായി അറിയാമായിരുന്നു.

എന്നിട്ടും ബോസിനെയും ഗാന്ധിജിയെയും പരസ്പരം അടുപ്പിക്കാൻ അദ്ദേഹം ശ്രമിച്ചു. അതു് കേവലം വ്യാമോഹം മാത്രമാണെന്നു് പിന്നീടു് മനസ്സിലാകുകയും ചെയ്തു.

'ത്രിപുരി' കോൺഗ്രസ്സ് സമ്മേളനത്തിൽ സുബാഷ് ബോസ് മൂന്നു മൗലികപരിപാടികളുന്നയിച്ചു. കൂട്ടത്തോടെ സിവിൽ നിയമലംഘനം, സാമ്രാജ്യത്വവിരുദ്ധങ്ങളായ എല്ലാ സംഘടനകളുമായും സമ്പൂർണ്ണ സഹകരണം, നാട്ടുരാജ്യങ്ങൾക്കു് സ്വാതന്ത്ര്യസമരത്തിൽ നിഷ്കൃഷ്ടമായ മാർഗ്ഗദർശനം എന്നിവയായിരുന്ന ആ പരിപാടികൾ. നെഹ്രു നിഷ്പക്ഷത പാലിച്ചു. കോൺഗ്രസ്സ് സോഷ്യലിസ്റ്റുകളാകട്ടെ, കടുത്ത പ്രതിഷേധം പ്രകടിപ്പിക്കയാണുണ്ടായതു്. ബോസ് നിശ്ശേഷം പരാജിതനായി. അടുത്ത തെരഞ്ഞെടുപ്പിൽ ബോസിനെ പ്രസിഡണ്ടായി സ്വീകരിക്കാനുള്ള നെഹ്രുവിന്റെ എല്ലാ ശ്രമങ്ങളും അങ്ങനെ പാഴിലായി. ഈ സംഭവങ്ങളുടെ പിൻതുടർച്ചയെന്നോണമാണു് സുബാഷ്ചന്ദ്രബോസ് 1941-ൽ മടങ്ങിവരാത്തവിധത്തിൽ ഇന്ത്യ വിട്ടുപോയതു്.

1939 ആഗസ്റ്റിൽ ചൈനയുടെ ക്ഷണം സ്വീകരിച്ചു് നെഹ്രു, അങ്ങോട്ടു പോവുകയും, മാർഷൽ ചിയാങ് കൈഷക്കുമായി വ്യക്തിപരവുംകൂടിയായ സ്നേഹബന്ധം സ്ഥാപിച്ചിട്ടു് സെപ്തംബറിൽ മടങ്ങിപ്പോരികയും ചെയ്തു.

രണ്ടാം ആഗോളയുദ്ധത്തിന്റെ പ്രാരംഭദശയിൽ ഇന്ത്യയെ സമരോന്മുഖമാക്കി പ്രഖ്യാപിക്കുന്ന ഒരു പ്രസ്താവന വൈസ്രോയിയായ ലിൻലിത്ത്ഗോ പുറപ്പെടുവിച്ചു. ബ്രിട്ടണും ഫ്രാൻസും ഒരുവശത്തും ഫാസിസം മറുവശത്തുമായി

നടക്കുന്ന പോരായിട്ടാണ് തൽക്കാലം ഇതു് കരുതപ്പെടേണ്ടതു് എന്നും, വൈസ്രോയിയുമായി കൂടിക്കാഴ്ചനടത്തിയ ശേഷം ഇന്ത്യ സ്വാതന്ത്ര്യയായിനിന്നുകൊണ്ടു് ബ്രിട്ടനെ സഹായിക്കേണ്ടതാണെന്നും ജവഹർലാൽ വിശ്വസിച്ചിരുന്നു. പക്ഷേ വൈസ്രോയി കൂടിക്കാഴ്ചയ്ക്കു് ഒരുക്കമായിരുന്നില്ല. മാത്രവുമല്ല, ജനാഭിഷ്ടത്തെ മാനിച്ചുകൊണ്ടു്, യുദ്ധലക്ഷ്യപ്രഖ്യാപനം ഏതുവിധത്തിലുള്ളതെന്നു അറിഞ്ഞ ശേഷം മാത്രമേ ഇന്ത്യ യുദ്ധത്തിൽ പങ്കെടുക്കാവൂ എന്നു് കഥാപുരുഷൻ ഒന്നിലധികംതവണ പറഞ്ഞിരുന്നു. പക്ഷേ ലക്ഷ്യപ്രഖ്യാപനം ഉണ്ടായില്ല. അതിനാൽ കോൺഗ്രസ്സ് ഇങ്ങനെ തീരുമാനിച്ചു.

"മനഃപൂർവ്വമായ ബ്രിട്ടന്റെ ഈ ഒഴിഞ്ഞുമാറൽ, ഇന്ത്യയുടെ മേലുള്ള പരമാധികാര സ്ഥാപനത്തിനു വേണ്ടിയുള്ളതാണെന്നു് വ്യക്തമായിരിക്കുന്നു. ധാർമ്മികമായ വീക്ഷണപഥത്തിലൂടെയാണ് കോൺഗ്രസ്സ് യുദ്ധത്തെ നോക്കിക്കാണുന്നതു്. എന്നിട്ടും, ഈ നിലപാടിനെ അർഹിക്കുന്ന വിധത്തിൽ ബ്രിട്ടൻ കണക്കാക്കുന്നില്ല. അതിനാൽ ഇന്ത്യയുടെ സ്വാതന്ത്ര്യത്തെക്കുറിച്ച് നിശ്ചിതമായ ഒരു തീർപ്പുണ്ടായാലേ ഇനി യുദ്ധത്തെക്കുറിച്ച് ചിന്തിക്കേണ്ടതുള്ളൂ!!

ഈ തീരുമാനത്തെത്തുടർന്നു് വ്യക്തികൾ ഓരോരുത്തരായി നടത്തുന്ന അവ്യാപകമായ സിവിൽ നിയമലംഘനം ആരംഭിച്ചു. ഗാന്ധിജി ആവിഷ്കരിച്ച പുതിയ സമരരൂപമായിരുന്നു ഇതു്. ആദ്യത്തെ സത്യാഗ്രഹി ആചാര്യവിനോബാജിയും, രണ്ടാമത്തെയാൾ നെഹ്റുവുമായിരുന്നു. അങ്ങനെ നാലുകൊല്ലത്തെ കഠിനതടവിനു ശിക്ഷിക്കപ്പെട്ടു് 1940-ൽ

ചരിത്രനായകൻ തന്റെ എട്ടാമത്തെ ജയിൽവാസഘട്ടത്തിൽ പ്രവേശിച്ചു.

'പണ്ഡിറ്റ്ജി'യുടെ അറസ്റ്റിൽ പ്രതിഷേധം പ്രകടിപ്പിക്കാൻ ഭാരതത്തിൽ ഉടനീളം യോഗങ്ങൾ സംഘടിപ്പിക്കപ്പെട്ടിട്ടും വൈയക്തിക പരിഗണനകളൊന്നും അദ്ദേഹത്തെ ബാധിച്ചതേയില്ല. കോടതിയിലെ ന്യായപീഠത്തിനുമുമ്പിൽ നിന്നുകൊണ്ടു് അദ്ദേഹം പറഞ്ഞതു് ശ്രദ്ധേയമാണ്. തനിക്കെന്തു സംഭവിക്കുന്നു എന്നതു് ഒരു പ്രശ്നമേയല്ലെന്നും, അനേകലക്ഷം ജനങ്ങളുടെ ഏകീകൃതാത്മാവായ ഇന്ത്യക്കു് എന്താണു സംഭവിക്കുക എന്നതു് ഭാവിലോകത്തിന്റെ മുമ്പിൽ ബ്രിട്ടണെ പ്രതിക്കൂട്ടിൽ നിർത്തിയേക്കാനിടയുള്ളതാണെന്നും നിശ്ചിതമായ ഭാഷയിൽ അദ്ദേഹം പ്രസ്താവിച്ചു.

അധികം താമസിയാതെ അമേരിക്കയെ യുദ്ധത്തിലേയ്ക്കാനയിക്കുന്ന ഒരു സംഭവമുണ്ടായി. 'പേൾഹാർബർ' ജപ്പാൻകാരാൽ ആക്രമിക്കപ്പെട്ടു. ബ്രിട്ടന്റെ സ്ഥിതി വിദേശീയബന്ധങ്ങളെ സംബന്ധിച്ചിടത്തോളം പരുങ്ങലിലായി. ഇന്ത്യയെ ഇനിയും പിണക്കി നിർത്തുന്നതു് ഗുണകരമായിരിക്കില്ലെന്നുറച്ചു്, ഗവണ്മെന്റു് ഉടൻതന്നെ എല്ലാ രാഷ്ട്രീയത്തടവുകാരായ നേതാക്കന്മാരെയും വിമോചിപ്പിക്കാൻ ഉത്തരവിട്ടു..

പുറത്തുവന്നശേഷവും നെഹ്റു ബ്രിട്ടണു് സൈനികസഹായം നൽകാൻ സന്നദ്ധനായിരുന്നു. പക്ഷെ അതു് തന്റെ ലക്ഷ്യത്തെ സഹായിക്കുന്ന വിധത്തിലായിരിക്കണമെന്നു് അദ്ദേഹത്തിനു നിർബ്ബന്ധമുണ്ടായിരുന്നു. ഗാന്ധിജി ഇതി

നെതിരായിരുന്നെങ്കിലും, മൌനം ദീക്ഷിച്ചതേയുള്ളു. എന്തെന്നാൽ തന്റെ കാലശേഷം ഏററവുമധികം ജനസമ്മതിയുള്ള നേതാവു് മററാരുമായിരിക്കില്ലെന്നു് അദ്ദേഹത്തിനുറപ്പുണ്ടായിരുന്നു.

'ജവഹർലാൽ ആയിരിക്കും എന്റെ അനന്തരാവകാശി. എന്റെ ഭാഷ മനസ്സിലാകാത്തതാണെന്നു് അദ്ദേഹം പറയുന്നു. അതു് ശരിയോ തെററോ ആയിരിക്കട്ടെ. ഭാഷ ഐക്യത്തിനു് പ്രതിബന്ധമല്ല. മാത്രവുമല്ല, എന്റെ കാലശേഷം എന്റെ ഭാഷ സംസാരിക്കുന്നതു് ജവഹർലാൽതന്നെ ആയിരിക്കയും ചെയ്യും.' എന്നിങ്ങനെയുള്ള ഗാന്ധിജിയുടെ അസന്ദിഗ്ദ്ധ പ്രഖ്യാപനത്തിനുശേഷം, നെഹ്റു അദ്ദേഹത്തിന്റെ പിൻഗാമിയായി സാർവ്വത്രികമായ അംഗീകാരം നേടുകയും ചെയ്തു.

കോൺഗ്രസ് തങ്ങളുടെ യുദ്ധനയം പുന:പരിശോധനയ്ക്കു് വിധേയമാക്കിക്കൊണ്ടിരിക്കവേ, ജപ്പാൻ ബ്രിട്ടനെ പരാജയപ്പെടുത്തിക്കൊണ്ടു് മുന്നേറുകയായിരുന്നു. സിംഗപ്പൂരിന്റെ പുറംകോട്ട ഭേദിക്കപ്പെട്ടു. ബർമ്മയെ ജപ്പാൻകാർ ചുട്ടുകരിച്ചു. ബോസും അനുയായികളും ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി ബ്രിട്ടണെ തകർക്കാനുള്ള അവസരമായി ഇതിനെ കരുതിയപ്പോഴാണു്, നെഹ്റുവിന്റെ അസാധാരണമായ രാജ്യതന്ത്രജ്ഞത പ്രകടമായതു്. അദ്ദേഹം രാജ്യത്തിനു പൊതുവേ നേരിട്ടിരിക്കുന്ന ഒരു വിപൽസന്ധിയാണതെന്നു് ജനങ്ങളെ ധരിപ്പിച്ചു. ഒരു സാമ്രാജ്യശക്തിയെ അടിച്ചമർത്താനുള്ള ശ്രമത്തിൽ മറെറാന്നിനു് വളരാൻ അവസരംകൊടുക്കുന്നതു് വിഡ്ഢിത്തമാണെന്നും, ബ്രിട്ടൺ, റഷ്യ, ചൈന,

അമേരിക്ക എന്നീ സാമ്രാജ്യങ്ങൾ ഏകോപിച്ചു നിൽക്കുന്നതു് ഫാസിസത്തെ തടയാൻ ഉപകരിക്കുമെന്നും അദ്ദേഹത്തിനറിയാമായിരുന്നു.

ഈ പ്രതിസന്ധിഘട്ടത്തിലാണു് സർ സ്റ്റാഫോർഡ് ക്രിപ്സ് ഡൽഹിയിലേയ്ക്കു് അയയ്ക്കപ്പെട്ടതു്. സന്ധിസംഭാഷണങ്ങൾ പതിനെട്ടു ദിവസം നീണ്ടുനിന്നു. പക്ഷേ അവ തൃപ്തികരമായിരുന്നില്ല. യുദ്ധാനന്തരം സ്വയംഭരണാധികാരമുള്ള 'കോളനി'യായി ഇന്ത്യയ്ക്കു് അംഗീകാരം നൽകാമെന്നും, അതിലേയ്ക്കായി ഒരു 'കോൺസ്റ്റിററ്യുവന്റ് അസംബ്ലി' സ്ഥാപിക്കാമെന്നും ക്രിപ്സ് വാഗ്ദത്തം ചെയ്തു. പക്ഷേ അങ്ങനെ സംസ്ഥാപിതമാകുന്ന ഇന്ത്യൻ യൂണിയനിൽ ചേർന്നുനില്ക്കാൻ ആഗ്രഹിക്കാത്ത പ്രവിശ്യകൾക്കു് അതിനുള്ള അവകാശമുണ്ടായിരിക്കണമെന്നൊരു വ്യവസ്ഥകൂടി അതിലുണ്ടായിരുന്നു. പാകിസ്ഥാനുവേണ്ടിയുള്ള മുസ്ലിംലീഗിന്റെ അവകാശവാദത്തെ സാധൂകരിക്കുന്ന വ്യംഗ്യസൂചന ഉൾക്കൊള്ളുന്നതാണു് രണ്ടാമത്തെ വ്യവസ്ഥയെന്നു് മനസ്സിലാക്കാൻ കഴിവുള്ള പ്രഗത്ഭമതികളായിരുന്നു നേതാക്കളിൽ ഭൂരിപക്ഷവും.

'ജനാധിപത്യത്തിനായി പ്രവൎത്തിക്കുന്ന കോൺഗ്രസ് കമ്മിററിക്കു് ജനാഭിലാഷത്തിനെതിരായി ഏതെങ്കിലുമൊരു പ്രവിശ്യയെ നിർബ്ബന്ധപൂൎവ്വം ഇന്ത്യൻ യൂണിയനിൽ അടക്കിനിൎത്താൻ സാദ്ധ്യമല്ല' എന്നു് കോൺഗ്രസ്സിൽതന്നെ ഒരു വിഭാഗമാളുകൾ നേതാക്കന്മാരെ സംഭ്രമിപ്പിക്കുമാറു് ഉൽഘോഷിച്ചു. ജിന്നായ്ക്കു് ഇതൊരു 'തുറുപ്പുചീട്ടാ'യിത്തീർന്നിട്ടുണ്ടാവണം.

നെഹ്രുവിന്റെ അധികാരപരിധിയെക്കുറിച്ച് ക്രിപ്സിനുണ്ടായിരുന്ന ധാരണ ശരിയായിരുന്നില്ല. അന്തിമ തീരുമാനം തന്റേതായിരിക്കത്തക്കവിധം കടിഞ്ഞാൺ പിടിക്കുന്ന സ്വേച്ഛാപ്രഭുവായി, ബ്രിട്ടന്റെ പാരമ്പര്യമുറപ്രകാരം ക്രിപ്സ് അദ്ദേഹത്തെക്കുറിച്ച് കരുതിയിരിക്കണം. എന്തായാലും ഇംഗ്ലീഷുകാരനായ ആ പ്രഭുവിന് ഒന്നും നേടാതെ തിരിച്ചുപോകേണ്ടതായി വന്നുകൂടി.

യുദ്ധത്തിൽ നിഷ്പക്ഷനില സ്വീകരിക്കുക എന്ന തീരുമാനത്തിലാണ് അവസാനമായി കോൺഗ്രസ് എത്തിച്ചേർന്നതു്. മറെറാരുതരത്തിൽ പറഞ്ഞാൽ അക്രമരാഹിത്യവും നിസ്സഹകരണവും എന്ന, ഗാന്ധിജിയുടെ ആ പഴയ ആദർശസ്വീകാരം തന്നെയായിരുന്നു ഇതു്. നിരന്തര ക്ലേശങ്ങളാൽ മനസ്സിനും ശരീരത്തിനും ഒരുപോലെ വൈക്ലബ്യം ബാധിച്ചിരുന്ന ജവഹർലാൽ പ്രകൃതിയുടെ ഏകാന്തതയിൽ വിശ്രമം തേടാനായി കുലു താഴ്‌വരകളിലേയ്ക്കു് പുറപ്പെടുകയും ചെയ്തു.

# ഒരു പുതിയ അദ്ധ്യായം

1942-ലാണ് സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഇന്ത്യയുടെ അവസാനസമരം നടന്നതു്. അടുത്ത കോൺഗ്രസ്സ്‌യോഗം ആഗസ്റ്റ്മാസത്തിൽ ബോംബെയിൽവച്ച് സമ്മേളിച്ചു ഗാന്ധിജി സ്വാതന്ത്ര്യചരിത്രത്തിൽ സുവിഖ്യാതമായിത്തീർന്ന നാടകീയമായ ആ മുദ്രാവാക്യം അവതരിപ്പിച്ചതു് അപ്പോഴാണ്—"ക്വിറ്റ് ഇന്ത്യാ" ലഘുവും വിശദാർത്ഥദ്യോതകവുമായ ആ രണ്ടു വാക്കുകളിൽ ഇന്ത്യയുടെ ഹൃദയം മുഴുവൻ പ്രതിഫലിച്ചിരുന്നു. പക്ഷെ ഈ പ്രമേയം പാസ്സാക്കപ്പെട്ടതിന് ഏതാനും മണിക്കൂറുകൾക്കുമുമ്പ് ഗാന്ധിജി ഉൾപ്പെടെയുള്ള എല്ലാ നേതാക്കന്മാരെയും രംഗത്തുനിന്നു മാററിക്കൊണ്ടു് ഒരു സ്പെഷ്യൽ തീവണ്ടി ദ്രുതഗതിയായി മുന്നോട്ടു പാഞ്ഞു. അങ്ങനെ ഗാന്ധിജി പൂനയിലെ ആഗാഖാൻ കൊട്ടാരത്തിലും, നെഹ്റുവും കൂട്ടരും അഹമ്മദ്നഗർ കോട്ടയിലുമായി കാരാഗൃഹവാസം വരിക്കുകയും ചെയ്തു.

പിന്നീടുണ്ടായ സംഭവങ്ങൾ. വിക്ഷുബ്ധരായ ജനകോടികളുടെ യഥാർത്ഥ ഹൃദ്ഗതമെന്തെന്നു് തെളിയിക്കാൻ പോന്നതായിരുന്നു. അത്ഭുതപൂർവ്വവും വിസ്മാപകവുമായിരുന്നു അന്നത്തെ ഉത്തേജനം. ഗാന്ധിജിയുടെ മന്ത്രമായ "പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക" എന്നതു് അതിന്റെ അക്ഷരാർത്ഥത്തിൽ തന്നെ ജനങ്ങൾ ഏറെറടുത്തു. ബഹുജനരോഷം കരകവിഞ്ഞൊഴുകിയ ഒരു സന്ദർഭം സഹനസമര ചരിത്രത്തിൽ

ഇതുപോലെ വേറെയുണ്ടായിരുന്നില്ല. തീവണ്ടിയാഫീസുകളും ഗവൺമെൻറ് സ്ഥാപനങ്ങളും ഒരു നിയന്ത്രണവുമില്ലാതെ ആക്രമിക്കപ്പെട്ടു. ഗതാഗതമാർഗ്ഗങ്ങളും തപാൽ വകുപ്പുകളും പ്രവർത്തനരഹിതമായി. കടകൾ എങ്ങും അടച്ചുപൂട്ടി. എന്തിനധികം? വിദ്യാലയങ്ങൾപോലും പ്രക്ഷോഭണകേന്ദ്രങ്ങളായി മാറി. മലവെള്ളംപോലെ ഇരച്ചുകയറുന്ന ജനപ്രവാഹം, എല്ലായിടത്തും അക്രമാസക്തമായി പാഞ്ഞുചെന്നു.

ഇത്ര വലിയ പ്രതിഷേധപ്രകടനം നേതാക്കന്മാർപോലും വിഭാവന ചെയ്തിരുന്നില്ല. ജനങ്ങളുടെ ഈ അസഹിഷ്ണുത കണ്ട ഗാന്ധിജി ദുഃഖവിവശനായി. അഹിംസയുടെ പ്രാഥമിക തത്വങ്ങൾപോലും കാററിൽ പറന്നുപോകുന്നതു നോക്കിനിന്നപ്പോൾ അദ്ദേഹം ഞെട്ടിപ്പോയി. എങ്കിലും തൽക്കാലസാഹചര്യത്തിൽ ഇമ്മാതിരി ഒരു സംഘർഷാവസ്ഥ അനിവാര്യമായിരുന്നു.

1944 ഏപ്രിലിൽ നെഹ്റു, ജയിലിൽവച്ച് എഴുതിത്തുടങ്ങിയ 'ഇന്ത്യയെ കണ്ടെത്തൽ' അഞ്ചുമാസക്കാലംകൊണ്ട് അവിടെ വച്ചുതന്നെ പൂർത്തിയാക്കി.

അയ്യായിരം വർഷങ്ങളിലൂടെ അനേകം പരിണാമദശകൾ തരണം ചെയ്തുവന്ന് ഇന്ത്യ ഐക്യരൂപ്യമുള്ള ഒരു സംസ്ക്കാരമുൾക്കൊള്ളുന്നതാണ് എന്ന നിഗമനത്തിലെത്തിച്ചേർന്ന കഥാപുരുഷൻ 'ഭാരതമാതാ' എന്ന ആശയത്തിൽ എല്ലാ ക്ലേശങ്ങൾക്കും പരിഹാരം കണ്ടെത്തി. നരേന്ദ്രദേവ്, ആസാദ് തുടങ്ങിയവരുമൊത്ത് ചെലവഴിച്ച മണിക്കൂറുകൾ, ഇന്ത്യയെ കണ്ടെത്താനുള്ള പ്രയത്നത്തിന്റെ ഒരു ഭാഗമായിരുന്നു. വിവിധങ്ങളായ ദൃഷ്ടാന്തങ്ങളിലൂടെ കെട്ടുപിണഞ്ഞ്

രൂപം പ്രാപിച്ചിട്ടുള്ള ഭാരതത്തിന്റെ സംസ്കാര പാരമ്പര്യത്തെപ്പററി അത്യാദരപൂർവം ചിന്തിച്ച് അഭിമാനം കൊള്ളാനും, സ്വന്തം വാങ്മനഃകായകൃതങ്ങളായ പ്രവൃത്തികളിൽ അതു് എത്രത്തോളം പ്രേരകമായിത്തീരുന്നു എന്നു് അപഗ്രഥനബുദ്ധിയോടെ ആലോചിക്കാനും ഈ അവസരം വിനിയോഗിക്കപ്പെട്ടു.

‘ഇന്ത്യയെ കണ്ടെത്തൽ’ തികച്ചും ദോഷാതീതമെന്നോ മൌലികമെന്നോ പറഞ്ഞുകൂടാ. പണ്ഡിതലോകം ചോദ്യം ചെയ്യുന്നതരത്തിൽ ചില വസ്തുസ്ഥിതികഥനങ്ങളും വിവാദാസ്പദങ്ങളായ ചില ഗ്രന്ഥവ്യാഖ്യാനങ്ങളും അതിലടങ്ങിയിട്ടുണ്ട്. എങ്കിലും തന്റെ പൂർവ്വഗാമികളുടെ ചരിത്രത്തിലേയ്ക്കു് വെളിച്ചം വീശി, അതിലൂടെ ഇന്ത്യാചരിത്രത്തിന്റെ ഇന്നോളമുള്ള ആഖ്യാനം സാധിക്കുന്നതിനു നടത്തിയ വിജയകരമായ ഒരു ശ്രമമായി ഇതിനെ കരുതാം.

ജയിലിനു പുറത്തുള്ള സ്ഥിതിഗതികൾ ഇന്ത്യയുടെ പുരോഗതിയെ സംബന്ധിച്ചിടത്തോളം ആശാസ്യമായിരുന്നില്ല. ജവഹർലാൽ സംഘടിപ്പിച്ചിരുന്ന പ്ലാനിംഗ് കമ്മിററി ഇതിനകം തകർന്നു കഴിഞ്ഞിരുന്നു. വ്യവസായ പുരോഗതി യാന്ത്രികോപകരണങ്ങളെ ആധാരമാക്കിയല്ലാതെ കൈവരുത്താനാവില്ലെന്നു് നെഹ്രുവിനു് അറിയാമായിരുന്നു. ഗാന്ധിജിക്കു് ഈ ഗതിവിശേഷത്തിന്റെ നേരേ അനുകൂലഭാവമല്ല ഉണ്ടായിരുന്നതു്. എന്നിട്ടും, കുടിൽ വ്യവസായങ്ങളോടൊപ്പം, വൻകിട വ്യവസായങ്ങളും ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്നു് അദ്ദേഹം പോലും മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. പക്ഷേ ഇവ രണ്ടും തമ്മിൽ എങ്ങനെ പൊ

തരത്തിലുള്ളതാം എന്നതിനെക്കുറിച്ച് സ്പഷ്ടമായ അഭിപ്രായമൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല.

ശാസ്ത്രീയ ഗവേഷണ സ്ഥാപനങ്ങൾ ധാരാളമായുണ്ടാവുകയും, യന്ത്രോല്പാദന വ്യവസായം വർദ്ധിപ്പിക്കുകയും, വിദ്യുച്ഛക്തിയുടെ ഉപയോഗം കൂടുതലായിത്തീരുകയും ചെയ്യുകയാണ് വ്യവസായപുരോഗതിക്കുള്ള അടിസ്ഥാനപരമായ ആവശ്യങ്ങൾ. പക്ഷേ നാട്ടിന്റെ സ്ഥിതി ഇതിനനുകൂലമായിരുന്നില്ല. ഗവമ്മെന്റ്, ആവശ്യമുള്ള യന്ത്രസാമഗ്രികൾ ഇറക്കുമതിചെയ്യാൻ അനുവാദം നിഷേധിച്ചു. ഗതാഗതസൗകര്യങ്ങളാണെങ്കിൽ, വളരെ വിരളവും.

ഇതിനെല്ലാം പുറമേ 1943-ൽ ബംഗാളിലും മററും പടർന്നു പിടിച്ച ക്ഷാമം കൂടുതൽ അനിഷ്ടഫലങ്ങളുളവാക്കി. ഒന്നര ലക്ഷത്തിൽപ്പരം ജനങ്ങൾ ജീവഹാനിക്കിരയായി. നാലരലക്ഷത്തോളം പേർ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചു ലോകമെങ്ങും യുദ്ധത്തിന്റെ ദുരന്തഫലങ്ങൾ അനുഭവിക്കുന്ന ആ കാലഘട്ടത്തിൽ ദുർമ്മരണങ്ങൾ എമ്പാടുമുണ്ടായിരുന്നു. ഗ്രാമവീഥികളിലും വയലുകളിലും മൃതദേഹങ്ങൾ കുന്നുകൂടിക്കിടന്നതു് ബീഭത്സമായ കാഴ്ചയായിരുന്നു. ഹൃദയാലുക്കൾക്കു് അതു് സഹിക്കാവുന്നതായിരുന്നില്ല.

ജയിലിനുള്ളിൽ കിടന്നു്, തന്റെ അന്തർന്നേത്രങ്ങൾക്കു മുമ്പിൽ ഈ ദൃശ്യം അതിന്റെ എല്ലാ ഭയാനകതകളോടും കൂടി കണ്ടപ്പോൾ മനംനൊന്തു് മനുഷ്യസ്നേഹിയായ ആ മഹാൻ ഇങ്ങനെയെഴുതി:—"മനുഷ്യർ അന്യോന്യം കല്ലടിച്ചും, പോർക്കളത്തിൽ ശത്രുവിനോടെതിരിട്ടും, ആകസ്മികമായും, അല്ലാതെയും മരിക്കാറുണ്ടു്. ഭ്രാന്തമായ ഈ ലോകത്തിൽ,

മുതി ഒരു സാധാരണ സംഭവംമാത്രം. എന്നാൽ ഇവിടെ ഇതാ മരണം അനാവശ്യമായി, അഹേതുകമായി, കടന്നുവന്നിരിക്കുന്നു; മനുഷ്യന്റെ നിസ്തുണമായ അനാസ്ഥകൊണ്ട്—അശ്രദ്ധകൊണ്ട്:—

യുദ്ധം അവസാനിക്കാറായി. കാര്യമായ ഒരു തീരുമാനം ഇന്ത്യയുടെ കാര്യത്തിൽ ഉണ്ടാകണമെന്ന് ബ്രിട്ടീഷ് ഗവമ്മെൻറ് നിശ്ചയിച്ചു. ലണ്ടനിൽവച്ച് പത്താഴ്ചക്കാലം നീണ്ടുനിന്ന കൂടിയാലോചനകൾക്കുശേഷം വൈസ്രോയി ഡൽഹിയിലേയ്ക്ക് മടങ്ങിവന്നപ്പോഴേയ്ക്കും പലതും സംഭവിച്ചുകഴിഞ്ഞു. യൂറോപ്പിൽ യുദ്ധമവസാനിച്ചു. ചർച്ചിൽ രാജിവയ്ക്കുകയും പുതിയ തെരഞ്ഞെടുപ്പ് ആസന്നമായിരിക്കയും ചെയ്തു.

ജൂൺ 14-ാം തീയതി ഇന്ത്യയിലെ ഭരണപരമായ വ്യതിയാനങ്ങൾക്കുവേണ്ടിയുള്ള നിർദ്ദേശങ്ങൾ പ്രഖ്യാപിതമായി. വൈസ്രോയിയുടെ കൗൺസിൽ, വൈസ്രോയി ഒഴികെ മറ്റെല്ലാവരും ഇന്ത്യാക്കാരായിരിക്കത്തക്കവിധം പുന:സംഘടിപ്പിക്കാമെന്നും, മതപരമായ അടിസ്ഥാനത്തിൽ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും കൌൺസിലിൽ തുല്യപ്രാതിനിധ്യം ഉണ്ടായിരിക്കുമെന്നും നിർദ്ദേശിക്കപ്പെട്ടിരുന്നു. രാജ്യവിഭജനത്തിന് വീണ്ടും സഹായകമായിത്തീരേണ്ടുന്ന വ്യവസ്ഥയാണ് ഉണ്ടാകുന്നതെന്ന് ആർക്കും ധരിക്കാൻ വിഷമമുണ്ടായില്ല.

സിംലായിൽവച്ച് രാഷ്ട്രീയനേതാക്കന്മാർ സമ്മേളിച്ച് പ്രശ്നം ചർച്ച ചെയ്യണമെന്ന് ഗവമ്മെൻറ് നിശ്ചയിച്ചു

തിനെത്തുടർന്ന് പ്രവർത്തകക്കമ്മിററിയിലുള്ള തടവുകാരെയെല്ലാം മോചിപ്പിക്കയുണ്ടായി. ജവഹർലാൽ വിമോചിതനായ ഉടൻ അലഹബാദിലെത്തി ഒരു ദിവസം താമസിച്ചിട്ട്, ബോംബെ കോൺഗ്രസ്സ് സമ്മേളനത്തിൽ പങ്കെടുക്കാനായി അങ്ങോട്ടു തിരിച്ചു.

ജിന്നാ അവസരം പാഴാക്കിയില്ല. എല്ലാ മുസ്ലീം അംഗങ്ങളും ഭരണകൂടത്തിലുണ്ടായിരിക്കണമെന്ന് ലീഗുനേതാവ് വാദിച്ചു. ഇതു് മുൻകൂട്ടി നിരസിച്ചുകൊണ്ടാണ് സമ്മേളനത്തിന് നേതാക്കന്മാർ ഹാജരായതു്. ജിന്നാകുത്തിവച്ച വർഗ്ഗീയവിഷം ലീഗംഗങ്ങളെ സാരമായി ബാധിച്ചിരുന്നതിനാൽ ഒരു വിട്ടുവീഴ്ചയ്ക്കും അവർ തയ്യാറായില്ല. വേവൽ അഭിജ്ഞനായ ഒരു ഭരണാധികാരിയല്ലെന്ന് തെളിയിക്കുമാറാണ് പ്രശ്നം കൈകാര്യം ചെയ്തതു്. യോഗത്തിന്റെ തീരുമാനങ്ങൾ 'വീറ്റോ' ചെയ്യാൻ വേവൽ ജിന്നായ്ക്കു് അനുമതി നൽകുകയാൽ ആ കോൺഫറൻസ് തികഞ്ഞ പരാജയമായി കലാശിച്ചു. നെഹ്രു, അതിനു ശേഷം കാശ്മീരിന്റെ അങ്കതലത്തിൽ വിശ്രമംതേടിപ്പോയി.

കേന്ദ്ര സാംസ്ഥാനിക നിയമസഭകളിലേയ്ക്കുള്ള തെരഞ്ഞെടുപ്പ് സമാഗതമായി. അതിനുശേഷം, അതാതു പ്രദേശങ്ങൾക്ക് സ്വയംഭരണാവകാശമുണ്ടായിരിക്കും എന്ന പ്രഖ്യാപിക്കപ്പെട്ടതോടുകൂടി. കോൺഗ്രസ്സ് അതിൽ പങ്കെടുക്കാനൊരുങ്ങി. 'ക്വിറ്റ് ഇന്ത്യാ' പ്രമേയത്തിലെ ഉള്ളടക്കം അതിശക്തിയോടെ വെളിവാക്കുകയും ചെയ്തു.

പക്ഷേ, സംയുക്തഭാരതത്തിൽ ഹൈന്ദവാധിപത്യമേ ഉണ്ടായിരിക്കൂ എന്ന വാദത്തിന്മേൽ ലീഗ് പാകിസ്ഥാന

വേണ്ടി മുറവിളി കൂട്ടിക്കൊണ്ടിരുന്നു. അവരുടെ പ്രചരണവും ശക്തിയായിത്തന്നെ നടന്നു. മുസ്ലീങ്ങളുടെ വോട്ട് കണക്കിലെടുക്കുമ്പോൾ ലീഗിന്റെ വിജയശതമാനം അവർക്ക് അഭിമാനകരമാംവിധം വലുതായിരുന്നു. വടക്കുപടിഞ്ഞാറൻ അതിർത്തിയിൽമാത്രം കോൺഗ്രസ്സുകക്ഷിയായ ചെറുപ്പായക്കാർ വിജയിച്ചു. എന്നിട്ടും ആകെയുള്ള പതിനൊന്നു പ്രവിശ്യകളിൽ എട്ടെണ്ണത്തിൽ കോൺഗ്രസ് വിജയിക്കുകയും, ഭരണാധികാരസഭകൾ സ്ഥാപിക്കുകയുമാണ് ചെയ്തത്.

ബ്രിട്ടണുമായി സമരം പ്രഖ്യാപിക്കയും ജപ്പാനുമായി സഖ്യം സ്ഥാപിക്കുകയും ചെയ്തുകൊണ്ട് ഒരു പ്രബലസംഘടനയായി ബോസിന്റെ നേതൃത്വത്തിൽ വളർന്നിരുന്ന ഐ. എൻ. എ. ഇതിനിടയിൽ തകർന്നു കഴിഞ്ഞു. 1945 ൽ തങ്ങളുടെ നേതാവിന്റെ അകാലചരമംകൊണ്ട് അവർ അസ്തവീര്യരും ദുഃഖിതരുമായിത്തീർന്നു. അവരിൽ പ്രധാനികളുടെ നില സുരക്ഷിതമായിരുന്നില്ല. 1920 മുതൽക്കുള്ള ഗാന്ധിയൻ തത്വപ്രചാരഘട്ടത്തിൽ, ആ ആദർശങ്ങളിൽനിന്ന് വ്യതിരിക്തമായി പ്രവർത്തിച്ച വിഭാഗങ്ങളിൽ വച്ച് ഏററവും ആകർഷകമായ ഒന്നായിരുന്നു ഐ. എൻ. എ. വൈകല്യങ്ങൾ എന്തുമുണ്ടെങ്കിലും, ഓജസ്സുററ ആ സംഘടനയുടെ പ്രേരകഘടകവും പരമലക്ഷ്യവും ഭാരതസ്വാതന്ത്ര്യം തന്നെയായിരുന്നു. അതിനാൽ അവർ പരസ്യവിചാരണയ്ക്ക് വിധേയരാകുന്നു എന്നറിഞ്ഞയുടൻ ദേശീയ വാദികളെല്ലാം അവരുടെ പിന്തുണയ്ക്കോടിയെത്തി.

തേജ് ബഹദൂർ സപ്രു, ഭുലാബായി ദേശായി, ആസഫ് ആലി മുതലായ പ്രാമാണിക നിയമജ്ഞന്മാർ ചേർന്ന്

"ഐ. എൻ. എ. സംരക്ഷണക്കമ്മിററി" സംഘടിപ്പിച്ചു. എന്തിനധികം? ജവഹർലാൽ നെഹ്രു തന്നെയും മുപ്പതു സംവത്സരങ്ങൾക്കുമുമ്പ് നിശ്ശേഷമുപേക്ഷിച്ച വേഷവിധാനം സ്വീകരിച്ചുകൊണ്ട് ഒരഭിഭാഷകന്റെ നിലയിൽ ഐ. എൻ. എ. ക്കുവേണ്ടി വാദിക്കാൻ കോടതിയിൽ ഹാജരായി. അവരുടെ ശിക്ഷാവിധി അങ്ങനെ നിർത്തലാക്കപ്പെട്ടു. എന്നല്ല, അവരുടെ പ്രഖ്യാതി പൂർവ്വാധികം ശക്തിമത്താവുകയും ചെയ്തു.

1946 ൽ 'ഇന്ത്യയെ കണ്ടെത്തൽ' പ്രസിദ്ധീകൃതമായി. ദേശാഭിമാനത്തിന്റെ പ്രോജ്ജ്വലപ്രതീകമായ ഒരു രാഷ്ട്രനേതാവിനെയും, അനുപമനായ ഉന്നത സാഹിത്യകാരനെയും ആ ഗ്രന്ഥത്തിലൂടെ ലോകം തിരിച്ചറിയുകയും ചെയ്തു.



# ലക്ഷ്യത്തിലേയ്ക്കു്

ആറാം യുഗത്തിന്റെ ആരംഭദശയിലാണ് ഇന്ത്യ ദ്രുതതരമായി സ്വാതന്ത്ര്യത്തിലേയ്ക്കു പ്രയാണം ചെയ്തതു്. സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള സമ്പൂർണ്ണബോധം അതിനിടയിൽ ജനങ്ങളിലെല്ലാം വളർന്നു കഴിഞ്ഞിരുന്നു. ഒന്നരനൂററാണ്ടിനു മുമ്പ് ബ്രിട്ടീഷുകാർ കണ്ട ഇന്ത്യയായിരുന്നില്ല ഇപ്പോഴത്തേതു്.

ആദ്യമായി ഇംഗ്ലീഷുകാർ ഇവിടെ വന്നപ്പോൾ, രാജ്യം സാമ്പത്തികാധഃപതനത്തിന്റെ വക്കിലെത്തി നില്ക്കുകയായിരുന്നു. നാട്ടുരാജാക്കന്മാർ തമ്മിലുള്ള കലഹവും, മന്ദോത്സാഹതം അപ്രബുദ്ധരായ ജനങ്ങളുടെ കാര്യക്ഷമതയില്ലായ്മയും തന്ത്രശാലികളായ വിദേശീയർക്ക് പലവിധത്തിലും സഹായകമായിത്തീർന്നു. ഔദ്യോഗികമണ്ഡലമുൾപ്പെടെയുള്ള എല്ലാ വൃത്തങ്ങളും കയ്യടക്കി നിരങ്കുശമായ സ്വേച്ഛാധിപത്യത്തിന്റെ വെന്നിക്കൊടി പാറിക്കാൻ അവർക്ക് ഒരു വിഷമവുമുണ്ടായില്ല.

ഐ. സി. എസ്. എന്നപേരിൽ ഒരു പഠനമുറയും ബ്രിട്ടീഷുകാർ നടപ്പിലാക്കിയിരുന്നു. അതിനെ ആശ്രയിക്കാതെ ആഭ്യന്തര ഭരണകാര്യങ്ങളിൽ ജ്ഞാനം നേടാനോ മുന്നോട്ടുപോകാനോ സാധിക്കയില്ല എന്ന അവസ്ഥയും വന്ന

കൂടി. തികച്ചും ആംഗലേയമാതൃകയിലുള്ള ക്ലബ്ബുകൾപോലും സംസ്ഥാന നാമങ്ങളോടു ചേർത്തുള്ള പേരുകളിൽ ഏറെയും പ്രചരിച്ചിരുന്നു. 'ബംഗാൾ ക്ലബ്ബും' 'അലഹബാദ് ക്ലബ്ബും' മറ്റും ഇന്ത്യൻ ജനതയെ ഇംഗ്ലീഷ് മാതൃകയിൽ വാർത്തെടുക്കാനുള്ള ഉപാധികൾ മാത്രമായിരുന്നു. ഇവയെക്കുറിച്ചൊക്കെ വ്യക്തമായ അറിവ് പൊതുജനങ്ങൾക്കു നൽകുമാറ് വിശകലനം ചെയ്തിട്ടുള്ള ഒരു ഗ്രന്ഥമാണ് 'ഇന്ത്യയെ കണ്ടെത്തൽ.'

1946 ൽ ബോംബെയിൽ ഭീകരമായ ഒരു നാവിക ലഹള പൊട്ടിപ്പുറപ്പെട്ടു. ഇന്ത്യൻ നാവികസൈനികർ വിപ്ലവാസക്തരായി ബ്രിട്ടീഷുകാരുടെ കീഴിലുള്ള കപ്പലുകളെ ആക്രമിച്ചു കീഴടക്കുകയും, വലുതായ കുഴപ്പങ്ങൾ സൃഷ്ടിക്കുകയും ചെയ്തു. കൊലയും കൊള്ളയും തീവയ്പുമെല്ലാം മുറയ്ക്കു നടന്നു. ഗവർമ്മെൻറ് അന്ധാളിച്ചുപോയി. കോൺഗ്രസ് നേതാക്കളിൽ പ്രധാനികളായ നെഹ്റുവും പട്ടേലും ഇടപെട്ടശേഷം മാത്രമേ ലഹള ഒതുങ്ങിയുള്ളൂ. എന്നിട്ടും, യുദ്ധാനന്തരപരിണതിയുടെ സ്വാഭാവിക പ്രവണതയായി ലഹളയുമുള്ള കലഹങ്ങൾ അവശേഷിക്കുന്നതേയുള്ളുവെന്ന് അധികൃതർപോലും മനസ്സിലാക്കി. അതിനാൽ ബ്രിട്ടീഷ് ഗവൺമെൻറ് 'ക്യാബിനറ്റ് മിഷൻ' എന്ന പേരിൽ ഒരു മൂന്നംഗ കമ്മിറ്റിയെ നിയോഗിച്ച് ഇന്ത്യയിലേയ്ക്കയച്ചു.

ലീഗിനെയും കോൺഗ്രസ്സിനെയും അനുരഞ്ജിപ്പിക്കാൻ മിഷൻ വളരെ പരിശ്രമിക്കയുണ്ടായി. ഒടുവിൽ ഒരു ഇടക്കാല ഗവർമ്മെൻറ് രൂപീകരിക്കാനുള്ള നിർദ്ദേശങ്ങളും ഉന്നയിക്കപ്പെട്ടു. അഭിപ്രായഭിന്നതകൾ വളരെയുണ്ടായി.

ഈ ഘട്ടത്തിൽ, നെഹ്റു വീണ്ടും കോൺഗ്രസ്സ് പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടിരുന്നു. ബോംബെയിലെ എ. ഐ. സി. സി. സമ്മേളനത്തിൽ വച്ചു്, കോൺഗ്രസ്സ് യാതൊരുവിധ വ്യവസ്ഥകളും ആരോടും കടപ്പെട്ടതായിരിക്കില്ലെന്നും, 'കോൺസ്റ്റിറ്റ്യുവന്റ് അസംബ്ളി' പൂർണ്ണമായും സർവ്വാധിപത്യമുള്ളതായിരിക്കുമെന്നും അദ്ദേഹം പ്രസ്താവിച്ചു. ഇതു് ലീഗിന്റെ അമർഷത്തിനു കാരണമായിത്തീർന്നു.

ഇടക്കാലഗവൺമെന്റുണ്ടാക്കാൻ ക്ഷണിക്കപ്പെട്ട നെഹ്റു, മുസ്ലീം ലീഗിനും മതിയായ പ്രാധാന്യം നൽകിക്കൊണ്ടുള്ള ഒരു മന്ത്രിസഭയാണ് രൂപീകരിക്കാൻ ശ്രമിച്ചതു്. പക്ഷെ ജിന്നാ യോജിക്കാൻ കൂട്ടാക്കിയില്ല. മതകലഹങ്ങൾ വീണ്ടും രൂക്ഷമായിത്തീർന്നു. The great killing of Calcutta എന്നു് കുപ്രസിദ്ധമായ നരഹത്യയും കൊള്ളകളും കവർച്ചകളും എല്ലാം കൂടി അന്തരീക്ഷം കലുഷിതമായിത്തീർന്നു. സ്നേഹത്തിനു പകരം വിദ്വേഷവും, സൗഹാർദ്ദത്തിനു പകരം കാലുഷ്യവും ജനഹൃദയങ്ങളിൽ സ്ഥലംപിടിച്ചു.

ലീഗിന്റെ രണ്ടുപ്രതിനിധികളും കോൺഗ്രസ്സിന്റെ രണ്ടു പ്രതിപുരുഷന്മാരും സിക്കുകാരുടെ ഒരു പ്രതിനിധിയുമുൾക്കൊള്ളുന്ന മന്ത്രിസംഘത്തെ ക്ലമന്റ് ആറ്റ്ലി ലണ്ടനിലേയ്ക്കു ക്ഷണിച്ചു. നാലുദിവസത്തെ ഫലരഹിതമായ സംഭാഷണങ്ങൾക്കുശേഷം അവർ തിരിച്ചുപോരികയാണുണ്ടായതു്.

വേവൽ പ്രഭുവിനുപകരം അവരോധിക്കപ്പെട്ടതു് ലൂയി മൗണ്ട്ബാറ്റനായിരുന്നു. ബ്രിട്ടീഷ് ഭരണാധികാരികളിൽ

ഇത്ര മഹാനായ ഒരു രാജ്യതന്ത്രജ്ഞൻ അടുത്തകാലത്തുണ്ടായിരുന്നില്ല. ഭാവിയെക്കുറിച്ച് ദീർഘദർശനം ചെയ്യാനും, വരും വരാഴികകൾ അറിഞ്ഞു പ്രവർത്തിക്കാനും കഴിവുള്ള, മനുഷ്യത്വത്തെ മാനിക്കാൻ സർവ്വാത്മനാ സന്നദ്ധതയുള്ള അദ്ദേഹത്തിന് നെഹ്രുവുമായി ഉററ സൗഹൃദം പുലർത്താൻ എന്നും കഴിഞ്ഞിരുന്നു.

ഡിസംബർ മാസത്തിൽ കോൺസ്റ്റിററ്യൂവന്റ് അസംബ്ളി ഡൽഹിയിൽ സമ്മേളിച്ചു. ലീഗിന്റെ സഹകരണം അത്യധികം അഭിലഷിക്കുന്നതായി നെഹ്രു വീണ്ടും വീണ്ടും അനുസ്മരിപ്പിക്കയുണ്ടായി. പക്ഷേ ജിന്നായും അനുയായികളും സമ്മേളനം ബഹിഷ്കരിക്കയാണ് ചെയ്തതു്. "ഇന്ത്യ ഇനിമേൽ ഒരു ജനായത്ത പരമാധികാര റിപ്പബ്ളിക്കാണ്. അസംബ്ളിയിലെ ഇന്ത്യൻ പ്രതിനിധികൾ രൂപവൽക്കരിക്കുന്ന പുതുഗവർമ്മെന്റും ഭരണയോഗ്യമായിരിക്കും. ബ്രിട്ടൻ അംഗീകരിച്ചാലും ഇല്ലെങ്കിലും" - എന്നിങ്ങനെയാണ് നെഹ്രു പ്രസ്താവിച്ചതു്.

അധികാരക്കൈമാററവിളംബരം 1947 ഫെബ്രുവരിയിൽ പുറപ്പെട്ടു. 1948 ജൂണിനകം ബ്രിട്ടൻ ഇന്ത്യവിട്ടു പൊയ്ക്കൊള്ളുമെന്നും, ബ്രിട്ടീഷ് ഇന്ത്യയുടേതായി സൃഷ്ടിക്കപ്പെടുന്ന ഒരു കേന്ദ്രഗവർമ്മെന്റിനോ, ചില പ്രദേശങ്ങളിൽ അതാതു പ്രാദേശിക ഗവർമ്മെന്റുകൾക്കോ അധികാരം കൈമാററം ചെയ്യപ്പെടുമെന്നായിരുന്നു പ്രഖ്യാപനം. എല്ലാ കക്ഷികളും ഈ പ്രസ്താവത്തെ സ്വാഗതം ചെയ്തു—ഒരേ ഒരു വ്യക്തിയൊഴികെ. സ്വാതന്ത്ര്യസമരാഖ്യാനത്തിലെ സൂത്രധാരനും, കോൺഗ്രസ്സിന്റെ യഥാർത്ഥ നിയാമകശക്തിയും,

'രാഷ്ട്രപിതാ'വെന്ന് വികാരവൈവശ്യത്തോടെ നെഹ്റു തന്നെ വിശേഷിപ്പിച്ച പരമാചാര്യനായ ഗാന്ധിജി ആസന്നമായ ഘോരവിപത്തിന്റെ–വിഭജനത്തിന്റെ–കരിനിഴലുകൾ ഈ പ്രഖ്യാപനത്തിൽ അടങ്ങിയിട്ടുള്ളതായിക്കണ്ട് കാതരനായിത്തീർന്നു.

1947 മാർച്ചിൽ ഏഷ്യൻ രാജ്യങ്ങളുടെ സഖ്യം ഉറപ്പിക്കാനായി നെഹ്റു ഒരു കോൺഫറൻസ് വിളിച്ചുകൂട്ടി. സോവിയറ്റ് മദ്ധ്യേഷ്യ, പശ്ചിമേഷ്യ എന്നിവിടങ്ങളിൽ നിന്നുള്ള പ്രതിനിധികളുൾപ്പെടെ, ഒട്ടധികം ഏഷ്യൻരാജ്യങ്ങൾ പ്രതിനിധാനം ചെയ്യപ്പെട്ട ആ കോൺഫറൻസിൽ ആതിഥ്യം വഹിച്ചതു് അദ്ദേഹം തന്നെയായിരുന്നു.

ഇതിനിടയിൽ പഞ്ചാബിനെക്കൂടി തങ്ങളുടേതാക്കാൻ ജിന്നായും കൂട്ടരും ഒരു ഭഗീരഥശ്രമം നടത്തുകയുണ്ടായി. ഹിന്ദുക്കളും സിക്കുകാരും അവരുടെ രക്തദാഹത്തിനിരയായിത്തീർന്നു. പുരുഷന്മാരുടെ ധനവും സ്ത്രീകളുടെ മാനവും ഒരുപോലെ അപഹരിക്കപ്പെട്ടു. ചോരപ്പുഴയിലൂടെ മൃതദേഹങ്ങൾ ഒഴുകിത്തുടങ്ങി. പഞ്ചാബിൽനിന്നുള്ള അഭയാർത്ഥികളുടെ പ്രവാഹവും ലക്ഷക്കണക്കായി. ഗത്യന്തരമില്ലാതെ കോൺഗ്രസ്, വിഭജനത്തിന് അനുവാദം നൽകുകയാണു ചെയ്തു്.

ജൂൺ പന്ത്രണ്ടാം തീയതി എല്ലാ നേതാക്കന്മാരെയും വിളിച്ചുകൂട്ടി മൌണ്ട്ബാറ്റൻ ഒരു യോഗം നടത്തുകയും, പിറ്റേദിവസം വിഭക്ത ഭാരതത്തിന്റെ വിശദവിവരങ്ങൾ വെളിപ്പെടുത്തുകയും ചെയ്തു. തുടർന്ന് ലണ്ടനിൽ 'ഇന്ത്യൻ

സ്വാതന്ത്ര്യബില്ല്" പാർലമെന്റിന്റെ ഇരു സഭകളിലും പാസ്സാക്കപ്പെട്ടു. സിൻധ്, വടക്കുപടിഞ്ഞാറൻ അതിർത്തി പ്രദേശങ്ങൾ, പശ്ചിമപഞ്ചാബ്, കിഴക്കൻബംഗാൾ എന്നീ ഭാഗങ്ങൾ ചേർന്നാണ് പാകിസ്ഥാൻ രൂപീകൃതമായത്. അവിടെ ഭരണാധികാരിയായി ജിന്നാ സ്വയം തെരഞ്ഞെടുത്തു. നാട്ടുരാജാക്കന്മാരുടെ മേലുള്ള മൗണ്ട്ബാറ്റന്റെ സ്വാധീനശക്തിയും, ദുർഘടപ്രശ്നങ്ങൾക്ക് ഉപശാന്തിവരുത്തുന്നതിൽ അദ്ദേഹത്തിനുള്ള പ്രാഗത്ഭ്യവും സുവിദിതമായിരുന്നതിനാൽ, അദ്ദേഹത്തെത്തന്നെ ഇന്ത്യയിൽ ഗവർണ്ണർ ജനറലായി തുടരാൻ കോൺഗ്രസ്സ് അനുവദിക്കയാണുണ്ടായത്.

1947 ആഗസ്റ്റ് പതിനാലാം തീയതിയുടെ അന്ത്യയാമത്തിൽ ജവഹർലാൽ നെഹ്റു ഇന്ത്യയുടെ യഥാർത്ഥ നേതൃസ്ഥാനത്തിന്റെ പൂർണ്ണ വളർച്ചയിലേയ്ക്കുയർന്നു. ഭാരതത്തിന്റെ ഉദ്ദാമചരിത്രത്തിൽ ഒരു പുതിയയുഗത്തിന്റെ പിറവി കുറിച്ചുകൊണ്ടാണ് പതിനഞ്ചാം തീയതിയിലെ പ്രഭാതം പുലർന്നത്, അത് സങ്കലിത ഭാഗ്യങ്ങളുടേതായ ഒരു ദിവസമായിരുന്നു. എന്തെന്നാൽ അജ്ഞാതമായ ഭാവിയിലേയ്ക്കുള്ള സാഹസികയാത്രയുടെ പ്രാരംഭദിനവും കൂടിയായിരുന്ന ആ സ്വാതന്ത്ര്യവാസരം, മഹാനായ നമ്മുടെ നേതാവിനെ സംബന്ധിച്ചിടത്തോളം, ഒരു മഹായജ്ഞത്തിന്റെ പരിസമാപ്തിയായിരുന്നു അതെങ്കിലും, തന്റെ കർമ്മികത്വത്തിൽ നടത്തേണ്ട മറ്റൊരു യാഗത്തിന്റെ സമാരംഭഘട്ടത്തിൽ അതോടെ അദ്ദേഹം പ്രവേശിച്ചുകഴിഞ്ഞു. പിന്നിട്ട വഴികൾ ഏറെ കണ്ടകിതങ്ങളായിരുന്നു. മുന്നിലോ? സീമാതിവർത്തിയായി, തമോനിബിഡമായി നീളുന്ന നെടുമ്പാതകൾ!

കോൺസ്റ്റിറ്റ്യുവൻറ് അസംബ്ളിയിൽ നെഹ്റു ഇങ്ങനെ പ്രസ്താവിച്ചു. "വളരെക്കാലം മുമ്പ് നാം നിയതിയുമായി ഒരു സങ്കേതസ്ഥലം കുറിച്ചിരുന്നു. ആ സമയം ആഗതമായിരിക്കുന്നു. നമ്മുടെ പണയവസ്തു നാം വീണ്ടെടുക്കുക. നിശയുടെ വൈകിയ മണിക്കൂറുകളിൽ, ലോകമെല്ലാം സുഷുപ്തിയിൽ ലയിച്ചു കിടക്കുമ്പോൾ. ഇന്ത്യ ഉണർന്നെഴുന്നേൽക്കുകയാണ്—ചൈതന്യത്തിലേയ്ക്കും പരിപൂർണ്ണ സ്വാതന്ത്ര്യത്തിലേയ്ക്കും." വിനാശകമായ വിമർശനങ്ങളോ നിസ്സാര കലഹങ്ങളോകൊണ്ട് കലുഷിതമാക്കേണ്ടതല്ല ഈ അവസരമെന്ന് അദ്ദേഹം ഓർമ്മപ്പെടുത്തി.

സ്വതന്ത്ര ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രി എന്ന നിലയിൽ ഭാവിയിലേയ്ക്ക് ആസൂത്രിതമാകേണ്ട പദ്ധതികളുടെയും ലക്ഷ്യങ്ങളുടെയും ഒരു സംക്ഷിപ്ത ദർശനം പൊതുജനങ്ങൾക്ക ലഭിക്കമാറ് നെഹ്റു ഒരു പ്രസംഗം പ്രക്ഷേപണം ചെയ്യുകയുണ്ടായി. വിഭജനമാകുന്ന വിലകൊടുത്ത് സ്വീകരിക്കേണ്ടതായിരുന്നോ സ്വാതന്ത്ര്യം എന്ന് പലരും സംശയിച്ചപ്പോൾ അസന്ദിഗ്ദ്ധമായി അദ്ദേഹം മറുപടിപറഞ്ഞു. "സമാധാനവും സുരക്ഷിതത്വവുമാണ് ആ വിലകൊടുത്ത് വാങ്ങേണ്ടതെന്ന് അറിഞ്ഞിരുന്നതിനാൽ മാത്രമാണ് നമ്മൾ വിഭജനത്തിന് അംഗീകാരം നൽകിയത്."

# പ്രകാശം പൊലിഞ്ഞു

ഇന്ത്യയിൽ ഒരു മഹോത്സവത്തിന്റെ പ്രതീതിയുളവാക്കിക്കൊണ്ടു് ഒരു ആഹ്ലാദസമുദ്രം തിരതല്ലി മറിയുമ്പോൾ, ആ ആഹ്ലാദത്തിന്റെ സ്വരൂപം ശില്പഭംഗിയോടെ വാർത്തെടുത്ത അതിന്റെ നിർമ്മാതാവു്, വേദനയുടെ തീച്ചൂളയിൽ നീറിപ്പുകയുകയായിരുന്നു. കുടുംബകലഹത്തിൽ ഭാഗം വച്ചു പിരിഞ്ഞു് താന്താങ്ങളുടെ അധിഷ്ഠാനമുറപ്പിക്കുന്ന മക്കളെനോക്കി മനംനൊന്തു കേഴുന്ന പിതാവിനെപ്പോലെയും, അംഗച്ഛേദംചെയ്തു് വികലാംഗിയാക്കപ്പെട്ട പെററമ്മയെ കണ്ടു് പൊട്ടിക്കരയുന്ന പുത്രനെപ്പോലെയും, ഇന്ത്യൻ പൗരന്മാരെയും വിഭക്തഭാരതത്തെയും അടിവീക്ഷിച്ചു് മഹാത്മജി വിരുദ്ധവികാരാർദ്രിതനായി. അപ്പോഴും ആ പുണ്യശ്ലോകൻ കിഴക്കൻ ബംഗാളിലെ വിദൂരഗ്രാമാന്തരങ്ങളിൽ കനിവിന്റെ സന്ദേശം മുഴക്കിക്കൊണ്ടും, അശരണരെ സഹായിച്ചുകൊണ്ടും സഞ്ചരിക്കുകയായിരുന്നു.

ബംഗാൾ, പഞ്ചാബ് എന്നീ പ്രദേശങ്ങൾ ഇന്ത്യാചരിത്രത്തിൽ ഇന്നോളം അറിയപ്പെട്ടിട്ടില്ലാത്ത വേദനയും ദുരിതവും അനുഭവിക്കുകയായിരുന്നു. വർഗ്ഗീയലഹളകൾ വീണ്ടും പൊങ്ങിത്തുടങ്ങി. ലക്ഷക്കണക്കിനാളുകൾ മരണമടയുകയും, തങ്ങളുടെ പരമ്പരാസിദ്ധങ്ങളായ വസതികളിൽനിന്നു് വേരോടെ പിഴുതെറിയപ്പെടുകയും ചെയ്തു. പശ്ചിമപാകിസ്ഥാ

നിൽനിന്ന് അഭയാർത്ഥികളെ വഹിച്ചുകൊണ്ട് പാഞ്ഞുവന്ന തീവണ്ടികൾക്ക് കണക്കില്ലാതായി. ആ വാഹനങ്ങൾപോലും മൃത്യുചക്രങ്ങളായി മാറി. തെരുവുകളിൽ ശരീരങ്ങൾ കൂടികിടന്നു. മരിച്ചവരും, മരിക്കാറായവരും, കൈകാലുകൾ നഷ്ടപ്പെട്ടവരുമെല്ലാം അക്കൂട്ടത്തിലുണ്ടായിരുന്നു. ചോരയുടെ മനംമടുപ്പിക്കുന്ന ഗന്ധമാണ് എവിടെയും തങ്ങിനിന്നത്. നിഷ്കളങ്കരായ പിഞ്ചുകുഞ്ഞുങ്ങളും, നിരപരാധികളായ സ്ത്രീപുരുഷന്മാരുമെല്ലാം വർഗ്ഗീയദ്വേഷത്തിന്റെ ആ മൃഗീയ താണ്ഡവത്തിൽപെട്ട് ചതഞ്ഞരഞ്ഞുപോയി.

ഡൽഹിയിലും കിഴക്കൻ പഞ്ചാബിലും അന്തരീക്ഷം വിദ്വേഷകലുഷമായിരുന്നു. വിവേചനാശൂന്യവും യുക്തിഹീനവുമായ കൊലയും കൊള്ളയുമാണ് പിന്നീട് നടന്നത്. ഗാന്ധിജി അതുനോക്കി പകച്ചുനിന്നു. മാനുഷികമൂല്യങ്ങളിലും മനുഷ്യന്റെ നന്മയിലും അദ്ദേഹത്തിനുണ്ടായിരുന്ന വിശ്വാസത്തെ ഈ സംഭവങ്ങൾ ഇളക്കിമറിച്ചു. തന്റെ പ്രാർത്ഥനായോഗങ്ങൾ, മതവിശ്വാസങ്ങളെ സമരസപ്പെടുത്തി പരസ്പര സൗഹാർദ്ദം സ്ഥാപിക്കുവാനുള്ള സന്ദേശത്തിന്റെ ആഹ്വാനത്താൽ അദ്ദേഹം മുഖരിതമാക്കി. ജനാവലി അതു ചെവിക്കൊള്ളുകയും ചെയ്തു. പക്ഷേ സമൂലമായ ഒരു പരിവർത്തനം അവരുടെ ഹൃദയഗതിയിൽ വരുത്താൻ അതിനു കഴിഞ്ഞില്ലെന്നതാണ് പരമാർത്ഥം.

ഇന്ത്യൻ പ്രധാനമന്ത്രിയും ഇതെല്ലാം കാണുന്നുണ്ടായിരുന്നു. കഴിവുള്ളിടത്തെല്ലാം നേരിട്ട് ചെന്നെത്താനും, നിർഭയനായി ലഹളയുടെ മദ്ധ്യത്തിൽ ചെന്നുനിന്ന് അമർച്ച വരുത്താൻ ശ്രമിക്കാനും അദ്ദേഹം മടിച്ചില്ല. അദ്ദേഹത്തിന്

കഠിനമായ ഖേദമുണ്ടായിരുന്നു. എങ്കിലും, ആ കൊടുങ്കാററിന്റെയും പേമാരിയുടെയും നടുവിൽ അദ്ദേഹം പാറയെപ്പോലെ ഗംഭീരനായി ഉറച്ചുതന്നെ നിന്നു. ചെറുപ്പകാലത്തു് അദ്ദേഹം തന്റെ കൊച്ചനുജത്തിയെ നീന്തൽക്കുളത്തിന്റെ മദ്ധ്യത്തിൽ വലിച്ചെറിയുകയും, കൈകാലിട്ടടിച്ചു് ശ്വാസം മുട്ടി വിഷമിക്കുന്ന കുട്ടിയെ നീന്തി കരയ്ക്കുകയറി സ്വയം രക്ഷപ്പെടാൻ പ്രോത്സാഹിപ്പിക്കുകയും ചെയ്യാറുണ്ടായിരുന്നു. അച്ഛന്റെ ശാസനകൾക്കുപോലും ഈ 'വിനോദ'ത്തിൽ നിന്നു് അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. അവിചാരിതമായി നേരിടുന്ന ഏതാപത്തിനെയും അഭിമുഖീകരിക്കാൻ പഠിക്കുകയാണു് ജീവിതവിജയത്തിന്റെ അടിസ്ഥാനമെന്നായിരുന്നു അന്നുമുതൽക്കേ അദ്ദേഹത്തിന്റെ ധാരണ. ആ ധാരണയ്ക്കു് ഏതുകാലത്തും മാററമുണ്ടായിരുന്നുമില്ല.

പാകിസ്ഥാന്റെ ചെയ്തികൾ എന്തുതന്നെയായാലും ഭാരതത്തെ ഹിന്ദുക്കളുടേതുമാത്രമായ ഒരു സാമ്രാജ്യമാക്കുവാൻ താൻ അനുവദിക്കില്ലെന്നു് നെഹ്റു തറപ്പിച്ചു പറഞ്ഞു. “ഇന്ത്യ ഒരു മതേതര രാഷ്ട്രമാണു്. അതു് ഓരോ പൗരനും തുല്യാവകാശം കല്പിക്കുന്ന ജനാധിപത്യ രാഷ്ട്രമായിരിക്കുകയേയുള്ളു’ എന്നു് അദ്ദേഹം പ്രതിജ്ഞ ചെയ്തു.

1947 ഒക്ടോബറിൽ പാകിസ്ഥാനിലെ പത്താൻ വർഗ്ഗക്കാർ കാശ്മീരിനെ ആക്രമിക്കുകയും, മഹാരാജാ ഹരിസിംഗ് സഹായത്തിനായി ഇന്ത്യയെ സമീപിക്കുകയും ചെയ്തു. മുന്നേറുന്ന ആക്രമണകാരികളിൽനിന്നു് അതിർത്തി പ്രദേശത്തെ രക്ഷിക്കാൻ പ്രധാനമന്ത്രി സൈന്യങ്ങളെ നിയോഗി

ക്കുകയുണ്ടായി. ആയിടയ്ക്കുതന്നെ ഡൽഹിയിൽ ഹൈന്ദവ ന്യൂനപക്ഷത്തിന് അരക്ഷിതാവസ്ഥ അനുഭവപ്പെട്ടതിനാൽ മതവിദ്വേഷം പിന്നെയും തുളിക്കത്താൻ തുടങ്ങി. സ്ഥിതി ഗതികൾ ശാന്തമാകാത്തപക്ഷം താൻ മരണംവരെ ഉപവസി ക്കുന്നതാണെന്ന് ഗാന്ധിജി പ്രഖ്യാപിക്കുകയും, ആ സത്യാ ഗ്രഹം ധാർമ്മികവിജയം കൈവരിക്കുകയും ചെയ്തു.

അടുത്ത സംവത്സരം പുലർന്നത് ഭാരതഹൃദയത്തിൽ ഉഗ്ര മായ ഒരാഘാതമേല്പിക്കാൻ സന്നദ്ധമായിട്ടാണ്. ഉപവാസ ത്തിന്റെ ഫലപ്രാപ്തികണ്ട് മനശ്ശാന്തി നേടിയ മഹാത്മജി യുടെ പ്രാർത്ഥനായോഗത്തെ അലോരസപ്പെടുത്തിക്കൊണ്ട് ജനുവരി 20–ാം തീയതി യോഗപരിസരത്തിൽ ഒരു കൈ ബോംബ് പൊട്ടിത്തെറിച്ചു. അദ്ദേഹം തെല്ലും കുലുങ്ങി യില്ല. തന്റെ ജീവിതം സർവ്വനിയന്താവായ ജഗദീശ്വരന്റെ കൈകളിൽ സമർപ്പിതമാണെന്നും, ഒരു ഘാതകന്റെ കയ്യാൽ ജീവാപായം നേരിടാനാണ് ഈശ്വരകല്പിതമെങ്കിൽ, ആ മരണത്തെ നിർഭീകനായി താൻ സ്വാഗതം ചെയ്യുമെന്നും അദ്ദേഹം പറഞ്ഞപ്പോൾ അതിന്റെ അർത്ഥവ്യാപ്തിയെക്കുറി ച്ച് അന്ന് ആരും ചിന്തിച്ചില്ല.

ജനുവരി 30, പട്ടേൽ മഹാത്മജിയെ സന്ദർശിച്ച് സംഭാഷണം നടത്തി. 'ശിശുവിനെപ്പോലെ പരിശുദ്ധനും അഗാധബുദ്ധിമാനും, ഏററവും വലിയ സ്നേഹശീലനുമായ ജവഹർലാലുമായി ഒരിക്കലും തെററിപ്പിരിയുകയോ, പര സ്യമായ കലഹത്തിനു വഴി തെളിക്കയോ ചെയ്യരുതെന്ന്' ഗാന്ധിജി പട്ടേലിനെ ഉപദേശിച്ചു. അന്നു സായാഹ്നത്തിൽ ആസാദും നെഹ്റുവും അദ്ദേഹത്തെ സന്ദർശിക്കുവാൻ നിശ്ചയി

ച്ചിരുന്നതാണ്. പക്ഷേ 'അന്യഥാ ചിന്തിതം കാര്യം-ദൈവമന്യത്ര ചിന്തയേത്'' എന്നതു് എത്ര പരമാർത്ഥം.

നിയതി അപരിച്ഛേദ്യവും അജ്ഞേയവുമാണ്. അതിന്റെ അലംഘനീയാജ്ഞയ്ക്കു വിധേയനായി നട്ടംതിരിയുന്ന ക്ഷുദ്രനായ മനുഷ്യൻ തന്നെച്ചുഴന്നു നിൽക്കുന്ന വിപൽസംഘാതത്തെക്കുറിച്ച് നിശ്ശേഷം അജ്ഞനായിരിക്കുന്നു. മരണം വാതിലിൽ മുട്ടി വിളിക്കുമ്പോൾ, അവൻ തന്റെ ഭാവുകസ്വപ്നങ്ങൾ സാക്ഷാൽകരിക്കാനുള്ള പരിപാടികൾ മെനഞ്ഞെടുക്കുന്നു. ലോകായതികന്മാർക്കുപോലും ഇതിൽ നിന്നൊഴിഞ്ഞു നിൽക്കുക സാദ്ധ്യമല്ല. ഗാന്ധിജി തന്റെ പ്രാർത്ഥനായോഗം അഞ്ചു മണിക്കുതന്നെ തുടങ്ങുന്നതിൽ കൃത്യമായ സമയക്ലിപ്തത പാലിച്ചുവന്നു. അന്നു് പതിവിനു വിപരീതമായി അദ്ദേഹം സ്ഥലത്തെത്തിയപ്പോൾ, സമയം വൈകിയിരുന്നു. വേദിയിലേയ്ക്കു് മന്ദമന്ദം നടന്നടുക്കുന്ന മഹാത്മാവിനെ, ആചാരമര്യാദപ്രകാരം അഭിവാദ്യം ചെയ്തുകൊണ്ട് ഒരു യുവാവ് മുമ്പോട്ടു വന്നു. ആ അഭിവാദനത്തെ, പുഞ്ചിരിയോടെയുള്ള ഒരു പ്രതിവന്ദനംകൊണ്ട് അദ്ദേഹം സ്വീകരിക്കുകയും ചെയ്തു. തീരെ അപ്രതീക്ഷിതമായി, ആർക്കും തടുക്കാൻ കഴിയുന്നതിനു മുമ്പ് അയാൾ തന്റെ കൈവശമുണ്ടായിരുന്ന കൈത്തോക്കു വലിച്ചെടുത്ത് ഗാന്ധിജിയുടെ നേർക്ക് നിറയൊഴിച്ചു. മൂന്നു വെടിയുണ്ടകൾ ഒന്നിനു പിറകെ ഒന്നായിപ്പാഞ്ഞു ചെന്നു. ദിവസങ്ങൾക്കു മുമ്പ് പ്രസ്താവിച്ചതുപോലെ, നിർഭയവും പ്രശാന്തവുമായ മുഖഭാവത്തോടെ, അധരങ്ങളിൽ പ്രണവമന്ത്രത്തിനൊപ്പം കാത്തുസൂക്ഷിച്ചിരുന്ന 'ഹേ റാം' എന്ന മന്ത്രോച്ചാരണത്തോടുകൂടി മഹാന്മാരിൽ മഹാനായ ആ ലോകസമാധാനത്തിന്റെ ദിവ്യ പ്രവാചകൻ ദേഹദേഹീബന്ധം വേർപെട്ട് നിലംപതിച്ചു.

പിന്നീടുണ്ടായ കോലാഹലങ്ങൾ വാചാമഗോചരമാണു്. അമർഷം, വിഭ്രാന്തി, നൈരാശ്യം മുതലായ വിവിധവികാരങ്ങളാൽ കോപതാപാദിഭ്രതരായി ജനാവലി ഇളകിമറിഞ്ഞു. ഇന്ത്യ അനാഥയാക്കപ്പെട്ടു എന്ന വാർത്ത കാട്ടുതീപോലെ പടർന്നുപിടിച്ചു. നെഹ്രു, ഇടിവെട്ടേററവണ്ണം നിമിഷനേരം പകച്ചു നിന്നുപോയി. അനന്തരം ദ്രുതഗതിയായി ബർലാമന്ദിരത്തിലേയ്ക്കു് പാഞ്ഞെത്തുകയും ചെയ്തു. ഏതവസരത്തിലാണോ 'മഹാത്മാ'വിൻെറ സാന്നിദ്ധ്യോപദേശങ്ങൾ തനിക്കു് അനിവാര്യമായിരുന്നതു്, ആ നിർണ്ണായകഘട്ടത്തിൽ തന്നെ നിസ്സഹായനായി, ഏകനായി ഉപേക്ഷിച്ചിട്ടു് അദ്ദേഹം നിശ്ശബ്ദം കടന്നുപോവുകയോ? അതു് രാജ്യത്തിന്റെ ദൗർഭാഗ്യം മാത്രമല്ല—അതിലുപരി തനിക്കു് വ്യക്തിപരമായി നേരിട്ട ഒരു മഹാ വിപത്താണു്.

നെഹ്രു.വിൻെറ ഹൃദയം അന്നാദ്യമായി സമനില കൈവിട്ടു. രാജകീയമായ പ്രൗഢിയോടുകൂടി, നിശ്ചേതനനായി ശയിച്ചിരുന്ന തന്റെ 'പ്രിയപ്പെട്ട ബാപ്പു'വിൻെറ അരികിൽ അദ്ദേഹം മുട്ടുകുത്തി. അടുത്ത നിമിഷത്തിൽ നിയന്ത്രണത്തിൻെറ അതിരുകൾ ഭേദിച്ചുകൊണ്ടു്. മഹാനായ ആ രാഷ്ട്രീയ നേതാവു് പൊട്ടിക്കരയുകതന്നെ ചെയ്തു. ദുഃഖത്തിൻെറ ആത്മവിസ്മൃതിയിൽ ലയിച്ചു് ഇതികർത്തവ്യതാമൂഢരായി നിന്ന പരസഹസ്രം ജനങ്ങൾക്കും കണ്ണീരൊഴുക്കാനേ കഴിഞ്ഞുള്ളു. അവിടെ സന്നിഹിതയായിരുന്ന ശ്രീമതി സരോജിനിനായിഡു മാത്രം സ്ത്രീസഹജമായ വിപദിധൈര്യം അവലംബിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു:—

“നിങ്ങളെന്താണു് അഭിലഷിക്കുന്നതു്”? അദ്ദേഹം ജരാക്രാന്തനായോ, അജീർണ്ണം ബാധിച്ചോ, മരിക്കണമായിരു

നാവോ? അദ്ദേഹത്തിൻെറ മഹത്വത്തിന് അനുയോജ്യമായ മരണം ഇതൊന്നു മാത്രമാണ്."

മൗണ്ട് ബാററൻപ്രഭുവും യഥാസമയം എത്തിച്ചേർന്നു. തിങ്ങിഞെരുങ്ങി നിന്ന ജനക്കൂട്ടത്തിനിടയിലൂടെ അദ്ദേഹം മുന്നോട്ടു നീങ്ങിയപ്പോൾ, കൂടിനിന്നവർ ചോദിച്ചു:—'ആരായിരിക്കും ഘാതകൻ? ഹിന്ദുവോ മുസൽമാനോ?' തികഞ്ഞ മനസ്സാന്നിദ്ധ്യത്തോടെ അദ്ദേഹം നിസ്സംശയം പ്രതിവചിച്ചു—"ഹിന്ദു." ഭാഗ്യവശാൽ ആ നിഗമനം ശരിയായിരുന്നു. അല്ലാത്തപക്ഷം, അതു് ഒരുവേള മറെറാരു രക്തച്ചൊരിച്ചിലിനുതന്നെ ഇടയാക്കുമായിരുന്നു.

മഹാശയനായ മൗണ്ട്ബാററൻ മറെറാരു വിശിഷ്ടസേവനംകൂടി നിർവ്വഹിക്കയുണ്ടായി. നെഹ്രുവും പട്ടേലും ഭിന്നതകൾ മറന്നു് യോജിക്കേണ്ടതിൻെറ ആവശ്യകത അഭ്യർത്ഥനാരൂപത്തിൽ അദ്ദേഹം നാടകീയമായി പ്രസ്താവിച്ചു. രണ്ടുപേരും, മുന്നിൽ നിസ്തേജമായി കിടക്കുന്ന ആ പുണ്യശരീരത്തിലേയ്ക്കൊന്നു നോക്കി. അടുത്ത നിമിഷത്തിൽ പരസ്പരാശ്ലേഷബദ്ധരാവുകയും ചെയ്തു. ഗാന്ധിജിയുടെ അന്തിമാഭിലാഷം അങ്ങനെ സഫലമായി.

പിന്നീട് റേഡിയോയിലൂടെ ഇന്ത്യയിലെ ജനകോടികളെ അഭിസംബോധനചെയ്തു് നെഹ്രു പറഞ്ഞു:—"നമ്മുടെ ജീവിതത്തിൻെറ പ്രകാശം പൊലിഞ്ഞുപോയിരിക്കുന്നു." ശാശ്വത സത്യങ്ങളുടെ നേർക്കുള്ള പ്രയാണത്തിനു് മാർഗ്ഗം തെളിച്ച മഹാമഹസ്സാണ് അകന്നുപോയതു്. ആ വെളിച്ചം കാട്ടിത്തന്ന വഴിയിലൂടെ തോളോടുതോൾ ചേർന്ന് മുന്നോട്ടു പോകാൻ സഹോദരബുദ്ധ്യാ അദ്ദേഹം ആഹ്വാനംചെയ്തു. അങ്ങനെ ഇന്ത്യാചരിത്രത്തിലെ ഒരു സുപ്രധാനമായ അദ്ധ്യായം മറിച്ചുകഴിഞ്ഞതോടെ, 'ഗാന്ധിയുഗം' അവസാനിക്കുകയായി.

# പ്രശ്നങ്ങൾ - പ്രതിവിധികൾ

1948-ൽ ഫെബ്രുവരി 12-ാം തീയതി ഗാന്ധിജിയുടെ ഭൗതികാവശിഷ്ടം അലഹബാദിലെ ത്രിവേണീപ്രവാഹത്തിൽ ലയിച്ചുചേർന്നു. 'നമ്മുടെ ഏററവും അമൂല്യമായ നിധിയെ രക്ഷിക്കാൻ നമുക്കു കഴിഞ്ഞില്ലെന്ന ബോധം എന്നിൽ അവമാനഭീതിയുളവാക്കുന്നു' എന്നാണ് കോൺസ്റ്റിററുവന്റ് അസംബ്ലിയിൽ നെഹ്റു പ്രസ്താവിച്ചതു്. തുടർന്ന് ഗാന്ധിജിയെ പ്രകീർത്തിച്ചു ചെയ്ത പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം.

'അസാധാരണനായ ഒരു സൃഷ്ടിയെന്നു വിളിക്കാവുന്ന അദ്ദേഹത്തെ പ്രശംസിക്കാനോ ആ അന്തഃസത്തയുടെ പ്രതിമാനം നിർണ്ണയിക്കാനോ വെറും സാധാരണക്കാരായ നാം അശക്തരാണ്. ആ ആത്മാവിന്റെ സന്തതികൾ മാത്രമാണ് നമ്മൾ. ഇന്ന് നമ്മുടെ ജീവിതത്തിൽ ചൂടും വെളിച്ചവും പകർന്നുതന്നിരുന്ന പ്രഭാമയനായ സൂര്യൻ അസ്തമിച്ചിരിക്കുന്നു. നാമെല്ലാം ശൈത്യത്തിന്റെയും കൊടുംതമസ്സിന്റെയും നടുവിലകപ്പെട്ട് ഉഴലുകയാണ്. എങ്കിലും, ആ ദിവ്യ ജ്യോതിസ്സ് അനേകലക്ഷം ഹൃദയങ്ങളെ അധിവസിക്കുന്നുണ്ട്. ശാശ്വതമായ ഈ സുപ്രതിഷ്ഠ യുഗങ്ങളിലൂടെ നിലനിൽക്കുകയും ചെയ്യും. ഭാരതത്തിന്റെ അതീത കാലചരിത്രത്തിന്റെയും ഭാവിചരിത്രത്തിന്റെയും ഏററവും വിശിഷ്ടമായ പ്രതി

രൂപമാണദ്ദേഹം. നമ്മുടെ വത്സലഗുരുഭൂതനായ ആ മഹാന്റെ പേരിൽ നാമനുഷ്ഠിക്കേണ്ട അത്യന്തം ന്യായയുക്തമായ കർത്തവ്യം, ഏതൊരു മഹത്തായ ലക്ഷ്യത്തിനുവേണ്ടിയാണോ അദ്ദേഹം ആജന്മാന്തം പ്രവർത്തിക്കുകയും, ഇതഃപര്യന്തം സഫലമായി സമാപിപ്പിക്കുകയും ചെയ്തത്, ആ കൃത്യത്തിന്റെ നിർവഹണത്തിന് സ്വയം പര്യാപ്തരാക്കിത്തീർക്കുക എന്നതത്രേ.” താൻ ഏറ്റെടുക്കാനുദ്ദേശിക്കുന്ന ചുമതലകളെയും ഉത്തരവാദിത്വത്തെയും കുറിച്ച് അദ്ദേഹം എത്രയധികം ബോധവാനായിരുന്നു എന്ന് ഈ പ്രസംഗം തെളിയിക്കുന്നു.

1947-മുതൽ 1950-വരെയുള്ള കാലം അതിദുർഘടമായ ഒരു പരിവർത്തനഘട്ടമായിരുന്നു. 'ഇന്ത്യയിലെ ഉരുക്കുമനുഷ്യ'നെന്ന് വിഖ്യാതനായ സർദാർ വല്ലഭായിപട്ടേലായിരുന്നു ഉപപ്രധാനമന്ത്രി. വൈകാരികമായും ആദർശപരമായും നെഹ്റുവും പട്ടേലും തമ്മിലുണ്ടായിരുന്ന പ്രകടവൈജാത്യങ്ങൾ, ഭരണകാര്യങ്ങളെ ബാധിക്കാതിരിക്കാൻ രണ്ടുപേരും വളരെയധികം ശ്രദ്ധിക്കേണ്ടിവന്നു.

നെഹ്റു, മഹാത്മജിയോടു കിടനിൽക്കുന്ന സ്ഥാനം രാഷ്ട്രീയരംഗത്തു നേടിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ അഖിലലോകപ്രശസ്തി, മഹാത്മജിയ്ക്കുശേഷം അദ്ദേഹത്തെ അപ്രതിമനായ നേതാവാക്കി മാറ്റി. തത്തുല്യമായ സാർവ്വലൗകികാദരം പട്ടേലിന് അപ്രാപ്യമായിരുന്നു. അനന്യസുലഭമായ വാക്പാടവത്താൽ ജനഹൃദയങ്ങളെ ഹഠാദാകർഷിക്കാനും, അവരുടെ വിചാരവികാരങ്ങളെ സ്വന്തം നിയന്ത്രണപരിധിയിൽ ഒതുക്കിനിർത്താനും നെഹ്റുവിനു സാധിച്ചപ്പോൾ, പട്ടേലിന് പ്രസംഗകല 'ഒരു വിലക്കപ്പെട്ട

കനിയായിരുന്നു എന്നു പറയാം. ഒരാൾ പൂർണ്ണനായും ഉല്പതിഷ്ണുവായിരിക്കെ, ഇതരൻ ഏറെക്കുറെ യാഥാസ്ഥിതികൻ തന്നെയായിരുന്നു. ഈ സ്ഥിതിയിൽ ഭരണത്തിന്റെ കടിഞ്ഞാൺ സ്വാഭാവികമായി ഞെരുക്കം കൈക്കൊള്ളുകയാണ് ചെയ്തതു°.

ജനങ്ങളുടെയിടയിൽ നെഹ്റുവും പട്ടേലും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങളെ പുരസ്കരിച്ച് പല തെറ്റിദ്ധാരണകളും പരന്നു തുടങ്ങി. പക്ഷെ ഏത്° ഭേദങ്ങളെയും യഥാർഹം മാനിക്കാൻ ചരിത്രപുരുഷന്° അറിയാമായിരുന്നു. നിസ്സാര ഹേതുക്കൾകൊണ്ട്° കലഹോദ്യുക്തരാകാൻ തങ്ങൾ തയ്യാറില്ലെന്നും, എല്ലാ സങ്കീർണ്ണവലയങ്ങളെയും ഭേദിച്ച് വിശാല മൈത്രിയിലൂടെ സഹയാത്രികരായി മുന്നോട്ട് പോകുകയാണ്° തങ്ങളുടെ ലക്ഷ്യമെന്നും പ്രഖ്യാപിക്കുന്ന വിധത്തിൽ ഇതിനിടെ അദ്ദേഹം ഒരു പ്രകോപിനി പ്രസംഗം നടത്തുകയുണ്ടായി.

മേല്പറഞ്ഞ പ്രഖ്യാപനത്തെ തെളിയിക്കുന്ന സംഭവങ്ങൾ പലതും തുടർന്ന് നടക്കുകയും ചെയ്തു. ഗാന്ധിജി തന്റെ രക്തസാക്ഷിത്വംകൊണ്ട്° മതസൗഹാർദ്ദത്തിന്റെ അനുപേക്ഷണീയത ഭാരതീയർക്ക്° മനസ്സിലാക്കിക്കൊടുക്കുകയാൽ, കുറെനാൾ അന്തരീക്ഷം കാറും കോളുമടങ്ങി പ്രശാന്തമായിരുന്നു. എങ്കിലും, കെട്ടടങ്ങിയ തീയും പുകയും അല്പനാളുകൾക്കു ശേഷം വീണ്ടും ഉയർന്നുതുടങ്ങി. ബംഗാളിന്റെ കിഴക്കേപ്പടിഞ്ഞാറും ഭാഗങ്ങളിൽ വർഗ്ഗീയലഹള പൂർവ്വാൽ ശക്തമായി തലപൊക്കുകയാണുണ്ടായത്°. അനേകായിരം ഹിന്ദുക്കളായ അഭയാർത്ഥികൾ പടിഞ്ഞാറൻ ബംഗാളിലേയ്ക്കു കടന്നുവന്നു. പാകിസ്ഥാനുമായി യുദ്ധം ചെയ്യണമെന്ന അഭിപ്രായക്കാരു

യിരുന്നു പ്രാമാണികരായ പല നേതാക്കന്മാരും. നെഹ്റുവിന്റെ നേതൃത്വത്തെപ്പോലും വെല്ലുവിളിക്കുമാറ് ഈ വാദഗതി ശക്തിപൂർവ്വം ഉന്നയിക്കപ്പെട്ടിട്ടും, അദ്ദേഹം സമരത്തിനെതിരായ തീരുമാനത്തിൽ ഉറച്ചുനിന്നു. പട്ടേൽ ഈ നിലപാടിനെ പിൻതാങ്ങുകയാണു് ചെയ്തതു്.

പാകിസ്ഥാനിൽനിന്നു് അന്നത്തെ പ്രധാനമന്ത്രിയായ ലിയാക്കത്തു് അലിഖാൻ ന്യൂഡൽഹിയിലേയ്ക്കു് പലവട്ടം പറന്നെത്തി സംഭാഷണം നടത്തിയതിന്റെ ഫലമായി 1950 ഏപ്രിൽ എട്ടാം തീയതി ഒരു കരാറിൽ അവർ ഒപ്പുവച്ചു. അഭയാർത്ഥികൾക്കു് അവർക്കിഷ്ടമുള്ള രീതിയിൽ ജംഗമാജംഗമസ്വത്തുക്കൾ കൈമാററം ചെയ്യാനുള്ള അവകാശവും, അവരുടെ മുൻവസതികളിൽ പ്രവേശനാനുവാദവും ലഭിച്ചതു കൂടാതെ, കവർച്ച ചെയ്യപ്പെട്ട വസ്തുവകകൾക്കും അപഹരിക്കപ്പെട്ടവർക്കും പൂർവ്വാവസ്ഥ പ്രാപിക്കത്തക്ക വിധത്തിലുള്ള സുരക്ഷിതത്വ നടപടികൾ കൈക്കൊള്ളാൻ പാകിസ്ഥാൻ ഗവൺമെന്റ് സമ്മതിക്കുകയും ചെയ്തു. ഈ കരാറിൽ പ്രതിഷേധിച്ചു് രണ്ടു ബംഗാളി മെമ്പർമാർ (എസ്. പി. മുക്കർജി, കെ.സി. നിയോഗി) രാജിവച്ചു് പിരിയുകപോലുമുണ്ടായി.

പട്ടേൽ മറെറല്ലാക്കാര്യങ്ങളിലും ആത്മാർത്ഥമായ സഹകരണ മനോഭാവം കാണിച്ചുവെങ്കിലും, ത്വരിതഗതിയിലുള്ള സാമുദായിക പരിഷ്കാരങ്ങളുണ്ടാക്കുന്നതിൽ നെഹ്റുവുമായി വിയോജിക്കുകയാണു ചെയ്തതു്. മാമൂൽപ്രിയനായ ഒരഭിജാതഹിന്ദുവെന്ന നിലയിൽ മുതലാളിത്ത വ്യവസ്ഥിതിയോടോ ജന്മിമാരോടോ പട്ടേലിനു് യാതൊരു പ്രതികൂല മനഃസ്ഥിതിയും ഉണ്ടായിരുന്നില്ല. എന്നു മാത്രമല്ല,

നാത്തരക്കാരെല്ലാം രക്ഷയ്ക്കായി ഉറ്റുനോക്കിക്കൊണ്ടിരുന്ന ആശാകേന്ദ്രവും പട്ടേലായിരുന്നു.

ഭരണാധികാരപരമായി വിഭജിക്കപ്പെട്ടതനുസരിച്ച് ഇന്ത്യയുടെ മൂന്നിൽ രണ്ടുഭാഗവും 'ബ്രിട്ടീഷ് ഇന്ത്യ'യായും, മൂന്നിലൊരു ഭാഗം 'ഇന്ത്യൻ ഇന്ത്യ'യായുമാണ് തരം തിരിച്ചിരുന്നത്. 1937ൽ തന്നെ ഉത്തരവാദിത്വ ഭരണത്തിന്റെ സത്ഫലങ്ങളാസ്വദിച്ചിരുന്ന, ഗവർണ്ണറുടേതായ പതിനൊന്നു പ്രധാന പ്രവിശ്യകൾ ആദ്യവിഭാഗത്തിലും, അറുനൂറോളം സ്റ്റേറ്റുകൾ രണ്ടാമത്തെ വിഭാഗത്തിലുമാണ് ഉൾപ്പെട്ടിരുന്നത്. ഒരു കോടിയിൽപ്പരം ജനസംഖ്യയുള്ള ഹൈദ്രബാദ് മുതൽ ഏതാനും ഏക്കറുകൾമാത്രം വിസ്തീർണ്ണമുള്ളതും ആയിരത്തിൽ കുറഞ്ഞ ജനസംഖ്യയുള്ളതുമായ ചെറിയ പ്രദേശങ്ങൾ വരെ ഈ ഇനത്തിൽപെടും.

സ്റ്റേറ്റുകൾക്ക് രാജ്യരക്ഷ, വൈദേശിക ബന്ധങ്ങൾ, വ്യാപാരകാര്യങ്ങൾ എന്നിവയിൽ സ്വന്തം ഉത്തരവാദിത്വമല്ല ഉണ്ടായിരുന്നത്. അക്കാര്യങ്ങളിൽ അവ ബ്രിട്ടീഷ് ഗവമ്മെന്റിനോടാണ് ഉത്തരവാദപ്പെട്ടിരുന്നത്. സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇത് വലിയൊരു പ്രശ്നം സൃഷ്ടിച്ചു. നാട്ടുരാജാക്കന്മാർ പ്രതിജ്ഞാബദ്ധരായിരിക്കേണ്ടത് ഇന്ത്യാ ഗവർമ്മെന്റിനോടോ പാകിസ്ഥാൻ ഗവർമ്മെന്റിനോടോ? അതോ, സ്വയം സ്വാതന്ത്ര്യംനേടി വേർതിരിഞ്ഞു നില്ക്കാമോ? രണ്ടാമത്തെ അഭിപ്രായമംഗീകരിക്കുക എന്നുവച്ചാൽ അരാജകത്വം സൃഷ്ടിക്കുക എന്നായിരിക്കും അർത്ഥം. ആകെയുള്ള അറുനൂറ് സ്റ്റേറ്റുകളിൽ പത്തെണ്ണമൊഴികെയുള്ളതെല്ലാം ഇന്ത്യാഭൂഖണ്ഡത്തിൽ ഉൾപ്പെട്ടവ തന്നെയായിരുന്നു.

ഈ വിഷമം പിടിച്ച പ്രതിസന്ധിഘട്ടത്തിൽ ആഭ്യന്തര കലഹങ്ങളും വിപ്ലവങ്ങളും കൂടാതെ കഴികയില്ലെന്ന് എല്ലാവരും ധരിച്ചിരുന്നു. എന്നാൽ, അവയുടെ ഉദ്ഗ്രഥനം എത്ര വിജയകരമായി സാധിച്ചു എന്നതു് രാഷ്ട്രീയ ചരിത്രത്തിലെ ഒരു മഹാത്ഭുതമായി കരുതപ്പെടുന്നു. ഈ രക്തരഹിതമായ വിപ്ലവം നടത്തുന്നതിൽ പ്രധാനമന്ത്രിയെ സഹായിച്ചതു് സർദാർ പട്ടേലും അദ്ദേഹത്തിന്റെ വലതുകയ്യായ ശ്രീ: വി. പി. മേനോനുമായിരുന്നു.

മുമ്പ് ബ്രിട്ടീഷ്ഗവർമ്മെൻറ് ഏറ്റെടുത്തിരുന്ന അധികാരങ്ങൾ അങ്ങനെ ഇന്ത്യാഗവർമ്മെൻറിനു നൽകുകയും, ആഭ്യന്തര കാര്യങ്ങളിൽ സ്റ്റേറ്റുകൾക്കു തന്നെ ഉത്തരവാദിത്വം കൊടുക്കുകയുമാണുണ്ടായതു്. കാശ്മീർ, ഹൈദരാബാദ്, ജൂനഗാദ് എന്നീ മൂന്നു സ്റ്റേറ്റുകളിലൊഴികെയുള്ളവയിൽ ഇതു സാധിതമായി. ജൂനഗാദിലെ മുസ്ലിം ഭരണാധികാരി ജനസംഖ്യയിലുള്ള ഹൈന്ദവ ഭൂരിപക്ഷത്തെ അവഗണിച്ചുകൊണ്ട് പാകിസ്ഥാനോടു ചേർന്നിരുന്നു. ഒടുവിൽ ഇന്ത്യൻസേന അവിടെ പ്രവേശിച്ചു് ജനാഭിലാഷപ്രകാരം അതു് ഇന്ത്യയോടു ചേരേണ്ടതാണെന്നു തീരുമാനിക്കുകയാൽ, പാകിസ്ഥാന് പിൻവാങ്ങേണ്ടതായി വന്നു.

ഹൈദരാബാദിന്റെ കഥ കുറെക്കൂടി ഗൌരവാവഹമായ ഒന്നായിരുന്നു. എന്തെന്നാൽ വലിയൊരു സേനാബലത്തിനു പുറമേ 'റസാക്കന്മാർ' എന്നറിയപ്പെടുന്ന രണ്ടുലക്ഷത്തിലധികമുള്ള ഒരസാധാരണ സൈന്യവും അവർക്കുണ്ടായിരുന്നു. അതിനും പുറമേ, ഈ റസാക്കന്മാർ കമ്യൂണിസ്റ്റുകാരുമായി സഖ്യം ചെയ്യാനുദ്ദേശിക്കുന്നു എന്നതിന് തെളിവു

കൾ ഇന്ത്യാഗവൺമെൻറിന് കിട്ടുകയും ചെയ്തു. അതിനാൽ 1948-ൽ ഇന്ത്യൻസേന ആ സ്റ്റേററിനെ ആക്രമിച്ചു. കേവലം നാലു ദിവസംകൊണ്ട് ഇന്ത്യ വിജയം വരിക്കുകയും ചെയ്തു. ഈ വസ്തുത പ്രക്ഷേപണം ചെയ്തുകൊണ്ട് നെഹ്റു പറഞ്ഞതിങ്ങനെയാണ്.

യുദ്ധത്തെ ദ്വേഷിക്കുകയും സമാധാനത്തെ സ്നേഹിക്കുകയും ചെയ്യുന്ന നമ്മൾ, ഒരു സായുധസമരം തീരെ ഇഷ്ടപ്പെടുന്നില്ല. പക്ഷെ പരിതഃസ്ഥിതികൾ ഹൈദരാബാദിനെതിരെ ആ നടപടി കൈക്കൊള്ളാൻ നമ്മെ നിർബ്ബന്ധിതരാക്കുകയാണു ചെയ്തതു്. ഭാഗ്യവശാൽ, ചുരുങ്ങിയ കാലംകൊണ്ടുതന്നെ നാം വീണ്ടും സമാധാനത്തിന്റെ പാതയിൽ ആശ്വാസസമേതം പ്രവേശിച്ചിരിക്കുന്നു.”

സ്വഭാവേന, വേറൊരു വിഭാഗത്തിൽ ഉൾപ്പെടുത്താവുന്ന ഒന്നായിരുന്നു കാശ്മീരിനെ സംബന്ധിച്ചുള്ള പ്രശ്നം. ഭരണാധിപതി ഹിന്ദു ആയിരുന്നിട്ടും, മുസ്ലീം ഭൂരിപക്ഷമുള്ള ആ നാട്ടിൽ ഇന്ത്യക്കു വിജയിക്കുക സുസാധ്യമായിരുന്നില്ല. ജനങ്ങളുടെ ഉദാരമായ സഹകരണമുണ്ടെങ്കിൽ മാത്രമേ അങ്ങനെയൊരു ഘട്ടത്തിൽ എന്തെങ്കിലും നേടാനാവൂ. ഹിന്ദു ന്യൂനപക്ഷത്തെ താങ്ങുകയാണ് ഇന്ത്യയുടെ ലക്ഷ്യം എന്ന ആരോപണത്തെ നിഷേധിച്ചുകൊണ്ട് ഇന്ത്യൻ പ്രധാനമന്ത്രി പറഞ്ഞു:—'കാശ്മീർ വർഗ്ഗീയമാത്സര്യത്തിന്റേതായ ഒരു വിഷയമേ അല്ല. അതു് രാഷ്ട്രീയ വിദ്വേഷത്തിന്റെ പ്രശ്നമാവാം. അല്ലെങ്കിൽ മറെറന്തെങ്കിലുംതരത്തിലുള്ള കലഹത്തിന്റെ പ്രശ്നമാവാം. എന്തായാലും, വർഗ്ഗീയമായ ഒന്നായിരിക്കില്ലെന്നു് നിശ്ചയമാണ്.” ലിയാക്കത്ത് അലിഖാനുമായി തുടരെ നടത്തിയ സമ്മന്ത്രണങ്ങൾ കാശ്മീർ പ്രശ്നത്തെ സംബന്ധിച്ചിടത്തോളം വിഫലമായതേയുള്ളൂ.

അഭയാർത്ഥികളുടെ പുനരധിവാസപ്രശ്നവും സാമ്പത്തികാസൂത്രണവുമായിരുന്നു നെഹ്രു ഗവൺമെന്റിന് കൈകാര്യം ചെയ്യേണ്ടതായി പിന്നീടുണ്ടായിരുന്നത്. പാകിസ്ഥാന്റെ കിഴക്കും പടിഞ്ഞാറും നിന്ന് എട്ടുലക്ഷത്തിലധികം ഹിന്ദുക്കൾ അഭയാർത്ഥികളായി വന്നുചേർന്നിരുന്നു. 1950-നു മുമ്പുതന്നെ അഭിമാനാവഹമായ നിലയിൽ ഈ പ്രശ്നം കൈകാര്യം ചെയ്യാനുള്ള ശ്രമം പര്യവസാനിച്ചിരുന്നു. അതിനുവേണ്ടി അദ്ദേഹം സഹിച്ച ബുദ്ധിമുട്ടുകൾ കുറഞ്ഞതോതിലുള്ളതായിരുന്നില്ല.

അഭയാർത്ഥികളെ പാർപ്പിടസൗകര്യങ്ങളെല്ലാം കൊടുത്ത് സംരക്ഷിക്കുന്നതിനുള്ള സംരംഭത്തിൽ, സ്വന്തം വാസസ്ഥലത്തുതന്നെ വളരെയധികം ആളുകളെ നെഹ്രു താമസിപ്പിക്കയുണ്ടായി. അവർക്ക് വേണ്ട ഭക്ഷണം, വസ്ത്രം ആദിയായവയ്ക്കുള്ള ചെലവ് സ്വന്തം കയ്യിൽ നിന്നുതന്നെ വഹിക്കുകയും ചെയ്തു. സാധനങ്ങളുടെ ദൌർല്ലഭ്യം രാജ്യത്തെ പൊതുവേ ബാധിച്ചിരുന്ന ഒരു ഘട്ടത്തിലാണ് ഈ ഔദാര്യം അദ്ദേഹം ആത്മാർത്ഥമായി പ്രകടിപ്പിച്ചതെന്ന വസ്തുത മറക്കാവുന്നതല്ല. ഇന്ത്യയുടെ പ്രധാനമന്ത്രിയും ജനകോടികളുടെ നേതാവുമായ നെഹ്രു, ധാന്യക്കടയുടെ മുമ്പിൽ 'റേഷൻ കാർഡും' പിടിച്ചുകൊണ്ട് 'ക്യൂ' നില്ക്കുന്നതുകണ്ട് ആളുകൾ അമ്പരന്നുപോയി. അങ്ങനെ തന്റെ പ്രവൃത്തികളിലൂടെ എളിമയുടെ വലിപ്പം തെളിയിച്ചുകൊടുക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു.

സാമ്പത്തികപദ്ധതികളുടെ ആസൂത്രണത്തിനായി 1950ൽ നെഹ്റു ചെയർമാനായി ഒരു പ്ലാനിംഗ് കമ്മീഷൻ സ്ഥാ

പിക്കപ്പെട്ടു. ഇക്കാര്യത്തിൽ പട്ടേൽ നിഷ്പക്ഷനില സ്വീകരിച്ചതല്ലാതെ, താല്പര്യമൊന്നും കാണിക്കുകയുണ്ടായില്ല. പക്ഷേ, ഹൈന്ദവാചാരമര്യാദകളെ പുനഃപരിശോധന ചെയ്ത് വിപ്ലവകരമായ വ്യതിയാനങ്ങൾ വരുത്തിക്കൊണ്ടുള്ള 'ഹിന്ദുകോഡ്ബില്ല്' അവതരിപ്പിക്കാൻ പ്രധാനമന്ത്രി തീരുമാനിച്ചപ്പോൾ, സർദാർ പട്ടേൽ തന്റെ സർവ്വശക്തിയുമുപയോഗിച്ച് പ്രതിഷേധിക്കുകയാണ് ചെയ്തത്.

രണ്ടുതലവന്മാർ തമ്മിലുണ്ടായ അഭിപ്രായവ്യത്യാസം കോൺഗ്രസ്സിനെയാകെ ബാധിക്കുന്ന ചില ഫലങ്ങളുളവാക്കി. അതു പ്രത്യക്ഷമായിക്കണ്ടതു് 1950 സെപ്റ്റംബറിലേയ്ക്കുള്ള കോൺഗ്രസ്സ്പ്രസിഡണ്ട് തെരഞ്ഞെടുപ്പുവേളയിലായിരുന്നു. ഒരു യാഥാസ്ഥിതിക ഹിന്ദുവായ പുരുഷോത്തമദാസ് താണ്ഡനെ പ്രസിഡണ്ടായി അംഗീകരിക്കണമെന്ന് പട്ടേൽ വാദിച്ചു. താരതമ്യേന ഉല്പതിഷ്ണുവായിരുന്ന ആചാര്യ ജെ. ബി. കൃപലാനിയെയാണ് നെഹ്റു, തെരഞ്ഞെടുത്തതു്. ഏതായാലും, സമ്മതിദായകരിൽ ഭൂരിപക്ഷവും താണ്ഡനുവേണ്ടി വോട്ടു രേഖപ്പെടുത്തുകയാൽ സർദാറിന്റെ സ്ഥാനാർത്ഥിതന്നെ വിജയിച്ചു. അതിനെത്തുടർന്ന് ആചാര്യ കൃപലാനി കോൺഗ്രസ്സിൽതന്നെ പുതിയൊരു സംഘടന രൂപീകരിച്ചതും, കാലാന്തരത്തിൽ അതു് 'പ്രജാ സോഷ്യലിസ്റ്റ്പാർട്ടി'യായിത്തീരുകയും ചെയ്തതു് ആധുനികരാഷ്ട്രീയചരിത്രത്തിലെ അപ്രധാനമല്ലാത്ത സംഭവ പരമ്പരയാണല്ലോ.

1950 അവസാനിക്കുന്നതിനുമുമ്പ്, സർദാർ പട്ടേൽ തന്റെ എഴുപത്തിയഞ്ചാമത്തെ വയസ്സിൽ അന്തരിച്ചു. അദി

പ്രായവൈധർമ്മ്യങ്ങൾ പലതുമുണ്ടായിരുന്നെങ്കിലും, വിവിധ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിലും അവയെല്ലാം അനുയോജ്യമായ പ്രതിവിധികളുണ്ടാക്കുന്നതിലും നെഹ്റുവിനെ ഏററവുമധികം സഹായിച്ചിരുന്നതു് അദ്ദേഹമാണു്. അതിനാൽ പട്ടേലിന്റെ നിര്യാണം നെഹ്റുവിനെ സംബന്ധിച്ചിടത്തോളം നികത്താനാവാത്ത ഒരു നഷ്ടമായിരുന്നു.



# ഇന്ത്യൻ റിപ്പബ്ലിക്

1950 ജനവരി ഇരുപത്തിയാറാം തീയതിയാണ് ഇന്ത്യ സ്വതന്ത്ര പരമാധികാര റിപ്പബ്ലിക്കായി പ്രഖ്യാപിക്കപ്പെട്ടതു്. അതോടുകൂടി പുതിയ ഇന്ത്യൻ ഭരണഘടന സുസ്ഥാപിതമായി. ഭാരതത്തിൽ അങ്ങോളമിങ്ങോളമുള്ള എല്ലാ സ്റ്റേറ്റുകളെയും അർഹമായ വിധത്തിൽ സംയോജിപ്പിച്ചു് ക്രമീകൃതഭരണം ഏർപ്പെടുത്തുന്നതിനുള്ള ശ്രമം ഒരു കഠിനമായ സാഹസം തന്നെയായിരുന്നു. ഇന്ത്യയുടെ തെക്കെ പടിഞ്ഞാറൻ വക്കിലുള്ള തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം ആ സന്ദർഭത്തിലാണ് ഉടലെടുത്തതു്. രജപുത്രസ്റ്റേറ്റുകൾ ഒന്നിച്ചു ചേർന്നുള്ള രാജസ്ഥാൻ യൂണിയൻ, ഇൻഡോറും ഗ്വാളിയറും ചേർന്ന മദ്ധ്യഭാരതം, കത്തിയവാർ പെനിൻസുലയിലെ ഇരുന്നൂററിനാല്പതോളം ചെറിയ ഉപസംസ്ഥാനങ്ങൾ ചേർന്ന സൗരാഷ്ട്രം, മുതലായ സ്റ്റേറ്റുകളും രൂപംകൊണ്ടു. മൈസൂറും, ഹൈദരാബാദും, കാശ്മീറും പ്രത്യേക സംസ്ഥാനങ്ങളായി നിന്നതേയുള്ളു. സ്വതന്ത്ര ഭരണഘടന രൂപീകൃതമായതു് സ്വാഭാവികമായും കൂടുതൽ കൂടുതൽ ചുമതലകൾക്കു് വഴിതെളിച്ചു.

ലണ്ടനിൽ വച്ചു് കോമൺവെൽത്തു് പ്രധാനമന്ത്രിമാരുടെ സമ്മേളനം 1949 ഏപ്രിലിൽ നടന്നപ്പോൾ നെഹ്രുവും അതിൽ പങ്കുകൊണ്ടിരുന്നു. അന്നു് അദ്ദേഹം, ഇന്ത്യ

റിപ്പബ്ളിക്കായി തുടർന്നാലും ബ്രിട്ടീഷ് കോമൺവെൽത്തിൽ ഉൾപ്പെട്ടു നില്ക്കുമെന്ന് പ്രഖ്യാപിക്കുകയുണ്ടായി. മടങ്ങിവന്നശേഷം, ഈ പ്രഖ്യാപനത്തിന്റെ സാധുത സ്ഥാപിക്കുവാൻ പലവിധത്തിലും ഉദ്ബോധനം നടത്തുകയും ചെയ്തു. ഇന്ത്യയുടെ അന്തസ്സത്തയ്ക്കും ആത്മാഭിമാനത്തിനും ഉടവു തട്ടാത്ത വിധത്തിൽ സമാധാനത്തിന്റെയും സൌഹൃദത്തിന്റെയും മാർഗ്ഗത്തെ പിന്തുടരാനുള്ള 'രാഷ്ട്രപിതാവി'ന്റെ ഉപദേശം അദ്ദേഹം വീണ്ടും വീണ്ടും അനുസ്മരിച്ചു. സോഷ്യലിസ്റ്റ്—കമ്യൂണിസ്റ്റ് അംഗങ്ങളുടെ പ്രാതികൂല്യമുണ്ടായിട്ടും, ഈ അഭിപ്രായഗതിക്ക് വമ്പിച്ച ഭൂരിപക്ഷമാണുണ്ടായിരുന്നത്.

ഇതുമൊക്കെയായിട്ടും, ബ്രിട്ടീഷുകാരോടുള്ള ആനുകൂല്യം പലകക്ഷികൾക്കും അരോചകമായിത്തോന്നി. അക്കൊല്ലം ജൂലൈ മാസത്തിൽ പ്രധാനമന്ത്രി കൽക്കട്ട സന്ദർശിച്ചപ്പോഴുണ്ടായ ഒരു സംഭവം ഇതിനു തെളിവാണ്. അന്ന് ഒരു യോഗത്തിൽ സംബന്ധിക്കാനെത്തിയ അദ്ദേഹത്തെ ചില കമ്യൂണിസ്റ്റുകാർ ചെന്ന് അവഹേളിക്കാൻ ശ്രമിക്കയും യോഗമദ്ധ്യത്തിൽ ഒരു കൈബോംബെറിഞ്ഞ് ബഹളമുണ്ടാക്കി ഒരു പോലീസുകാരന്റെ ജീവനാശത്തിനിടയാക്കുകയും ചെയ്തു. എന്നിട്ടും പിന്തിരിഞ്ഞുപോകാൻ അദ്ദേഹം കൂട്ടാക്കിയില്ല. സമചിത്തത പാലിച്ചുകൊണ്ട്, അക്രമത്തെയും അനീതിയെയും താൻ കർശന നടപടികളെടുത്ത് അടിച്ചമർത്തുമെന്ന് അവിടെ നിന്നുതന്നെ അദ്ദേഹം ധീരമായി പ്രസ്താവിച്ചു. സമാധാന സൗഹാർദ്ദങ്ങളാണ് നവീന ലോകത്തിന് ഏററവും ആവശ്യമെന്ന് അനുസ്മരിപ്പിക്കുവാനും അദ്ദേഹം തയ്യാറായി.

ഇതിനിടയിൽ, പാരീസിൽ സമ്മേളിച്ച ഐക്യരാഷ്ട്രങ്ങളുടെ ജനറൽ അസംബ്ലിയിൽ സംബന്ധിച്ചുകൊണ്ട് നെഹ്റു ചെയ്ത പ്രസംഗം എത്രതാണ്ട് ചരിത്രപ്രസിദ്ധമായിത്തീർന്നിരുന്നു. ആ പ്രഭാഷണത്തിൽ, ലോകവ്യവഹാരങ്ങളിൽ ഏഷ്യയ്ക്കുള്ള പങ്കിനെ വിലയിരുത്തിക്കൊണ്ട് അദ്ദേഹം ഇങ്ങനെയാണ് പറഞ്ഞത്.

"യൂറോപ്പിനെ അതിന്റെ സംസ്കാരത്തിന്റെ പേരിലും, അതു പ്രതിനിധാനം ചെയ്യുന്ന പരിഷ്കാരപുരോഗതിയുടെ പേരിലും ഞങ്ങൾ ബഹുമാനിക്കുന്ന എന്ന് ഏഷ്യയുടെ പ്രതിപുരുഷനെന്ന നിലയിൽ ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. യൂറോപ്പിന്റെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ ഞങ്ങൾ തുല്യമായ താല്പര്യമുള്ളവരാണ്, എല്ലായ്പോഴും. എന്നാൽ, അതോടൊപ്പം,ലോകമെന്നത് യൂറോപ്പിനെക്കാൾ വലുതായ ഒന്നാണെന്നും. ലോകത്തിന്റെ പ്രശ്നങ്ങൾ യൂറോപ്യൻ പ്രശ്നങ്ങൾ തന്നെയാണെന്ന് ചിന്തിക്കുന്നതുകൊണ്ട് നിങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയില്ലെന്നുംകൂടി ഞാൻ വ്യക്തമാക്കിക്കൊള്ളട്ടെ."

തുടർന്ന് ഏഷ്യ ലോകവ്യാപാരങ്ങളിൽ ഇന്ന് നേടിയിരിക്കുന്ന വിലയേറിയ സ്ഥാനം നാളെ ദ്വിഗുണീഭവിക്കുന്നത് ലോകം കാണുമെന്ന് അദ്ദേഹം വ്യക്തമായി പറഞ്ഞു.

1949 ഒക്ടോബറിൽ പ്രസിഡന്റ് ട്രൂമാന്റെ ക്ഷണപ്രകാരം അമേരിക്കൻ ഐക്യനാടുകളിലേയ്ക്ക് ഔദ്യോഗികമായ ഒരു പര്യടനം നടത്താൻ ചരിത്രപുരുഷൻ തീരുമാ

നിച്ചു. അന്താരാഷ്ട്രീയ വസ്തുതകളെക്കുറിച്ച് ആവുന്നത്രജ്ഞാനം നേടാൻ അദ്ദേഹത്തിനു് താല്പര്യമുണ്ടായിരുന്നു. അതിനു വേണ്ടി കിട്ടുന്ന ഏതവസരവും അദ്ദേഹം പാഴാക്കിയിരുന്നില്ല. തന്നിമിത്തം അക്കാര്യത്തിൽ നെഹ്റുവിനുണ്ടായിരുന്ന പരിജ്ഞാനം അതുല്യമായിരുന്നുതാനും. പട്ടേൽ ഇതൊരു അനാവശ്യമായ അറിവാണെന്നു് കരുതി, നെഹ്റു അതൊട്ടു കൂട്ടാക്കിയതുമില്ല.

അമേരിക്കയിൽ തന്റെ സമാധാനനയത്തെക്കുറിച്ച് ജനങ്ങളെ ശരിയായി ബോദ്ധ്യപ്പെടുത്താൻ വളരെ പണിപ്പെടേണ്ടതായിവന്നു. അഗാധാർത്ഥദ്യോതകമായി, ഹൃദയ സംവേദ്യമായി പുറപ്പെടുന്ന ആ വാക്യ കല്ലോലിനിയിൽ മുഴുകി ഉന്മജ്ജനം ചെയ്തു കഴിയുമ്പോൾ, ശ്രോതാക്കളുടെ മനസ്സിൽ അസുലഭമായ ഒരനുഭൂതിയാണ് തങ്ങിനില്ക്കുക. ആ അനുഭൂതിയുടെ വേലിയേറ്റത്തിൽ ഉള്ളിൽ തങ്ങിനിന്നിരുന്ന പലതും ഒഴുകിപ്പോയിരിക്കും. പകരം പ്രസംഗകന്റെ അഭിപ്രായാദർശങ്ങളെല്ലാം മനസ്സിന്റെ ആർദ്രതടത്തിൽ നാമ്പെടുത്തു കഴിയുകയും ചെയ്യും.

സമാധാനത്തിന്റെ മൂല്യത്തെ മറ്റെന്തിലുമുപരിയായി ഉയർത്തിപ്പിടിക്കുന്നതോടൊപ്പം, സ്വാതന്ത്ര്യസംരക്ഷണത്തിനു് വേണ്ടിവന്നാൽ സൈന്യങ്ങളെ ഉപജീവിക്കാനും ഇന്ത്യ മടിക്കയില്ലെന്നു് നെഹ്റു വ്യക്തമാക്കി. ലോകത്തിന്റെ ഏതൊരു കോണിൽ നിന്നുമുണ്ടാകുന്ന സമ്മർദ്ദങ്ങളെ ചെറുത്തുനിൽക്കാനുള്ള പ്രാപ്തി ഭാരതസന്താനങ്ങൾക്കു് ഉണ്ടായിരിക്കുമെന്നും, ഇന്ത്യയും അമേരിക്കയും തമ്മിലുള്ള ബന്ധം സ്ഥായിയായിരിക്കണമെന്നു് താൻ അഭിലഷിക്കുന്നുവെന്നും

അദ്ദേഹം പറഞ്ഞു. അതിനുശേഷം ഇങ്ങനെ കൂട്ടിച്ചേർക്കുകയും ചെയ്തു. "I stand here to offer both in the pursuit of justice, liberty and peace."

കൊളംബിയാ യൂണിവേഴ്സിറ്റി പ്രസിഡണ്ടായ ഐസൻഹോവർ ഒരു ബിരുദദാനം കൊണ്ട് (Doctor of Laws) ഇന്ത്യൻ പ്രധാനമന്ത്രിയെ ബഹുമാനിക്കുകയുണ്ടായി. അതിനു പുറമേ, സാൻഫ്രാൻസിസ്കോയിലെ പൗരത്വവും അദ്ദേഹത്തിനു നൽകപ്പെട്ടു. അതേ അവസരത്തിൽ തന്നെ, നീഗ്രോ പ്രശ്നത്തിൽ അദ്ദേഹം ചെയ്ത സേവനങ്ങൾക്കായി "അമേരിക്കൻ സ്പിൻഗാൺ മെഡൽ' കൊണ്ടുകൂടി അദ്ദേഹം സമ്മാനിതനായി.

ദേശകാലാതിവർത്തിയായ ലോകപൗരത്വമായിരുന്നു നെഹ്റുവിന്റെ ലക്ഷ്യം. അന്യാദൃശമായ വ്യക്തിവൈഭവം കൊണ്ട് തന്റെ ലക്ഷ്യം നേടുന്നതിൽ അദ്ദേഹം സമ്പൂർണ്ണമായി വിജയിക്കുകയും ചെയ്തു.

ഇന്ത്യ, സ്വാതന്ത്ര്യം അതിന്റെ എല്ലാ അർത്ഥത്തിലും കരഗതമാക്കിയതിനുശേഷമുള്ള ആദ്യത്തെ തെരഞ്ഞെടുപ്പിനെ അഭിമുഖീകരിച്ചത് 1951-ലാണ്. സമ്മതിദായകരിൽ 80% അനഭ്യസ്തവിദ്യരായിരിക്കുകയും, അറുപതോളം വിവിധ കക്ഷികളെ പ്രതിനിധീകരിക്കുന്ന പതിനേഴായിരം സ്ഥാനാർത്ഥികൾ വിവിധ നിയോജകമണ്ഡലങ്ങളിലേയ്ക്ക് മത്സരിക്കുകയും ചെയ്യുന്ന ഈ തെരഞ്ഞെടുപ്പിന്റെ ഫലം, ഏഷ്യ ഒട്ടാകെയും, ലോകം തന്നെയും, ഉറ്റുനോക്കിക്കൊണ്ടിരുന്നു. പുതിയ പ്രക്രിയകളും പുതിയ സങ്കേതങ്ങളും സ്വീകരിക്ക

പ്പെട്ടു. വോട്ടിംഗ് സമ്പ്രദായങ്ങളിലുള്ള അജ്ഞത, ഭൂരിപക്ഷത്തിന്റെ നിരക്ഷരത്വം, സജ്ജീകരണങ്ങൾക്കുണ്ടായിരുന്ന ചുരുങ്ങിയ സമയ ദൈർഘ്യം എന്നിവയുമായി തട്ടിച്ചു നോക്കുമ്പോൾ, അതു് ഒരസാധാരണ വിജയമായിരുന്നു.

ആദ്യം മുതല്ക്കുതന്നെ നെഹ്റുവിനു് നിശ്ചിതമായ ഒരഭിപ്രായമുണ്ടായിരുന്നു. "തെറ്റായ മാർഗ്ഗത്തിലൂടെ, തെറ്റായ ഉപാധികളുപയോഗിച്ചു് തെരഞ്ഞെടുപ്പിൽ ജയം നേടുകയെക്കാൾ ആത്മവിശ്വാസത്തോടുകൂടി അതിനെ നേരിട്ടു് പരാജയപ്പെടുകയാണ് നല്ലതു്" എന്നദ്ദേഹം ഓർമ്മിപ്പിച്ചു. പൊതുജനങ്ങളുടെ ആരാധ്യവിഗ്രഹമായ 'വീരപുരുഷ'നായി തികഞ്ഞ അംഗീകാരം നേടിക്കഴിഞ്ഞ അദ്ദേഹത്തിന് തന്റെ വിജയസാധ്യതയെക്കുറിച്ചു് ഉൽക്കണ്ഠയ്ക്കവകാശം ഉണ്ടായിരുന്നില്ല. ദോഷാതീതനായ നെഹ്റു, പൊതുജന സേവനത്തിനു് നിസ്വാർത്ഥമാംവണ്ണം സമർപ്പിതനായ നെഹ്റു, മഹാത്മജിയുടെ പ്രിയപ്പെട്ട മാനസപുത്രനായ നെഹ്റു, ലോകവ്യാപകമായ യശസ്സോടുകൂടിയ ആദർശരൂപനായ നെഹ്റു—അദ്ദേഹത്തിന്റെ കക്ഷിയായ കോൺഗ്രസ്സ് വിജയിക്കേണ്ടതു് അനുപേക്ഷണീയമായ ഒരാവശ്യമായിത്തന്നെ ജനങ്ങൾ കരുതി.

1937-ലെ തെരഞ്ഞെടുപ്പ് പ്രചരണത്തെ ഓർമ്മിപ്പിക്കുന്ന വിധത്തിലുള്ളതായിരുന്നു പ്രസ്തുതഘട്ടവും. ഒരു പുരുഷായുസ്സിന്റെ പകുതിയിലധികം പിന്നിട്ടു കഴിഞ്ഞ സാധാരണനായ ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം സങ്കല്പഗോചരംപോലുമല്ലാത്ത പ്രസരിപ്പോടുകൂടി അദ്ദേഹം വെറും നാല്പത്തിമൂന്നു ദിവസങ്ങൾകൊണ്ടു് മുപ്പതിനായിരത്തിൽ

പരം മൈലുകൾ സഞ്ചരിച്ചതായി സഹചാരിയായിരുന്ന ഒരാൾ രേഖപ്പെടുത്തുന്നു. വഴിവക്കിൽക്കൂടുന്ന ജനതതിയെ അഭിസംബോധന ചെയ്തുകൊണ്ട് നടത്തുന്ന ഒട്ടധികം ചെറു പ്രസംഗങ്ങൾക്കു പുറമേ പ്രതിദിവസം ഒമ്പതോളം യോഗങ്ങളെയാണ് അദ്ദേഹം അഭിമുഖീകരിച്ചുവന്നത്. ഇടതുപക്ഷങ്ങളുടെ വിശിഷ്യ സോഷ്യലിസ്റ്റുകളുടെ നേരെ അദ്ദേഹത്തിനുണ്ടായിരുന്ന മമതയും ആനുകൂല്യവും ഈ പ്രസംഗങ്ങൾ വെളിവാക്കുകയുണ്ടായി.

പാർലമെൻറിൽ കോൺഗ്രസ്സിന് വമ്പിച്ച ഭൂരിപക്ഷമാണ് സിദ്ധിച്ചത്. ആകെയുള്ള 489 സീറ്റുകളിൽ 362 എണ്ണം അവർ സ്വായത്തമാക്കി. മദ്രാസ്, ഒറീസാ, പെപ്പ്സു, തിരു-കൊച്ചി എന്നീ നാലു സംസ്ഥാനങ്ങളിലൊഴികെ മറ്റെല്ലായിടത്തും പ്രോത്സാഹജനകമായിരുന്നു പാർട്ടിയുടെ നില. ചുരുക്കത്തിൽ 'നെഹ്റു' എന്ന ആകർഷണ വലയത്തിൻെറ വിലോഭനീയതയിൽ പെട്ട് വളരെപ്പേർ കോൺഗ്രസ്സിനു വോട്ടുനൽകി, ഭരണാധികാരം ആ കക്ഷിയെ ഏല്പിച്ചു. എങ്കിലും, ഇന്ത്യൻ റിപ്പബ്ലിക്കിൻെറ ആരംഭദശയിൽ കോൺഗ്രസ്സിൻെറ നേരെ അതൃപ്തികാണിക്കുന്നവയായിരുന്നു പകുതിയിലധികം വോട്ടുകളും എന്ന പരമാർത്ഥം ശ്രദ്ധേയമാണ്.

പൊതുജനങ്ങൾ -പ്രത്യേകിച്ചും കർഷക, തൊഴിലാളി വിഭാഗങ്ങൾ പ്രദർശിപ്പിച്ച സഹകരണ മനോഭാവം വിദേശീയരായ സന്ദർശകരെപ്പോലും അത്ഭുതപ്പെടുത്തുന്നതായിരുന്നു. വോട്ടുരേഖപ്പെടുത്തുന്നതിൽ അസൂയാർഹമായ ക്ഷമയും സഹനതയുമാണ് അവർ കാണിച്ചതെന്നും ഉന്നത വിദ്യാ

ഭ്യാസമുള്ള ഒരു പരിഷ്കൃത സമുദായത്തിൽ മാത്രമേ ജനായത്തഭരണ പരീക്ഷണങ്ങൾ വിജയിക്കയുള്ളൂ എന്നുള്ള പാശ്ചാത്യ വിശ്വാസത്തെ അതു് ദൂരീകരിക്കാൻ പോന്നതായിരുന്നു എന്നും പാശ്ചാത്യനായ ഒരെഴുത്തുകാരൻ അഭിപ്രായപ്പെടുകയുണ്ടായി.

കോൺഗ്രസ്സിനു് ഒരു അനുഭവപാഠമായിരുന്നു ഈ തെരഞ്ഞെടുപ്പു്. ശരിയായി വ്യവച്ഛേദിക്കപ്പെട്ട സാമ്പത്തിക പരിപാടികളോടു കൂടിയ ഒരു രാഷ്ട്രീയകക്ഷി എന്ന നിലയിലല്ലാതെ, വൈധർമ്മ്യസംയുക്തമായ ഒരു പ്രസ്ഥാനമെന്ന നിലയ്ക്കു് മുന്നോട്ടുപോകുക ആശാസ്യമല്ലെന്നു് അവർ മനസ്സിലാക്കി. പിൽക്കാലത്തു് ഈ ധാരണ പ്രായോഗികമാക്കാതിരുന്നതാണു് കോൺഗ്രസ്സിന്റെ അധഃപതനത്തിനു് ഹേതുവായിത്തീർന്നതു്.

# ഇന്ത്യയുടെ വിദേശനയം

ഒരു രാഷ്ട്രത്തിന്റെ വിദേശനയം, ആഭ്യന്തരനയത്തിന്റെ ഒരനുസന്ധാനം മാത്രമാണെന്നാണ് രാഷ്ട്രതന്ത്രജ്ഞന്മാരുടെ അഭിപ്രായം. സ്വാതന്ത്ര്യഭാരതം ജനകീയഭരണത്തിന്റെ ശൈശവദശ തരണം ചെയ്തിട്ടില്ലായിരുന്ന ഒരു ഘട്ടത്തിലാണ്, സമർത്ഥവും ഫലപ്രദവുമായ ഒരു വിദേശനയം ആവിഷ്കരിക്കേണ്ട ചുമതല ജവഹർലാൽ നെഹ്റുവിന്റെ ഹസ്തങ്ങളിലെത്തിയതു്. അതിനാൽ ആദ്യത്തെ പടിയായി പ്രബലരാഷ്ട്രങ്ങൾ തമ്മിലുള്ള മത്സരത്തിൽ രാജ്യത്തെ ഉൾപ്പെടുത്താതിരിക്കാനുള്ള പരിപാടികളാണ് അദ്ദേഹം ചിന്തിച്ചുറച്ചതു്. അങ്ങനെ 'ചേരിചേരായ്മയും സമാധാനപരമായ സഹവർത്തിത്വവും' വിദേശീയനയത്തിന്റെ ആദർശപ്രമാണങ്ങളായി അദ്ദേഹം സ്വീകരിച്ചു. പക്ഷേ ഈ തത്വത്തിൽ നിന്ന് നിഷ്ക്രിയമോ നിഷേധാത്മകമോ ആയ ഒരവസ്ഥ രാജ്യത്തിനുണ്ടാകാതിരിക്കാൻ നയജ്ഞനായ നമ്മുടെ പ്രധാനമന്ത്രി പ്രത്യേകം നിഷ്കർഷിച്ചിരുന്നു.

ഇന്ത്യ ഒരിക്കലും അവസരവർത്തിയായ ഒരു രാജ്യമല്ല. അതുകൊണ്ടുതന്നെ, അന്താരാഷ്ട്രീയ വസ്തുതകളിൽ സ്വാതന്ത്ര്യകർമ്മത്തിന്റേതായ ഒരു പ്രത്യേക മാർഗ്ഗമാണ് നമ്മുടെ രാജ്യം അവലംബിക്കേണ്ടതെന്ന് നെഹ്റു ബലമായി വിശ്വസിച്ചു. ഗവണ്മെന്റിന്റെ നയപ്രഖ്യാപനത്തിൽ ഈ വസ്തുത അദ്ദേഹം ഊന്നിപ്പറയുകയുണ്ടായി.

ശീതസമരങ്ങൾ കഴിയുന്നതു ഒഴിവാക്കേണ്ടിയിരിക്കുന്നു. മറെറാരു ആഗോളയുദ്ധത്തിന്റെ ആഘാതം താങ്ങുവാൻ ലോകത്തിനു കരുത്തുണ്ടാകാത്തവിധം ശാസ്ത്രം ഭീകരാകാരമായി വളർന്നുകഴിഞ്ഞ ഒരു യുഗത്തിലാണു് നാമിന്നു് ജീവിക്കുന്നതു്. ആററംബോംബിന്റെ ഭീഷണി 'ഡെമോക്ലിസിന്റെ വാൾ'പോലെ ലോകശിരസ്സിനുമുകളിൽ തൂങ്ങിക്കിടക്കുന്നു. ഏതെങ്കിലുമൊരു സാഹചര്യത്തിൻ കീഴിൽ ആററംബോമ്പുപയോഗിക്കാൻ നാം നിർബന്ധിതരായാൽ ലോകവിനാശം സമീപിച്ചിരിക്കുന്നു എന്നായിരിക്കും അതിനർത്ഥം. ഇന്ത്യയുടെ സമരവൈമുഖ്യം പ്രധാനമായും ഈ വസ്തുതയെ ആസ്പദമാക്കിയുള്ളതാണു്. ലോകമെങ്ങും പൊട്ടിപ്പുറപ്പെടുന്ന അഭിപ്രായ ഭിന്നതകൾ പറഞ്ഞൊതുക്കുവാൻ സമാധാനസന്ദേശവാഹകനായി നെഹ്റു പാഞ്ഞെത്താറുണ്ടായിരുന്നതു് ഈ യുദ്ധപരാങ്മുഖത്വം കൊണ്ടു മാത്രമാണു്.

1946-ൽ ഇടക്കാല ഗവണ്മെൻറു് രൂപവൽകൃതമായപ്പോൾതന്നെ ഇന്ത്യയുടെ വിദേശനയത്തിന്റെ രേഖാരൂപം ആസൂത്രിതമായിക്കഴിഞ്ഞിരുന്നു. ലണ്ടനിലെ കോമൺവെൽത്തു് പ്രധാനമന്ത്രിമാരുടെ കോൺഫറൻസിൽ ഇന്ത്യൻ റിപ്പബ്ലിക്കു് ബ്രിട്ടീഷു് കോമൺവെൽത്തിൽ ചേർന്നു നിൽക്കുമെന്നു് നെഹ്റു പറഞ്ഞപ്പോൾ ആ നയത്തിന്റെ വികസിതരൂപം ദൃശ്യമായി.

1950-ൽ കൊറിയൻ യുദ്ധത്തിനു് കഴിയുന്നതും വേഗം വിരാമമുണ്ടാക്കുവാൻ പ്രബല രാഷ്ട്രങ്ങളോടഭ്യർത്ഥിക്കുന്ന ഒരു പ്രസ്താവന നെഹ്റു പുറപ്പെടുവിച്ചിരുന്നു. അതേവർഷത്തിൽ

തന്നെ, ഇന്തോ-ചൈനാ ബന്ധത്തെ പരാമർശിച്ച് ചൈനയ്ക്കുള്ള വീക്ഷണഗതി വെളിപ്പെടുത്താനായി വന്നചെൻ റീബറൻ പ്രതിനിധിസംഘത്തെ അദ്ദേഹം ഹാർദ്ദമായി സ്വീകരിച്ചു.

'വസുധൈവ കുടുംബകം' എന്ന വിശാലമായ ആശയത്തെ സ്വന്തം ജീവിതംകൊണ്ട് പ്രായോഗികമാക്കാൻ ശ്രമിച്ച ഗാന്ധിജിയുടെ ഒന്നാമത്തെ ശിഷ്യനെന്ന നിലയിൽ, ലോകത്തെവിടെയുമുണ്ടാകുന്ന സംഘർഷങ്ങളെ പറഞ്ഞൊതുക്കി എല്ലാവരെയും അനുരഞ്ജിപ്പിക്കുകയായിരുന്നു നെഹ്രുവിന്റെ നയം. 1952-ൽ അമേരിക്ക വടക്കൻ കൊറിയായെ ആക്രമിച്ചപ്പോൾ അദ്ദേഹം സമാധാന സംഭാഷണങ്ങൾക്കായി ശ്രമിച്ചതു് ശ്രദ്ധേയമാണ്.

1954-ൽ ചരിത്രനായകൻ ചൈന സന്ദർശിക്കുകയുണ്ടായി. അന്ന് ആ രാജ്യത്തെക്കുറിച്ചുണ്ടായിരുന്ന ആദരവാത്സല്യങ്ങൾ ദൃഢമൂലമായിത്തീരുകയും ചെയ്തു. പുതിയ വേഷവിധാനങ്ങളണിഞ്ഞു നില്ക്കുന്ന ആ പ്രാചീന രാജ്യത്തിന്റെ പ്രൗഢിയും, അതിനെ അധിവസിക്കുന്ന യുവജനങ്ങളുടെ ഉന്മേഷദായകമായ ചൈതന്യവും താൻ എക്കാലത്തും സ്മൃതിമണ്ഡലത്തിൽ കാത്തുസൂക്ഷിക്കുമെന്ന് അദ്ദേഹം അവരോട് പറയുകയും ചെയ്തു. ചൈനയും ഇന്ത്യയും പരസ്പരസൗഹാർദ്ദബന്ധിതരാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. രണ്ട് രാജ്യങ്ങൾക്കും അന്യോന്യം പഠിക്കുവാൻ പലതുമുണ്ട്. അദ്ദേഹത്തിന്റെ ഈ സന്ദർശനത്തിനുമുമ്പ് മൂന്മാസത്തിൽ ജനകീയ റിപ്പബ്ലിക്കൻ ചൈനയുടെ പ്രധാനമന്ത്രിയും വിദേശകാര്യ മന്ത്രിയുമായ ചൗ-എൻ-ലായ് നെഹ്രുവി

ന്റെ ക്ഷണമനുസരിച്ച് ഇന്ത്യ സന്ദർശിച്ചിരുന്നു. അന്ന് രണ്ട് പ്രധാനമന്ത്രിമാരും ചേർന്ന് പരസ്പര ബന്ധത്തെ നയിക്കേണ്ട തത്വങ്ങളെപ്പററി ഒരു സംയുക്ത പ്രസ്താവന പുറപ്പെടുവിക്കുകയുണ്ടായി. അഖിലലോക പ്രശസ്തി സമാർജ്ജിച്ചിട്ടുള്ള "പഞ്ചശീലതത്വങ്ങ"ളാണവ.

1. രാഷ്ട്രങ്ങളുടെ ഭദ്രത, പരമാധികാരം എന്നിവയിൽ പരസ്പര ബഹുമാനം.
2. കയ്യേററം ചെയ്യാതിരിക്കൽ.
3. അന്താരാഷ്ട്രീയ സംഘടനങ്ങളിൽ നിഷ്പക്ഷത.
4. സമത്വവും ഇതരേതരാനുകൂല്യവും.
5. സമാധാനപരമായ സഹവർത്തിത്വം.

ചൌ-എൻ-ലായ് പ്രക്ഷപണംചെയ്ത ഒരു പ്രസംഗത്തിൽ ഈ ആശയങ്ങൾ ആവർത്തിച്ചുപറഞ്ഞു. നെഹ്രുവിന്റെ പീക്കിംഗ് സന്ദർശന വേളയിൽ അദ്ദേഹവും ഈ പ്രസ്താവനയെ പരാമർശിച്ചുകൊണ്ട്, പഞ്ചശീലതത്വങ്ങൾ ഇന്നത്തെ ലോകത്തിൽ സാർവ്വത്രികമായി അനുവർത്തിക്കപ്പെട്ടെങ്കിൽ മഹായുദ്ധംവരെയുള്ള ഒട്ടേറെ ദുരിതങ്ങൾ ഒഴിവാക്കാൻ കഴിയുമെന്ന് വിശദീകരിച്ചു.

"ഒരു രാജ്യത്തിന്റെ നയം, അതിന്റെ പാരമ്പര്യ പശ്ചാത്തലത്തിനും സ്വഭാവത്തിനും അനുയോജ്യമായിരിക്കണം. അത് ഒരേസമയം ആദർശപരവും യാഥാർത്ഥ്യപരവുമായിരിക്കുകയുംവേണം."—ഇതായിരുന്നു നമ്മുടെ പ്രധാനമന്ത്രിക്ക് രാജ്യത്തിന്റെ വിദേശനയത്തെ കുറിച്ച് പറയാനുണ്ടായിരുന്നത്.

സഹിഷ്ണുതയുടേതായ ഒരു നയത്തിന്റെ ആഖ്യാനമാണ് നെഹ്റു 'സമാധാനപരമായ സഹവർത്തിത്വം' എന്ന പ്രയോഗംകൊണ്ട് അർത്ഥമാക്കിയത്. അവ്യവസ്ഥിതമായ ഈ ലോകത്തിൽ ക്രിയാത്മകമല്ലാത്ത ജീവിതംകൊണ്ട് ഒരു പ്രയോജനവുമില്ല. പക്ഷേ ആ കർമ്മപരത്വം സൗഹാർദ്ദത്തിൽ അടിയുറച്ചതായിരിക്കണം. "ജീവിക്കുക, ജീവിക്കാനനുവദിക്കുക" എന്നതായിരിക്കണം നമ്മുടെ പരമാദർശം. യു. എൻ. ചാർട്ടറിന്റെ ഉപക്രമം പഞ്ചശീല തത്ത്വങ്ങളെ അധിഷ്ഠിതമാക്കിയുള്ളതാണെന്ന വാസ്തവം ഇന്ത്യയ്ക്കു തന്നെ അഭിമാനാവഹമാണ്.

ഇന്ത്യയും ചൈനയും പങ്കെടുത്ത ബാൻഡുങ് സമ്മേളനത്തിൽ (1955) മേല്പറഞ്ഞ അഞ്ചു തത്ത്വങ്ങൾ പത്തായി വികസിക്കുകയും, ലോകസമാധാനത്തിനാവശ്യമായ ഉപാധിയെന്ന നിലയ്ക്ക് ഇരുപത്തിൻപതുരാജ്യങ്ങൾ അതംഗീകരിക്കുകയും ചെയ്തതോടുകൂടി ബാൻഡുങ്, ആഫ്രോ-ഏഷ്യൻ ലോകത്തിന്റെ പുനരുത്ഥാന പ്രതീകമായി അറിയപ്പെട്ടുതുടങ്ങി. അതിനെത്തുടർന്നാണ് നമ്മുടെ പ്രധാനമന്ത്രി സോവിയറ്റ് യൂണിയനിലേയ്ക്കും, ഐസൻഹോവറുടെ ക്ഷണം സ്വീകരിച്ച് അമേരിക്കയിലേയ്ക്കും പോയത്. ആ യാത്രയിൽ ഈജിപ്റ്റിലെ നാസ്സർ, ചെക്കോസ്ലാവോക്കിയൻ പ്രധാനമന്ത്രി എന്നിവരുമായി അദ്ദേഹം സമ്പർക്കം പുലർത്തുകയും ചെയ്തു.

പ്രസംഗവേളകൾ തന്റെ ആദർശങ്ങളെ ആവർത്തിച്ചുറപ്പിക്കാനുള്ള സന്ദർഭങ്ങളായി നെഹ്റു എപ്പോഴും ഉപയോഗപ്പെടുത്തിയിരുന്നു. ആ വാക്കുകളുടെ മാസ്മര ശക്തിയിൽ

അദ്ദേഹത്തിന്ന് ആത്മവിശ്വാസമുണ്ടായിരുന്നിരിക്കണം. മോസ്കോയിൽ, അദ്ദേഹം സാംസ്കാരികവും ചരിത്രപരവും മററുമായി പ്രാധാന്യമുള്ള പല സ്ഥലങ്ങളും താല്പര്യപൂർവം സന്ദർശിച്ചു. 'ലെനിൻഗ്രാഡിലെത്തിയപ്പോൾ' അദ്ദേഹത്തെ സ്വീകരിക്കാൻ അനവധി മൈൽ നീളത്തിൽ ജനസംഹതി അണിയിട്ടു നിന്നിരുന്നു. അവർ ഏകസ്വരത്തിൽ ഹർഷാരവം മുഴക്കിയാണ് അദ്ദേഹത്തെ സ്വീകരിച്ചതു്. മോസ്കോ യൂണിവേഴ്സിററി ഒരു ഡോക്ടറേററ് കൊണ്ടു് അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്തു. അവിടെവച്ച് നെഹ്റുവും ബുൾഗാനിനും ഒരു സായകം കാറിൽ പ്പെവഴ്ളുകയുമുണ്ടായി.

തുടർന്നുള്ള യാത്രയിൽ പോളണ്ട്, യൂഗോസ്ലാവിയ, ആസ്ത്രിയ തുടങ്ങിയ സ്ഥലങ്ങളെല്ലാം നെഹ്റു സന്ദർശിച്ചു. ആ യാത്രയിൽതന്നെ ബ്രിട്ടീഷ് പ്രധാനമന്ത്രി ആൻറണി ഈഡനുമായി സന്ധിക്കുകയും, വിവിധ പ്രശ്നങ്ങളെക്കുറിച്ചു് സംഭാഷണം ചെയ്യുകയും ചെയ്തു. അങ്ങനെ ആ പര്യടനം വ്യക്തിപരമായും രാഷ്ട്രീയമായും വളരെയധികം പ്രാധാന്യമർഹിക്കുന്ന ഒന്നായിത്തീർന്നു.

ബർമ്മയിൽ നിന്നും, ഇൻഡോനേഷ്യയിൽ നിന്നും, സൗദിഅറേബ്യയിൽ നിന്നും മററും പല നേതാക്കന്മാരും ഭരണാധികാരികളും പണ്ഡിററ്ജിയെ സന്ദർശിച്ച് സംഭാഷണം ചെയ്യാൻ താല്പര്യപ്പെട്ടിരുന്ന എന്നതുതന്നെ അദ്ദേഹമാവിഷ്കരിച്ച വിദേശനയത്തിൻെറ മഹാവിജയമായി കണക്കാക്കാം.

കമ്യൂണിസ്റ്റ് ചൈനയെ ഐക്യരാഷ്ട്രസംഘടനയിലുൾപ്പെടുത്താൻ ബലവത്തരമായ ശുപാർശയാണ് നെഹ്രു, ആദ്യ

ഘട്ടത്തിൽ ചെയ്തു്. എന്നിട്ടും ചൈനയുടെ കൃതഘ്നതയും അധികാരാസക്തിയും 1959 ൽ ദലായ്‌ലാമ നയിച്ച ഒരു വിപ്ലവത്തിനു് വഴി തെളിക്കുകയുണ്ടായി. 1954-ൽ വ്യക്തമാക്കിയിരുന്ന വ്യവസ്ഥയ്ക്കു് വിപരീതമായി, കമ്യൂണിസ്റ്റ് ഭരണത്തിൻ കീഴിൽ ററിബററിനെ ഞെരിച്ചമർത്താനുള്ള ഒരു ഉഗ്രമായ ശ്രമം നടന്നതിന്റെ ഫലമായിരുന്നു ആ വിപ്ലവം. ദലായ്‌ലാമയും കൂട്ടരും അഭയാർത്ഥികളായി ഇന്ത്യയിൽ വന്നപ്പോൾ സമാധാനദൂതനായ നെഹ്രു. അഭയം നൽകിയതു് 'അനാവശ്യമായ ഇടപെട'ലായി ചൈന വ്യാഖ്യാനിച്ചു. തുടർന്നു് ചൈന ഉൽക്കടമായ അധികാരദുർമ്മോഹം പ്രകടിപ്പിക്കുകയും, ഇന്ത്യയുടെ സമാധാന നയത്തെ ധർഷണം ചെയ്യുന്ന നടപടികൾ സ്വീകരിക്കുകയും ചെയ്തു.

നമ്മുടെ പ്രഖ്യാപിതനയം, ഏതെങ്കിലും പ്രബല രാഷ്ട്രവുമായി സൈനികസഖ്യത്തിൽ ഏർപ്പെടാതിരിക്കുക എന്നതാണല്ലോ. എന്നിട്ടും വിപൽസന്ധിയിൽ, സ്വമേധയാ സഹായവാഗ്ദാനം ചെയ്തുകൊണ്ടു് മററു രാജ്യങ്ങൾ സൗഹാർദ്ദപൂർവ്വം ഇന്ത്യയെ സമീപിക്കുന്നതു്, നെഹ്രുവിന്റെയും അദ്ദേഹത്തിന്റെ വിദേശനയത്തിന്റെയും യശസ്സിനു് മകുടം ചാർത്തുന്നതാണെന്നു് ഇന്ത്യയ്ക്കഭിമാനിക്കാം.

## സാമ്പത്തികാസൂത്രണവും ഒന്നാം പഞ്ചവത്സരപദ്ധതിയും

സ്വാതന്ത്ര്യലബ്ധി ഇന്ത്യയെ പലതരത്തിലുള്ള പരീക്ഷണഘട്ടങ്ങളിലേയ്ക്കു് കടത്തിവിടുകയുണ്ടായി. സമരാവേശത്തിനടിയിൽ മങ്ങിക്കിടന്ന ഒട്ടനേകം പ്രശ്നങ്ങൾ സ്വാതന്ത്ര്യം കിട്ടിയതിനെത്തുടർന്നു്, പൊന്തിവന്നു. അവ ബഹുമുഖങ്ങളായിരുന്നു. കൈകാര്യം ചെയ്യാൻ വളരെ വിഷമമുള്ളവയും. പക്ഷെ ധിഷണാശാലിയായ നമ്മുടെ രാഷ്ട്രശില്പിയാകട്ടെ, പ്രതിബന്ധങ്ങളുടെ ഉഗ്രവാത്യയിൽ ഉലയാതെയും മറിയാതെയും ഭരണത്തിന്റെ വഞ്ചിയെ ആ പ്രശ്നസമുദ്രത്തിലൂടെ സുരക്ഷിതമായി മുന്നോട്ടു നയിക്കാനറച്ചിരുന്നു.

ശാസ്ത്രയുഗത്തിന്റെ മാറി മാറി വരുന്ന പ്രവണതകൾക്കനുസൃതമായി സാമ്പത്തിക വ്യവസ്ഥിതിയിൽ വന്നുചേരേണ്ട വ്യതിയാനങ്ങൾ കണ്ടറിഞ്ഞു്, അതിന്റെ അടിസ്ഥാനത്തിലാണു് പദ്ധതികൾ ക്രമീകരിക്കേണ്ടതെന്നു് ചരിത്രപുരുഷൻ മനസ്സിലാക്കിയിരുന്നു. ഗാന്ധിജിയുടെ ജീവിതകാലത്തു് അദ്ദേഹവുമായുണ്ടായ ചില അഭിപ്രായ വ്യത്യാസങ്ങൾ ഈ വസ്തുതയെ അസ്പദമാക്കിയുള്ളവയായിരുന്നു. കൈത്തൊഴിലുകൾക്കു് ക്രമാധികമായ പ്രാധാന്യം കല്പിച്ചിരുന്നു ഗാന്ധിജി. 'യന്ത്രം' മനുഷ്യപ്രയത്നത്തോടുള്ള ഒരു വെല്ലുവിളി

യാണെന്നു് അദ്ദേഹം കരുതി. മറിച്ചു് നെഹ്രു,വാകട്ടെ, യാന്ത്രികവ്യാപാരങ്ങൾക്കും യന്ത്രോപകരണങ്ങൾക്കും നവീന യുഗത്തിലുള്ള അനിഷേധ്യമായ സ്ഥാനം വകവച്ചുകൊടുക്കുകയും, വൻ വ്യവസായ വികസനത്തിനുള്ള പദ്ധതികളിൽ ശ്രദ്ധിക്കുകയും ചെയ്തു.

ഇന്ത്യയുടെ വിഭജനം ഗണ്യമായ തകർച്ചയാണു് സാമ്പത്തികരംഗത്തു വരുത്തിയതു്. കരിമ്പുഫാക്ടറികൾ ഇന്ത്യയുടേതായ കൽക്കട്ടയിലും, ഫാക്ടറി നടത്തിപ്പിനാവശ്യമായ അസംസ്കൃത വിഭവങ്ങൾ പാകിസ്ഥാൻേറതായ കിഴക്കൻ ബംഗാളിലുമായിരുന്നു. തുണിവ്യവസായത്തിൻെറ കേന്ദ്രം ഇന്ത്യയായിരിക്കെ, (ബോംബെ, അഹമ്മദബാദ്) പ്രധാനപ്പെട്ട പരുത്തിക്കൃഷിയുള്ള ഭാഗങ്ങൾ പാകിസ്ഥാനിലാണു് അടങ്ങിച്ചേർന്നിരുന്നതു്. 'ഗോതമ്പിൻെറ ധാന്യപ്പുര' എന്നറിയപ്പെടുന്ന പശ്ചിമപഞ്ചാബു് പാകിസ്ഥാൻേറതായിക്കഴിഞ്ഞതിനാൽ, അതിർത്തിപ്രദേശത്തു് വലുതായ ഭക്ഷ്യക്ഷാമം നേരിട്ടു. ഈ ചുററുപാടുകളിലാണു് ലക്ഷക്കണക്കിനു് അഭയാർത്ഥികളെ തീററിപ്പോററേണ്ട ചുമതലയുംകൂടി ഗവമ്മെൻറു് ഏറെറടുക്കേണ്ടിവന്നതു്.

തൊഴിലാളികളുടെ സ്വാർത്ഥതയും തന്നിഷ്ടത്തിലുള്ള വിസ്ഫോടനങ്ങളുമാണു് ഏററവും വലിയ വിഷമപ്രശ്നമെന്നു് നെഹ്രു, ഇയ്യിടെ പ്രസ്താവിക്കയുണ്ടായി. ഭവിഷ്യത്തുകളെപ്പററി ലേശവും ചിന്തിക്കാതെ, ഓരോരോ വിഭാഗത്തിൽപ്പെട്ടവർ താന്താങ്ങളുടെ പ്രത്യേക പ്രശ്നങ്ങളെ പരിഹരിക്കാനും, അവകാശങ്ങൾ സ്ഥാപിച്ചുകിട്ടാനുമുള്ള ശ്രമങ്ങളിൽ ഏർപ്പെട്ടുതുടങ്ങിയിരുന്നു. വ്യാപാരികളാണു് ഏററവും ഉപദ്രവകാരികളായിത്തീർന്നതു്. സാധനങ്ങളുടെ വിലനിയന്ത്രണത്തിൽ

അവർ അമർഷംകൊണ്ടു. 1947-ാം വർഷം മുഴുവൻ നീണ്ടുനിന്നതായിരുന്നു 'വിലനിയന്ത്രണ വിരുദ്ധസമരം.' സാധനങ്ങൾക്കു് ഗൌരവാവഹമായ കുറവുണ്ടായിരുന്നിടത്തോളം കാലം, അവർ ധാരണാശക്തിയെ ഭരിക്കുവാൻ ബുദ്ധിക്കനുമതി കൊടുത്തു. ആ സ്ഥിതിക്കു് അല്പമൊരയവു വന്നപ്പോൾ, വീണ്ടും ധനലോഭവും ദുർമ്മോഹവും, ബുദ്ധിയെ ഭരിച്ചുതുടങ്ങി.

തക്കംനോക്കി, ട്രെയിഡ് യൂണിയനുകൾ തുടരെത്തുടരെ പണിമുടക്കുകളാവിഷ്കരിച്ചു. മാത്രമോ? കോൺഗ്രസ്സുകാരിൽ ഒരു വലിയ വിഭാഗം, സ്വാതന്ത്ര്യസമരത്തിനുവേണ്ടി അന്നോളം സഹിച്ച യാതനകളുടെപേരിൽ പ്രതിഫലമെന്നോണം ആദായമാർഗ്ഗങ്ങൾ തേടിത്തുടങ്ങി. സ്നേഹത്തിനും സേവനത്തിനും വിലപേശുന്ന ആ നീച മനോഭാവമാണു് നെഹ്രുവിനെ ഏററവുമധികം വ്യാകുലനാക്കിയതു്. മനുഷ്യമനസ്സിൽ ഇത്രയേറെ സങ്കുചിതചിന്തകൾക്കിടമുണ്ടെന്നു വിശ്വസിക്കാൻ അദ്ദേഹത്തിനു വിഷമം തോന്നി. ആകെക്കൂടി രാജ്യം അധ:പതനത്തിലേയ്ക്കു് നീങ്ങുകയാണെന്നറിഞ്ഞ പ്രധാനമന്ത്രി അസ്വസ്ഥനായിത്തീർന്നു.

വികാരപുഷ്ടിയും ഉദ്വേഗജനകവുമായ വാക്കുകളിലൂടെ ജനങ്ങളുടെ മനോഗതിയിൽ മാററം വരുത്താൻ നെഹ്രു ശ്രമിച്ചുതുടങ്ങി. തൊഴിലിൻെറ മാന്യതയെക്കുറിച്ചു്, അർഹമായ പ്രതിഫലം ലഭിക്കാതിരിക്കുമ്പോൾ, തൊഴിലാളികൾക്കു് പണിമുടക്കാനുള്ള അവകാശത്തെക്കുറിച്ചു്, ശക്തിയേറിയ ഭാഷയിൽ പ്രസ്താവിച്ചുകൊണ്ടു് അദ്ദേഹം ഇങ്ങനെ ഓർമ്മപ്പെടുത്തി:– 'തൊഴിൽ നിഷിദ്ധമാണെന്നു പറയുന്ന അവസാനത്തെ വ്യക്തിയായിരിക്കും ഞാൻ. പക്ഷേ, പണിമുടക്കുകൾ ആപൽക്കരങ്ങളായിത്തീരുന്ന ചില സന്ദർഭങ്ങ

ളുണ്ട്. ഇതു് അമ്മാതിരിയുള്ള ഘട്ടങ്ങളിലൊന്നാണ്" രാഷ്ട്രത്തിനെ പൊതുവെ ബാധിക്കുന്ന വിധത്തിൽ, അമിതലാഭത്തിലൂടെ 'കൊള്ളമുതൽ' തേടുന്ന പ്രവൃത്തിയെ അദ്ദേഹം അതികഠിനമായി അപലപിച്ചു.

1948-ൽ കോൺഗ്രസ്സ്, നെഹ്രുവിന്റെ നേതൃത്വത്തിൽ ഒരു സാമ്പത്തികാസൂത്രണക്കമ്മിറ്റി സ്ഥാപിച്ച്, വ്യവസായിക പരിപാടികളുടെ സ്ഥൂലരൂപം നിർണ്ണയിക്കുകയുണ്ടായി. അതനുസരിച്ച് പൊതുജനോപയോഗത്തിനുള്ള വസ്തുക്കളുടെയും അവയുടെ വ്യവസായത്തിന്റെയും ദേശീയവൽക്കരണം വ്യക്തികളിൽ കൈകാര്യകർത്തൃത്വം നിക്ഷിപ്തമായിരിക്കുന്ന പദ്ധതികളുടെ നിയന്ത്രണം മുതലായ പരിപാടികൾ ആവിഷ്കരിക്കപ്പെട്ടു. ആയുധസാമഗ്രികൾ റെയിൽവെ എന്നിവയുടെ നിർമ്മാണത്തിനും അണുകശക്ത്യുല്പാദനത്തിനുമുള്ള അവകാശം പൊതുജനങ്ങൾക്കുണ്ടായിരിക്കണമെന്നാണ് നിഷ്കർഷിക്കപ്പെട്ടതു്. പക്ഷേ, കപ്പൽനിർമ്മാണത്തിലും വാർത്താവിനിമയസാമഗ്രികളുടെ ഉല്പാദനത്തിലും, കൽക്കരി, ഇരുമ്പുരുക്കുകൾ, വ്യോമയാനോപകരണങ്ങൾ മുതലായവയുടെ നിർമ്മിതിയിലുമുള്ള ഏതൊരു പുതിയ സംരംഭത്തിനും ഗവൺമെന്റിനുമാത്രമേ അധികാരമുള്ളൂ എന്ന് വിധി കല്പിക്കുകയും ചെയ്തു.

നിലവിലുള്ള വ്യവസായങ്ങൾ ഗവൺമെന്റ് നിയമനത്തിൽനിന്ന് ഒഴിവാക്കപ്പെട്ടിരുന്നു. ദേശീയവല്ക്കരണം കുറഞ്ഞത് പത്തു സംവത്സരങ്ങൾക്കു ശേഷമേ സാദ്ധ്യമാകയുള്ളൂ എന്ന് ഗവൺമെന്റിനു ബോദ്ധ്യമായി. വ്യാവസായികമണ്ഡലത്തിൽ വരുത്തിയ ഈ പരിഷ്കാരങ്ങൾ നെഹ്രുവി

ൻെറ ആരാധകരെയും വിമർശകരെയും ഒരുപോലെ വിസ്മയിപ്പിച്ചു. വിപ്ലവകരമായ സാമൂഹ്യപരിവർത്തനങ്ങൾ ഉടനടിനടപ്പാക്കാൻ ഭയപ്പെടുന്നവൻ യഥാർത്ഥത്തിൽ അവയുടെ സംരക്ഷകനാണെന്ന് വർഷങ്ങൾക്കുമുമ്പ് പ്രഖ്യാപിച്ച ഒരു വ്യക്തിയുടെ തീരുമാനങ്ങൾ ഇതരവിധത്തിലായിരുന്നതു് മറ്റുള്ളവരെ അത്ഭുതപ്പെടുത്തിയതിൽ അസാംഗത്യമില്ലല്ലോ.

ഉല്പാദനം പൊതുവെ ക്ഷയിക്കുന്ന ആ അവസരത്തിൽ ഗവൺമെൻറിനു രണ്ടേ രണ്ടു മാർഗ്ഗങ്ങളാണ് മുന്നിൽ തുറന്നുകിടന്നതു്. ഒന്ന് സാമ്പത്തിക വ്യവസ്ഥയിൽ ഗവൺമെൻറ് നേരിട്ടുള്ള പ്രവർത്തനം. രണ്ട് സ്വകാര്യ മൂലധനപ്രോത്സാഹനം. കോൺഗ്രസ്സിൻെറ ശക്തിമത്തായ എതിർപ്പും, പരിശീലനം സിദ്ധിച്ച വ്യക്തികളുടെ അഭാവവും, ആദ്യപരിപാടിയെ അപ്രായോഗികമാക്കാൻ പോന്നവയായിരുന്നു. അതിനാൽ വ്യാപാരികളെ പ്രോത്സാഹിപ്പിക്കേണ്ടതും മൂലധനം വർദ്ധിപ്പിക്കേണ്ടതും അവശ്യം ആവശ്യമായി പ്രധാനമന്ത്രി മനസ്സിലാക്കി. വളർച്ച പ്രാപിച്ചിട്ടില്ലാത്ത നമ്മുടെ അർത്ഥസംവിധാനക്രമത്തിന് വിദേശീയ സാമ്പത്തിക സംവിധാനത്തിൽനിന്ന് ഉത്തേജനം സിദ്ധിക്കേണ്ടതു് ഒരാവശ്യമാണെന്നും അദ്ദേഹത്തിന് അഭിപ്രായമുണ്ടായിരുന്നു.

ഇന്ത്യ അവികസിതമായ ഒരു രാജ്യമാണ്. എല്ലാവിധത്തിലുമുള്ള ഉല്പാദനങ്ങൾ വർദ്ധിപ്പിച്ച് ജീവിതരത്തോതു് ഉയർത്തുകയാണ് നമ്മുടെ പ്രാഥമികാവശ്യം. വ്യവസായ ദേശസാൽക്കരണത്തിന് പൊതുഫണ്ടുകൾ ഉപയോഗപ്പെടുത്തുന്നതു് അനാവശ്യമായ ഒരു വിഡ്ഢിത്തമായിരിക്കും, മൂലധനം അത്യാവശ്യമായ ചില പ്രത്യേക മണ്ഡലങ്ങൾ വ്യാ

വസായിക രംഗത്തുണ്ട്—ജലസേചനം, കൃഷി, ഗതാഗതം ആദിയായവ. അവയ്ക്കാവശ്യമായ ധനം ഉണ്ടാക്കേണ്ടിയിരിക്കുന്നു. സ്വകാര്യ വ്യവസായം ദേശസാൽക്കരിക്കുകയെക്കാൾ, ഉല്പാദന വർദ്ധനവിലാണ് നാം ശ്രദ്ധിക്കേണ്ടത്. തന്മൂലം, ആവശ്യമായ നിയന്ത്രണങ്ങൾ മിതമായ തോതിലേർപ്പെടുത്തി ദുർവ്യയങ്ങൾ തടയാൻ ഗവൺമെൻറിന് സാധിക്കുകയും ചെയ്യും.

വർത്തമാനഭൂതങ്ങളെ സമന്വയിപ്പിച്ച് 'ഇന്നി'ൽ നിന്ന് 'നാളെ'യെ മെനഞ്ഞെടുക്കാനുള്ള ദീർഘവീക്ഷണവും കർമ്മപടുതയുമാണ് നെഹ്റുവിനുണ്ടായിരുന്നത്. പക്ഷെ താല്ക്കാലിക വസ്തുസ്ഥിതികൾ മാത്രം കണ്ടറിയുന്നവർ അദ്ദേഹത്തെ തെററിദ്ധരിക്കുകയും പഴിക്കുകയുംചെയ്തു.

പ്രധാനമന്ത്രിയുടെ 'ഉപദേഷ്ടാ'വായിരുന്ന ഡോ. സോളമൻ ട്രോൺ ഒരു പ്രത്യേക റിപ്പോർട്ട് തയ്യാറാക്കി സമർപ്പിച്ചു. ഒരു സമർത്ഥമായ സമിതിയെ നിയമിക്കുകയായിരുന്നു അതിലെ പ്രധാന പ്രമേയം. പ്രധാനമന്ത്രിയുടെ മേൽനോട്ടത്തിൽ ആ സമിതി ഒരാസൂത്രണ പദ്ധതി തയ്യാറാക്കണം. പ്രസ്തുത സമിതിക്ക് പ്രാദേശിക വിഭാഗങ്ങളുണ്ടായിരിക്കയും, അവ കേന്ദ്രസമിതിയുടെ വിധിപ്രകാരമുള്ള പരിപാടികൾ നടപ്പിലാക്കുകയും വേണം. ഉരുക്കുനിർമ്മാണശാലകൾ, യന്ത്രസാമഗ്രികളുടെ നിർമ്മിതിക്കുള്ള വ്യവസായശാലകൾ, ആപേക്ഷിക വ്യവസായങ്ങളുടെ വർദ്ധനവിനാവശ്യമായ വിദ്യുച്ഛക്ത്യുൽപാദന സജ്ജീകരണങ്ങൾ എന്നിവ അധികരിക്കേണ്ടതുണ്ട്. കാർഷികരംഗത്ത് സഹകരണ സൗകര്യങ്ങൾ വർദ്ധിപ്പിക്കുകയും വേണം. ഇതിനെല്ലാം ആവശ്യമായ സാമ്പത്തികസഹായം ഇന്ത്യയിലെ ജനങ്ങളിൽ

നിന്നും, വിദേശങ്ങളിൽനിന്നും സ്വീകരിക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ ആരായണമെന്ന് റിപ്പോർട്ട് വ്യക്തമാക്കി.

പ്രസ്തുത റിപ്പോർട്ടിലെ ഏററവും വലിയ അമ്പരപ്പുളവാക്കുന്ന നിർദ്ദേശമായിരുന്നു, രാജ്യത്തിൽ പലയിടങ്ങളിലും നിഗൂഢമായി സൂക്ഷിച്ചു വയ്ക്കപ്പെട്ട സ്വർണ്ണം, വെള്ളി മുതലായവ വെളിച്ചത്തുകൊണ്ടുവരിക എന്നതു്. ഇങ്ങനെയുള്ള ധനസംഭരണം പ്രായോഗികമല്ലെന്ന് പലർക്കും അഭിപ്രായമുണ്ടായിരുന്നു. ടോണിന്റെ നിർദ്ദേശങ്ങളിൽ പലതും സ്വീകാര്യമല്ലെന്ന് തല്ക്കാലം കരുതപ്പെട്ടുവെങ്കിലും, പിന്നീട് പ്രധാനമന്ത്രി ആവിഷ്കരിച്ച പഞ്ചവത്സര പദ്ധതികളിൽ ഇവ മറെറാരു രൂപത്തിൽ പ്രത്യക്ഷപ്പെടുകതന്നെ ചെയ്തു.

1950-ൽ നെഹ്റു ചെയർമാനായി സ്ഥാപിതമായ "നാഷണൽ പ്ലാനിംഗ് കമ്മീഷൻ" പതിനഞ്ചു മാസക്കാലത്തെ നിരന്തരവും അവധാനപൂർവ്വവുമായ പഠനത്തിനും ചിന്തയ്ക്കും ശേഷം ഒന്നാം പഞ്ചവത്സരപദ്ധതിയുടെ പകർപ്പ് തയ്യാറാക്കി.

അഞ്ചു ലക്ഷത്തിൽപ്പരം ഗ്രാമങ്ങളോടുകൂടിയ ഭാരതത്തിൽ. ഗ്രാമീണ ജനതയെ അഭിവൃദ്ധിപ്പെടുത്തുക എന്നതു് നിസ്സാരമായൊരു കാര്യമല്ല. ഗ്രാമീണരുമായി അടുത്ത സമ്പർക്കം പുലർത്തിയിരുന്ന നെഹ്റുവിന് അവരുടെ ബഹുമുഖങ്ങളായ പ്രശ്നങ്ങളെക്കുറിച്ച് നല്ല അറിവുണ്ടായിരുന്നു. പട്ടണത്തിൽ വസിക്കുന്ന ജനങ്ങൾ ജീവിതത്തിലെ സുഖസമൃദ്ധികൾക്കുവേണ്ടി സമരം ചെയ്യുമ്പോൾ, ഗ്രാമവാസികൾ ഭൗതികസുഖങ്ങൾ നിഷേധിക്കപ്പെട്ടവരായി അജ്ഞത, ദാരിദ്ര്യം,

അനാരോഗ്യം എന്നിവയുമായി മല്ലിട്ടുകൊണ്ടിരിക്കുന്നു. ചുരുക്കത്തിൽ സമൃദ്ധവും, സമ്പന്നവുമായ ഒരു മനോഹര രാജ്യത്തിലെ അലസരും, അജ്ഞരും, അകിഞ്ചനരുമായ ജനങ്ങളാണ് ഭാരതീയർ. ഈ സ്ഥിതി മാറ്റുക എന്ന അടിസ്ഥാന തത്ത്വം വച്ചുകൊണ്ടാണ് പഞ്ചവത്സര പദ്ധതി ഉടലെടുത്തത്.

വിദ്യുച്ഛക്തി പ്രോജക്റ്റുകൾക്കും ജലസേചനപദ്ധതികൾക്കുമായിരുന്നു പ്രാഥമിക പരിഗണന നൽകപ്പെട്ടത്. ശാസ്ത്രീയ പുരോഗതിയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള പ്രയാണത്തിന്റെ പ്രാരംഭഘട്ടത്തിൽ, അതാണേറ്റവും ആവശ്യമെന്ന് നെഹ്റുവിനുറപ്പുണ്ടായിരുന്നു. ഭക്രാനംഗൽ പ്രോജക്റ്റ്, ഒറീസായിലെ ഹിരാക്കുഡ് അണക്കെട്ട്, പശ്ചിമബംഗാളിലെ 'ദാമോദർവാലി' പ്രോജക്ട്, ബീഹാറിൽ കോസി, ആന്ധ്രയിൽ തുംഗഭദ്ര, മദ്രാസിൽ കണ്ഡാവാലി മുതലായവ അദ്ദേഹത്തിന്റെ ആസൂത്രണ വൈദഗ്ദ്ധ്യത്തിന്റെ നിത്യസ്മാരകങ്ങളാണെന്നു പറയാം. ഒന്നാം പഞ്ചവത്സര പദ്ധതിയെക്കുറിച്ച് അദ്ദേഹം 1952-ൽ ഇങ്ങനെ പ്രസ്താവിക്കയുണ്ടായി:—

“നമ്മുടെ ആദർശങ്ങളും ലക്ഷ്യങ്ങളും അത്യന്തം മഹത്തരമായവയാണ്! അവയുടെ ഗരിമാവുമായി താരതമ്യപ്പെടുത്തുമ്പോൾ, ഈ പദ്ധതി ഒരു വിനീത സംരംഭത്തിന്റെ സമാരംഭം മാത്രമേ ആകുന്നുള്ളൂ. പക്ഷേ, ആധുനിക ലോകത്തിന്റെ യാഥാർത്ഥ്യങ്ങളെ ആസ്പദമാക്കിയുള്ളതും, ഈ രീതിയിലുള്ള ആദ്യത്തേതുമായ ഒരു പ്രയത്നമെന്ന നിലയിൽ ഇതിനുള്ള പ്രാധാന്യം നാം വിസ്മരിച്ചുകൂടാ.”

അഖിലേന്ത്യാ വികസന പരിപാടികൾ ആവിഷ്കരിക്കുകയായിരുന്നു കമ്മീഷൻെറ ലക്ഷ്യം. അതിലുള്ള അംഗങ്ങളും വിവിധ വകുപ്പുകളുടെ ചുമതലകളേറെറടുത്തു. ഈ വിഭജനം കൃത്യനിർവ്വഹണത്തിൽ വളരെ സഹായകമായിത്തീർന്നു. അതിനും പുറമേ തുടർച്ചയായുള്ള പ്രഭാഷണങ്ങളിലെല്ലാം 'ആസൂത്രണത്തെ'ക്കുറിച്ച് വീണ്ടും വീണ്ടും പരാമർശിക്കാനും, ആ വഴിക്ക് ജനതാമദ്ധ്യത്തിൽ അതിനെ സംബന്ധിച്ചുള്ള ഉണർവ്വ് മങ്ങിപ്പോകാതിരിക്കാനും പ്രധാനമന്ത്രി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. എന്തായാലും, ആദ്യത്തെ പഞ്ചവത്സര പദ്ധതി (1951–56) ശ്രദ്ധാപൂർവ്വമുള്ള ഒരു സമീപനമായിരുന്നു എന്നു തീർത്തുപറയാം. ദേശീയ വരുമാനം 18 ശതമാനം ഉയർന്നു. ആകെയുള്ള ചെലവിൻെറ നാല്പതുശതമാനത്തോളം കാർഷിക രംഗത്തേക്കു വിനിയോഗിച്ചതിനാൽ, രണ്ടാം പദ്ധതിയിൽ വൻകിട വ്യവസായങ്ങളിൽ ശ്രദ്ധപതിപ്പിക്കാനുള്ള മാറ്റം സുഗമമായിത്തീരുകയും ചെയ്തു.

# രണ്ടാം പഞ്ചവത്സരപദ്ധതി

കോൺഗ്രസ്സിന്റെ അടുത്ത സമ്മേളനം 1955-ൽ ആവടിയിൽവച്ച് നടന്നു. 'സോഷ്യലിസ'ത്തിലേക്കുള്ള പുരോഗമനത്തിന്റെ ആദ്യത്തെ കാൽവയ്പായി, രാഷ്ട്രത്തിന്റെ സമ്പത്ത് സമമായി വീതിക്കപ്പെടേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് നെഹ്റു പ്രതിപാദിക്കുകയുണ്ടായി. എന്നാൽ, 'സമ്പത്ത്' എന്ന പദം കൊണ്ടുള്ള വിവക്ഷിതമെന്തെന്ന് അദ്ദേഹം തുടർന്ന് വിശദീകരിച്ചു.

ഇന്ത്യയെക്കാൾ നാലഞ്ചിരട്ടി വലുപ്പമുള്ള സോവിയറ്റ് യൂണിയനിലെ ജനസംഖ്യ ഇന്ത്യയുടേതിന്റെ മൂന്നിലൊരു ഭാഗം മാത്രമാണ്. യൂഗോസ്ലാവിയായിൽ ജനസംഖ്യ കുറവാകയാൽ, ജോലികൾ ചെയ്തുതീർക്കാനാളില്ലാതെ വിഷമിക്കുന്നു. ഇന്ത്യയിലെ സ്ഥിതിയോ? രണ്ടു ശതാബ്ദത്തോളം വ്യാവസായികമായ യാതൊരു വളർച്ചയുമില്ലാതെ, ജനപ്പെരുപ്പംകൊണ്ട് വീർപ്പുമുട്ടി, പുരോഗതിയുടെ നടപ്പാതയിൽ എത്തിനോക്കി നിൽക്കുന്ന ഇന്ത്യയ്ക്ക് 'സമ്പത്ത്' എന്ന പദം കൊണ്ട് സ്വർണ്ണനാണയങ്ങളെ വിവക്ഷിക്കാൻ സാദ്ധ്യമല്ല. നമ്മുടെ രാജ്യത്തിന്റെ ധനം പ്രയത്നം മാത്രമാണ്. ആ പ്രയത്നത്തെ ഭാരതീയർ സമമായി വീതിച്ചെടുക്കേണ്ടതുണ്ട്. പ്രയത്നം നന്മയെയും സേവനത്തെയും പ്രതിഫ

ലിപ്പിക്കുന്നു–ഈ രീതിയിലാണ് സോഷ്യലിസത്തെക്കുറിച്ച് നെഹ്റു വിശദീകരിച്ചതു്.

ഒന്നാം പദ്ധതിയിൽ, കിട്ടാവുന്നതു ധനംകൊണ്ട് പ്രധാനമായും ആവശ്യമുള്ള പരിപാടികൾ സ്വീകരിക്കുക മാത്രമേ ചെയ്തിരുന്നുള്ളു. അടുത്ത പടിയായി ചിന്തിക്കേണ്ടതു് ജീവിതാവശ്യങ്ങളെ കുറിച്ചാണെന്ന് പ്രധാനമന്ത്രി ഓർമ്മിപ്പിച്ചു. ഭക്ഷണം, വസ്ത്രം, വാസസ്ഥലം, വിദ്യാഭ്യാസം, ആരോഗ്യം, തൊഴിൽ എന്നിങ്ങനെ വിവിധങ്ങളായ ആവശ്യങ്ങൾക്ക് വേണ്ടതു സൌകര്യമുണ്ടാക്കുകയാണ് ഇനിയത്തെ കർത്തവ്യം. വളരെ ലളിതവും, ഋജുവുമായ ഭാഷയിൽ അദ്ദേഹം പ്രസ്താവിച്ചതു് ഈ വിധത്തിലാണ്.

"ഒരുവന് പ്രതിമാസവരുമാനമായുള്ള നൂറു രൂപാ, പെട്ടെന്ന് നൂററിയമ്പതായി വർദ്ധിച്ചുവെന്നിരിക്കട്ടെ. അപ്പോൾ അയാൾ കൂടുതൽ പഞ്ചസാര ഉപയോഗിക്കുകയും കൂടുതൽ വസ്ത്രങ്ങൾ വാങ്ങുകയും, അങ്ങനെ അധികമധികം സുഖസൌകര്യങ്ങൾ തേടുകയും ചെയ്യുന്നു. അതിനാൽ, ധനവ്യയം പരിഗണിക്കുമ്പോൾ, ശമ്പളക്കൂടുതലിൽ നിന്നും മററും കിട്ടുന്ന അധിക ധനത്തിന്റെ വ്യാപ്തി ഉപഭോഗത്തെ സാരമായി ബാധിക്കുന്നു എന്നുള്ള വസ്തുത നാം പ്രത്യേകം ഓർക്കേണ്ടതുണ്ട്." ഉപഭോഗത്തിന്റെ ഈ വർദ്ധനവ് ജീവിത നിലവാരത്തിന്റെ അഭിവൃദ്ധിയെ കുറിക്കുന്നു. എന്തെങ്കിലും ഒരിനത്തിന്റെ കുറവിനെ നേരിടാൻ, അതുല്പാദിപ്പിക്കുന്ന ഒരു ഫാക്ടറി നമുക്കുണ്ടായേതീരൂ. ചില സന്ദർഭങ്ങളിൽ ധനനിക്ഷേപവും ഉല്പാദനവും തമ്മിൽ വലുതായ വിടവുണ്ടാകാം. ഉദാഹരണമായി, ഏഴോ എട്ടോ വർഷങ്ങൾ കൊണ്ടുമാത്രം ചെയ്തുതീർക്കാവുന്ന ഒരു നദീതട പദ്ധതിയിലേയ്ക്ക്

നാം ഒരുകോടി രൂപയുടെ മുതൽമുടക്കു നടത്തുന്നു എന്നു കരുതുക. ഈ എട്ടു സംവത്സരങ്ങളിലും ധനവ്യയമല്ലാതെ, പദ്ധതിയിൽനിന്നു് യാതൊന്നും നമുക്കു ലഭിക്കുന്നില്ല. ഈ അവസ്ഥയെ, കാലത്തിന്റെ വിടവു് ഇത്രയേറെ ബാധിക്കാത്ത കുടിൽവ്യവസായങ്ങൾകൊണ്ടു് നമുക്കു് സമീകരിക്കാൻ കഴിയും. ഇങ്ങനെ നോക്കുമ്പോൾ, വൻ വ്യവസായങ്ങൾ, ലഘുവ്യവസായങ്ങൾ, കുടിൽവ്യവസായങ്ങൾ എന്നിവയുടെ സമീകരണം പുരോഗതിയിൽ അത്യന്താപേക്ഷിതമാണെന്നു വരുന്നു. 'ഗാന്ധിയൻ തത്വ'ത്തിന്റെ അടിസ്ഥാനഘടകവും ഇതുതന്നെയാണു്. ഓരോ മനുഷ്യന്റെയും ജീവിതത്തോതു് ഉയരുന്നതോടെ, ഉല്പാദനത്തിന്റെയും ഉപഭോഗത്തിന്റെയും അളവു വർദ്ധിക്കുന്നു. ആവടി സമ്മേളനത്തിൽ ഈ വസ്തുതകളാണു് നെഹ്റു, വെളിപ്പെടുത്താനാരംഭിച്ചതു്.

അടുത്ത ബഡ്ജറ്റു് അവതരിപ്പിക്കേണ്ട സമയം സമാഗതമായി. സ്വകാര്യ ഉടമകൾ ഭയപ്പെടേണ്ടതില്ലെന്നു് പ്രധാനമന്ത്രി പ്രസ്താവിച്ചുവെങ്കിലും, 'സോഷ്യലിസത്തോട'ടുക്കാനുള്ള ഈ പോക്കു് യാഥാസ്ഥിതികരെ പിടിച്ചു കുലുക്കുക തന്നെ ചെയ്തു. പൊതുജനോപകാരപ്രദമായ പദ്ധതികൾക്കു വേണ്ടി ഗവണ്മെന്റു് കൈവശമാക്കുന്ന വസ്തുക്കൾക്കു് നഷ്ടപരിഹാരം നൽകേണ്ട തുക കോടതിയിൽനിന്നു് നിർണ്ണയിക്കേണ്ടതില്ലെന്നും, അതു തിട്ടപ്പെടുത്താനുള്ള അധികാരം നിയമനിർമ്മാണ മണ്ഡലത്തിനാണു് ഉണ്ടായിരിക്കേണ്ടതെന്നും ഒരു നിയമഭേദഗതികൂടി നടപ്പിലായപ്പോൾ സ്വകാര്യ സ്വത്തുടമകൾ ഭയാകുലരായിത്തീർന്നു.

ഡോക്ടർ മഹലനോബിസ് ആവിഷ്കരിച്ച പരിപാടികളനുസരിച്ചാണു് രണ്ടാം പഞ്ചവത്സരപദ്ധതി പൂർണ്ണരൂപം

പ്രാപിച്ചതു്. അതൊരു പുതിയ ആയുധമായിരുന്നു—ഇരു മുനയോടുകൂടിയ, മൂർച്ചയുള്ള ഒരായുധം. യന്ത്രനിർമ്മാണ വ്യവസായം വൻ തോതിലേർപ്പെടുത്തുന്നതു് ഇതര വ്യവസായങ്ങൾക്കു് വികസനസൌകര്യമുണ്ടാക്കുമെന്നും, കുടിൽവ്യവസായങ്ങളുടെ വികേന്ദ്രീകരണം തൊഴിലില്ലായ്മയ്ക്കു് ഗണ്യമായ തോതിൽ പരിഹാരമായിരിക്കുമെന്നും അദ്ദേഹം പ്രധാനമന്ത്രിയെ ധരിപ്പിച്ചു. അങ്ങനെയായാൽ, സ്വാഭാവികമായി കൈത്തറിയുടെ സ്ഥാനം യന്ത്രത്തറിക്കേറ്റെടുക്കാൻ കഴിയും. മററു നാഗരികവ്യവസായങ്ങൾക്കാവശ്യമായ സാമഗ്രികൾ ലഭിക്കാനും തന്മൂലം സാദ്ധ്യതയുണ്ടാകും. കൃഷി, ജലസേചനം, വിദ്യുച്ഛക്തി എന്നിവയ്ക്കു് ഒന്നാം പദ്ധതിയിൽ അനുവദിച്ചിരുന്നതിനെക്കാൾ വലുതായ ഒരു തുക നീക്കിവയ്ക്കപ്പെട്ടിരുന്നു.

ചുരുക്കിപ്പറഞ്ഞാൽ, പാശ്ചാത്യ പൌരസ്ത്യാദർശങ്ങളുടെ സമഞ്ജസമായ ഏകീകരണമാണു് രണ്ടാം പദ്ധതിയിലൂടെ ഉദ്ദേശിക്കപ്പെട്ടതു്. നെഹ്രുവും കോൺഗ്രസ്സാകെയും, ഇതിനാൽ വശീകരിക്കപ്പെട്ടു. അങ്ങനെയാണു് 1956 മുതൽ 1961 വരെയുള്ള രണ്ടാം പഞ്ചവത്സരപദ്ധതി ആവിഷ്കൃതമായതു്.

ഒരു ക്ഷേമരാഷ്ട്രസൃഷ്ടിക്കാവശ്യമായ ഉപാധികൾ നടപ്പിലാക്കത്തക്കവിധം പരിപാടികൾ ഉൾക്കൊള്ളിക്കപ്പെട്ടിരുന്നു. നാലു ലക്ഷ്യങ്ങളാണു് പ്രധാനമായി സ്വീകൃതമായതു്.

1. ദേശീയവരുമാനത്തിൽ ഗണ്യമായ വർദ്ധനവു്.

2. അധിഷ്ഠാന വ്യവസായങ്ങൾക്കും വൻ വ്യവസായങ്ങൾക്കും പ്രാമുഖ്യം കല്പിക്കുന്ന വിപ്ലവാത്മകമായ വ്യവസായവല്ക്കരണം.

3. തൊഴിൽ സൗകര്യങ്ങളുടെ വികസനം.

4. വരുമാനം, സ്വത്ത് എന്നിവയിലുള്ള അസമത്വങ്ങളുടെ ന്യൂനീകരണം.

പദ്ധതിയുടെ കാലാവധി കഴിയുമ്പോഴേക്കും, വരവ് 25% വർദ്ധിച്ചിരിക്കുമെന്നും, പത്തു ലക്ഷത്തോളം പുതിയ തൊഴിലുകൾ ഉണ്ടായിക്കഴിയുമെന്നുമാണ് കണക്കാക്കപ്പെട്ടത്. കൂടാതെ വ്യാവസായികോല്പന്നങ്ങളുടെ 64% വർദ്ധനവും പ്രതീക്ഷിക്കപ്പെട്ടു. സാക്ഷരത്വം, ഗതാഗതസൗകര്യങ്ങൾ എന്നിവ അഭൂതപൂർവ്വമായി അധികരിക്കാനും സാധ്യതകളുണ്ട്. എല്ലാററിനും പുറമെ, പ്രധാനമന്ത്രിയുടെ വിദേശനയത്തിന്റെ ഉൽകൃഷ്ടഫലങ്ങൾ, സോവിയററ് റഷ്യയുടെ സഹായത്തോടെ ഭിലായിയിലും, പശ്ചിമജർമ്മനിയുടെ സഹകരണത്തോടുകൂടി റൂർക്കലായിലും, ബ്രിട്ടീഷ് പിൻതുണയിന്മേൽ ദുർഗ്ഗാപ്പൂരിലും അഭിവൃദ്ധിപ്പെടാനിടയുള്ള ഉരുക്കുല്പാദനത്തിലൂടെ ദൃശ്യമാകുകയും ചെയ്യും.

ഇന്ത്യയുടെ അസംസ്കൃതരൂപത്തെ നിശ്ശേഷം ഉടച്ചുമാററി, ഓജസ്സും ചേതസ്സുമുററ നവഭാരതചിത്രം വരയ്ക്കാൻ കമ്മ്യൂണിററി 'പ്രോജക്ട്'കൾക്കു കഴിയുമെന്ന്, നെഹ്റു വിശ്വസിച്ചു. വികസനപ്രവർത്തനങ്ങളുടെ അസൂയാവഹമായ അഭിവൃദ്ധി മററാർക്കും അവകാശപ്പെടാനാവാത്തവിധത്തിലുള്ളതായിരിക്കുമെന്ന് ഉദ്ഘോഷിക്കയും ചെയ്തു. അപരിഷ്കൃതപ്രദേശങ്ങളുടെ വികസനത്തിൽ നിഷ്ണാതനാം, അമേരിക്കക്കാരനായ മി: എം. എൽ. വിൽസൺ ഇതു ശരിവെയ്ക്കുകയുണ്ടായി. അദ്ദേഹം, വയോജനവിദ്യാഭ്യാസ പ്രചരണത്തിലും ഗ്രാമങ്ങളുടെ അഭ്യുന്നതിക്കായുള്ള പ്രവർത്തനങ്ങളിലും

ഇന്ത്യയോളം വിജയിച്ചിട്ടുള്ള മറ്റൊരു രാജ്യം ലോകത്തില്ലെന്ന് സംശയരഹിതമായ ഭാഷയിൽ പ്രഖ്യാപിച്ചു.

സ്വകാര്യ വ്യാപാരങ്ങളെ സംബന്ധിച്ചിടത്തോളം ദേശസാൽക്കരണത്തിന്റെ പ്രശ്നമേയില്ലെന്ന് ഗവൺമെന്റ് വ്യവസായപ്രവർത്തകർക്ക് ഉറപ്പുകൊടുത്തെങ്കിലും, ഒരു പുതിയ സാമൂഹ്യ സമ്പദ്‌വ്യവസ്ഥയുടെ ചട്ടക്കൂടിനുള്ളിൽ നിന്നു തന്നെ പ്രവർത്തിക്കേണ്ടിവരുമെന്ന് അവർക്കറിയാമായിരുന്നു. സ്റ്റേറ്റിന്റെ സർവ്വാധിപത്യം താനിഷ്ടപ്പെടുന്നില്ലെന്നും, തന്മൂലം ധനശക്തിയുടെ വികേന്ദ്രീകരണമുണ്ടാകണമെന്നും നെഹ്റു പ്രസ്താവിച്ചു. ഇരുമ്പ്, ഉരുക്ക് തുടങ്ങിയ വൻ വ്യവസായങ്ങളെ ഇക്കൂട്ടത്തിലുൾപ്പെടുത്തുക അസാദ്ധ്യമാണ്. സഹകരണാടിസ്ഥാനത്തിൽ, ഒരു പരിധിവരെ സ്റ്റേറ്റിന്റെ പൊതുവായ നിയന്ത്രണത്തിനധീനമായി, ചെറിയ തോതിലുള്ള മറ്റു വ്യവസായങ്ങൾ മാത്രമേ ഈ രീതിയിൽ പെടുകയുള്ളൂ. മഹലനോബിസിന്റെ പുതിയ പദ്ധതിയിലുള്ള ആസൂത്രിതപരിപാടി, ആദ്യം സ്വകാര്യ ഉടമകൾക്ക് ഒരു ഭീഷണിയായിരുന്നുവെങ്കിലും, ഒടുവിൽ എല്ലാ വിഭാഗക്കാർക്കും ഓരോ തരത്തിൽ സ്വീകാര്യമായിരിക്കത്തക്കവണ്ണം സംഗതികൾ സമരസപ്പെടുത്തിയതു് ഈ വിധത്തിലാണ്.

ശാസ്ത്രീയവും സാങ്കേതികവുമായ പുരോഗതിയുടെ നാനാ വശങ്ങളിലും നെഹ്റു അമിതമായ താല്പര്യമാണ് പ്രകടിപ്പിച്ചതു്. മഹാവ്യാധികളുടെ നിവാരണമാർഗ്ഗങ്ങൾ തേടുന്നതിലും പുതിയ പുതിയ ഔഷധങ്ങൾ നിർമ്മിക്കുന്നതിലും കൃഷി അഭിവൃദ്ധിപ്പെടുത്തുന്നതിലും ഗണ്യമായ സംഭാവനകൾ നൽകുന്ന എല്ലാ സ്ഥാപനങ്ങളും യഥാർഹം പ്രോത്സാഹിപ്പിക്കപ്പെട്ടു. ശിശുവിദ്യാഭ്യാസം സാർവ്വത്രികമായി പുരോഗമിക്കുവാനുള്ള നടപടികൾക്കെല്ലാം സ്വാഗതം നൽക

കയും, ഗ്ലാസ്സ്, തോൽ, കളിമണ്ണ് എന്നിവകൊണ്ടുള്ള വിവിധ വസ്തുക്കളുടെ നിർമ്മിതിക്ക് വേണ്ടത്ര പ്രോത്സാഹനംകൊടുക്കുകയും ചെയ്യുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വിഭിന്ന വകുപ്പുകളിൽ ഗവേഷണപരമായി പ്രവർത്തിക്കുന്ന പന്ത്രണ്ട് ദേശീയ ലാബറട്ടറികൾ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. അണുശക്തി ഗവേഷണവകുപ്പ് അദ്ദേഹം സ്വന്തം ചുമതലയിൽ ഏറ്റെടുത്തിരുന്നു. ബോംബെയിലും കൽക്കട്ടയിലും ന്യൂക്ലിയർ പരീക്ഷണ സ്ഥാപനങ്ങൾ അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരമാണുണ്ടായത്.

ആധുനികഭാരതത്തിന്റെ അസ്തിവാരമുറപ്പിക്കുകയായിരുന്നു നെഹ്റുവിന്റെ ലക്ഷ്യം. ചിന്തിക്കുക, ആവിഷ്കരിക്കുക, നടപ്പിലാക്കുക എന്നിങ്ങനെ ക്രമാനുഗതമായ വിധത്തിലായിരുന്നു അതിലേയ്ക്കുവേണ്ടി അദ്ദേഹം ഫലപ്രദമാംവണ്ണം പരിശ്രമിച്ചതും.

# അഭിമതനായ ജനനേതാവ്

ഇന്ത്യാചരിത്രത്തിലെ ഒരു പ്രത്യേക കാലഘട്ടത്തെ മുഴുവൻ പ്രതിനിധാനം ചെയ്യുന്ന അപ്രതിമനായ ഒരു പ്രതിഭാശാലിയായിരുന്നു ജവഹർലാൽ നെഹ്രു. അദ്ദേഹം പൗരസ്ത്യാദർശങ്ങളുടെയും ഭാരതീയ സംസ്കാര വിശേഷത്തിന്റെയും സജീവമായ സാക്ഷാല്ക്കാരമായിരുന്നു എന്നു പറയാം. 'മതേതരനായ' ആ മഹാ പുരുഷനെ ഗാന്ധിജിയെപ്പോലെ ലോകാചാര്യനെന്നോ കർമ്മയോഗിയെന്നോ വിളിക്കുക സാധ്യമല്ല. എന്നാൽ, ഭഗവത്ഗീതയുടെ കാതലായ അംശങ്ങൾ അദ്ദേഹം സ്വന്തം ജീവിതത്തിന്റെ ഒരു ഭാഗമായിത്തന്നെ അംഗീകരിച്ചിരുന്നു. "കർമ്മണ്യേവാധികാരസ്തേ-മാഫലേഷു കദാചന," തസ്മാദ പരിഹാര്യാർത്ഥ-ന ത്വം ശോചിതുമർഹസി." എന്നിങ്ങനെയുള്ള വാക്യങ്ങൾ അവയുടെ ശരിയായ അർത്ഥത്തിലുൾക്കൊള്ളാനും, യഥാർത്ഥ 'യോഗം' കർമ്മകുശലതയിൽ സ്ഥിതിചെയ്യുന്നു എന്നറിഞ്ഞ് നിസ്സംഗനായും പരദോഷദർശനത്തിൽനിന്ന് നിർമ്മുക്തനായും പ്രവൃത്തി ചെയ്യുവാനും, അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

ആത്മസത്വദ്യോതകമായ മുഖഭാവം, പുരുഷസൗന്ദര്യത്തിന്റെ ഉദ്ദീപ്തമാതൃകയായ ആകാരവിശേഷം, ചൈതന്യവത്തും ചേതസ്സമാകർഷകവുമായ ഉജ്ജ്വലവാഗ്ധാടി, എന്നിങ്ങനെ അദൃശ്യപൂർവ്വമാംവിധം ഉൽകൃഷ്ടഗുണങ്ങളുടെ സമാഹാ

രമായ ഒരു മഹദ്വ്യക്തിക്ക് ലോകത്തിന്റെ ഏതു കോണി ലായാലും, അന്യരുടെ ശ്രദ്ധയെ തന്നിലേയ്ക്കാകർഷിക്കാൻ. വിഷമമുണ്ടാകയില്ലല്ലോ. നെഹ്റു ആ വിധത്തിലുള്ള ഒരസാ ധാരണനായിരുന്നു. അതിനുംപുറമേ ഗ്രാമീണരുടെ സ്നേഹ വാത്സല്യാദരങ്ങൾ നേടാനും അദ്ദേഹത്തിനു സാധിച്ചു. ഔ ദ്യോഗിക കൃത്യനിർവ്വഹണത്തിനിടയിലും, തന്റെ കഴിവി ന്റെ പരിധിയിൽ ഒതുങ്ങുന്നിടത്തോളം, ജനങ്ങളുടെ ഏത ഭീഷ്ടവും നിർവ്വഹിച്ചുകൊടുക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നു. അതിനാൽ വിശ്രമവേളകൾ അദ്ദേഹത്തിന് വളരെ വിരള മായേ ഉണ്ടായിരുന്നുള്ളു.

കോൺഗ്രസ്സിന്റെ വിവിധ സമ്മേളനങ്ങളിലും, കോൺ സ്റ്റിററ്യുവൻറ് അസംബ്ലിയിലും അടിക്കടി പങ്കെടുത്ത് ഊർജ്ജസ്വലങ്ങളായ പ്രഭാഷണങ്ങളിലൂടെ സഹപ്രവർത്ത കരെ ഉത്തേജിതരാക്കുന്നതിനു പുറമേ, രാജ്യത്തെങ്ങും അവി ടവിടെയായി ഉത്ഘാടനം ചെയ്യപ്പെടുന്ന വിഭിന്ന മണ്ഡല ങ്ങളിലുള്ള ഒട്ടനേകം സ്ഥാപനങ്ങളുടെയും ആഘോഷച്ചടങ്ങു കളുടെയും ഉത്ഘാടകനോ അദ്ധ്യക്ഷനോ പ്രധാനമന്ത്രിത ന്നെയായിരിക്കുക എന്നതൊരു പതിവായിത്തീർന്നിരുന്നു. മഹാന്മാരുടെ 'മി: നെഹ്റു', സുഹൃത്തുക്കളുടെ 'ജവഹർലാൽ', പൊതുജനങ്ങളുടെ 'പണ്ഡിററ്ജി', കുഞ്ഞുങ്ങളുടെ 'ചാച്ചാ നെഹ്റു', ഭാരതത്തിന്റെ പ്രധാനമന്ത്രി, ലോകത്തിന്റെ മഹാനായ നേതാവ്—ഇതെല്ലാമായിരുന്നു അദ്ദേഹം.

വിശ്വവശ്യമായ പുഞ്ചിരിയുതിർന്ന ആ മുഖം ഒരുനോക്കു കാണുവാൻ, ഹൃദയത്തെ കുളിരണിയിക്കുന്ന ആ വാക്സുധ യിൽ ഒരു ബിന്ദുവെങ്കിലും ആസ്വദിക്കുവാൻ, ജവഹർലാൽ നെഹ്റു ചെല്ലുന്നിടത്തെല്ലാം ലക്ഷോപലക്ഷം ജനങ്ങളാണ്

തിങ്ങിക്കൂടുക. ഇത്രയും സാർവ്വലൗകികമായ ബഹുജനസമ്മതി നേടിയ മറെറാരാൾ ഇല്ലെന്നുതന്നെ പറയാം.

ലണ്ടനിൽവച്ചു നടന്ന എലിസബെത്തു്രാജ്ഞിയുടെ കിരീടധാരണച്ചടങ്ങുകളിൽ, പ്രത്യേക ക്ഷണപ്രകാരം ബഹുമാന്യാതിഥിയായി നെഹ്റുവും പങ്കുകൊണ്ടിരുന്നു. 1961-ൽ ആ മഹാരാജ്ഞി ഇന്ത്യ സന്ദർശിച്ചപ്പോൾ അവക്കു നല്കിയ സ്വീകരണത്തിനോടനുബന്ധിച്ചു് അദ്ദേഹം ചെയ്ത പ്രസംഗത്തിൽ ഇന്ത്യയും ബ്രിട്ടണുമായുള്ള സൗഹാർദ്ദത്തെ അനുസ്മരിച്ചുകൊണ്ടു്, ലോകസമാധാനം പാലിക്കുന്നതിൽ കോമൺവെൽത്തു് വഹിക്കുന്ന പങ്കിനെ പ്രകീർത്തിക്കുകയുണ്ടായി.



നിരായുധീകരണം പൂർണ്ണമായി നടപ്പിലാക്കാനും, ന്യൂക്ലിയർ പരീക്ഷണങ്ങൾ നിർത്തൽ ചെയ്യാനും എല്ലാ രാജ്യങ്ങളെയും ഉദ്ബോധിപ്പിക്കാൻ നെഹ്റു ശ്രമിച്ചു. ലണ്ടനിലെ കോമൺവെൽത്തു് പ്രധാനമന്ത്രിമാരുടെ കോൺഫറൻസിൽ, ഭാഗികമായ നിരായുധീകരണത്തിന്റെ സമയം കഴിഞ്ഞുപോയി എന്നും, ഒന്നുകിൽ സമ്പൂർണ്ണനിരായുധീകരണം, അല്ലെങ്കിൽ ആഗോളവ്യാപകമായ യുദ്ധം എന്ന അവസ്ഥയാണിന്നുള്ളതെന്നും അദ്ദേഹം എല്ലാവരെയും ഓർമ്മിപ്പിക്കുകയുണ്ടായി. ഈ വസ്തുത എല്ലായ്പ്പോഴും ഊന്നിപ്പറഞ്ഞിരുന്നതു് ഇന്ത്യൻ പ്രധാനമന്ത്രി മാത്രമാണു്. ഇന്ത്യയിൽതന്നെ, ഐക്യവും ദേശീയോദ്ഗ്രഥനവും മുൻനിർത്തി നടത്തപ്പെടുന്ന ഏതു സമ്മേളനത്തിലും അദ്ദേഹം ഉത്സാഹപൂർവ്വം പങ്കുകൊണ്ടിരുന്നു.

1955 ജൂലായ് പതിനഞ്ചാം തീയതിയാണു് 'ഭാരതരത്നം' എന്ന ബഹുമതിമുദ്രയാൽ നെഹ്റു സമ്മാനിതനായതു്.

മഹത്തമമായ ആ ദേശീയബിരുദമുദ്ര്യ്ക്കു് അദ്ദേഹത്തെക്കാൾ സമർഹനായ മറ്റൊരു വ്യക്തി ഇന്നോളമുണ്ടായിട്ടില്ലല്ലോ.

1962-ലെ തെരഞ്ഞെടുപ്പുപ്രചരണത്തിൽ, എഴുപത്തിരണ്ടാം വയസ്സിലേയ്ക്കു് കടന്നുകഴിഞ്ഞിരുന്ന ചരിത്രപുരുഷന്റെ പ്രവർത്തനങ്ങൾ ലോകറിക്കാർഡു് സൃഷ്ടിക്കാൻ പര്യാപ്തമായിരുന്നു. പതിമൂന്നു ദിവസംകൊണ്ടു് അദ്ദേഹം ഇരുപതിനായിരം മൈലോളം സഞ്ചരിക്കുകയും, വളരെയധികം പൊതുയോഗങ്ങളിൽ സംസാരിക്കുകയും ചെയ്തു. തൽഫലമായി കോൺഗ്രസ്സ് ഒരിക്കൽകൂടി വിജയിച്ചു. കോൺഗ്രസ്സിന്റെ വിജയമെന്നതിനേക്കാൾ നെഹ്റുവിന്റെ വ്യക്തിപരമായ ഒരു വിജയമായിരുന്നു അതു്.

യൂ. എൻ. ജനറൽ അസംബ്ലി നെഹ്റുവിന്റെ നിർദ്ദേശാനുസരണം, അന്താരാഷ്ട്രീയ സഹകരണസംവത്സരം കൊണ്ടാടാൻ സമ്മതിക്കയും, ഐക്യരാഷ്ട്രങ്ങളുടെ ഇരുപതാം വാർഷിക വർഷമായ 1965-ൽ അതു നടത്താൻ വിശ്ചയിക്കയും ചെയ്തു. പക്ഷെ അങ്ങനെയൊന്നുണ്ടാകുന്നതു് കണ്ടാനന്ദിക്കാനുള്ള ഭാഗധേയം നിയതി അദ്ദേഹത്തിനു നൽകുകയുണ്ടായില്ല.

ആദർശങ്ങളെ യാഥാർത്ഥ്യങ്ങളാക്കി മാററുന്നതിലുള്ള വിജയമാണു് നേതൃത്വത്തിന്റെ മാനദണ്ഡമെങ്കിൽ, നെഹ്റുവിനെപ്പോലെ ഒരു നേതാവു് വേറെ ഉണ്ടായിട്ടുണ്ടോ എന്നു് സംശയിക്കണം. അദ്ദേഹം ഒരു വിപ്ലവകാരിയാണെന്നു് സ്വയം വിശ്വസിക്കുന്നു. ഈ ഉല്പതിഷ്ണുത്വത്തെ ഗാന്ധിയൻ തത്വസംഹിതയുമായി അനുരഞ്ജിപ്പിച്ചു്, ദ്വേഷത്തിനും ക്രൂരതയ്ക്കും കീഴടങ്ങാൻ മനസ്സിനെ അനുവദിക്കാ

തെ, സ്നേഹംകൊണ്ടും സമാധാനംകൊണ്ടും ലക്ഷ്യപ്രാപ്തി കൈവരുത്താനാണ് അദ്ദേഹം ശ്രമിച്ചതു്. അദ്ദേഹം തന്നത്താൻ വിശകലനം ചെയ്യുന്നതു് ഈവിധത്തിലാണ്.

“ഈ മനുഷ്യൻ ഒരു പ്രജാപത്യവാദിയും സ്ഥിതിസമത്വവാദിയുമെന്നു് സ്വയം വിളിക്കുന്നു. അങ്ങനെ ചെയ്യുന്നതു് ഉത്തമ വിശ്വാസത്തോടെയാണെന്നതിൽ സംശയമില്ല. പക്ഷേ മനസ്സ് പൂർണ്ണമായും ഹൃദയത്തിന്റെ അടിമയാണെന്നും, യുക്തിവാദത്തെ മനുഷ്യന്റെ ആശകളോടും അദമ്യമായ ചോദനകളോടും യോജിക്കുന്ന വിധത്തിൽ രൂപീകരിക്കാൻ സാദ്ധ്യമാണെന്നും ഏതൊരു മനശ്ശാസ്ത്രജ്ഞനുമറിയാം. ഒരു ചെറിയ ചുററലേ വേണ്ടൂ—ജവഹർലാൽ മന്ദഗതിയായ ജനാധിപത്യത്തിന്റെ അലങ്കാരസാമഗ്രികളെ തൂത്തെറിഞ്ഞു കൊണ്ടു് ഒരു തികഞ്ഞ സ്വേച്ഛാധിപതിയായി മാറിയേക്കും.”

തന്നെക്കുറിച്ച് ഇത്ര അഗാധമായ ഒരപഗ്രഥനം നടത്താൻ സാധിക്കുന്ന ഒരു വ്യക്തിക്ക് ഒരിക്കലും ഏകാധിപത്യത്തിലേയ്ക്കു കടക്കാൻ കഴിയില്ല എന്നതാണു് പരമാർത്ഥം.

ഭരണപരമായ അടിസ്ഥാനത്തിൽ ഐക്യം പുലർത്താൻ, അടിക്കടി പൊതുജനസമക്ഷം പ്രത്യക്ഷപ്പെട്ട് തന്റെ ശബ്ദത്തിന്റെ സ്വാധീനശക്തി ഉപയോഗിക്കുവാൻ നെഹ്രു മടിച്ചില്ല. പഞ്ചവത്സരപദ്ധതികൾക്ക് പൊതുസമ്മതി നേടാൻ ധാരാളമായി സാധിച്ചതിന്റെ ഒരു കാരണം ഇതാണ്. സാമ്പത്തികാസൂത്രണത്തിൽ ആ മേധാശക്തിയുടെ അജയ്യതയും വിസ്മയാവഹമായ പ്രവർത്തനപടുതയും തെളിഞ്ഞു വിളങ്ങുന്നു. ‘ഇന്നി’നപ്പുറം ‘നാളെ’യുണ്ടെന്നും, ‘നാളെ’കൾ വിദൂ

തയിലല്ലു് നീണ്ടു നീണ്ടു പോകണമെന്നും, കോൺഗ്രസ്സിനെയും ജനങ്ങളെയും ഓർമ്മപ്പെടുത്തിയതു് അദ്ദേഹമാണു്.

ഇന്ത്യയെ ഒരു മതേതരരാഷ്ട്രമാക്കിയതു് നെഹ്റുവിന്റെ നേട്ടംതന്നെയാണു്. മുസ്ലീങ്ങൾക്കും മററു ന്യൂനപക്ഷങ്ങൾക്കും ഹൈന്ദവ ഭൂരിപക്ഷത്തിനു തുല്യമായ എല്ലാ അവകാശങ്ങളും അനുവദിക്കുന്നതിൽ അദ്ദേഹം കഠിനമായ നിഷ്ഠ പാലിച്ചു. അയിത്താചരണത്തിന്റെ നിർമ്മാർജ്ജനം ആ മഹത്തായ വിജയത്തിന്റെ ഉരകല്ലാണു്. മതപരമായി സമുൽഭൂതമായ എല്ലാ കലഹങ്ങൾക്കുമുപരി, 'നെഹ്റു'വാകുന്ന മാദ്ധ്യമത്തിലൂടെ ചിന്തിക്കാനും പറയാനും ഹിന്ദുവും മുസൽമാനും പഠിച്ചിരുന്നു. മുസ്ലീങ്ങൾ അദ്ദേഹത്തെ അഭേദ്യമായ രക്ഷാദുർഗ്ഗമായി കരുതി. സ്വകാര്യസംഭാഷണങ്ങളിൽപോലും അവർ ആ ചൈതന്യമുള്ള സൗഹാർദ്ദ പ്രവർത്തനങ്ങളെ വിലയിരുത്തിവന്നു. ജനതാമദ്ധ്യത്തിൽ അദ്ദേഹത്തെക്കുറിച്ചുള്ള അഭിപ്രായം വ്യക്തമാക്കാൻ ഒരു മുസ്ലീം പ്രമാണിയുടെ വാക്കുകൾ തന്നെ മതിയാകും. 'മുസ്ലീങ്ങളുടെ സ്നേഹവിശ്വാസങ്ങൾ വലുതായ തോതിൽ സമാർജ്ജിച്ചിട്ടുള്ള പ്രധാനമന്ത്രി നെഹ്റുവും, മററു് ഒന്നോ രണ്ടോ വ്യക്തികളുമൊഴികെ, ഇന്ത്യയിലവശേഷിക്കുന്ന മുസ്ലീങ്ങളുടെനേക്കു് മററു ഹൈന്ദവ നേതാക്കന്മാരുടെ മനോഭാവം സൗഹാർദ്ദപരമായിരിക്കുമെന്നു കരുതാൻ വിഷമമാണു്.''

സുശക്തവും സുസ്ഥിരവുമായ ഒരു ഭരണകൂടം സ്ഥാപിച്ചതു് രാഷ്ട്രീയരംഗത്തു് നെഹ്റുവിന്റെ ഏററവും വലിയ സിദ്ധിയായി കണക്കാക്കാം. ഭാഷാപരമായ അടിസ്ഥാനത്തിൽ സ്റ്റേററുകളുടെ പുനഃസംഘടന നടത്തുകയാൽ പ്രാദേശികത്വം ഒരു പുതിയ ശക്തിയുടെ ഉറവിടം ദർശിച്ചു.

ഭൂപരിഷ്ക്കരണത്തെ സംബന്ധിച്ച് പ്രധാനമന്ത്രി സ്വീകരിച്ച മാർഗ്ഗം അപര്യാപ്തമാണെന്നും, മന്ദമായ ചുവടുവയ്പ്പിലൂടെ മുന്നോട്ടു പോകാനുള്ള ആ നയം അപലപനീയമാണെന്നും 'ഇടതുപക്ഷ'ക്കാർക്ക് അഭിപ്രായമുണ്ടായിരുന്നു. അക്രമത്തിനും അഴിമതികൾക്കുമെതിരെ, കടുത്ത ഭീഷണിനിറഞ്ഞ സ്വരവും ഭാഷയുമുപയോഗിച്ചുവെങ്കിലും, ഫലത്തിൽ ആ ഭീഷണി അത്ര ഭീകരമായ രൂപം സ്വീകരിക്കാറില്ലെന്നതു് പരക്കെ അറിയപ്പെട്ടിരുന്നു. ഇതിനു കാരണം ക്ഷിപ്രകോപവും ക്ഷിപ്രപ്രസാദവും ബഹിർ പ്രകാശിപ്പിക്കുന്ന സ്വഭാവരീതി കൈക്കൊണ്ടതായിരിക്കണം. ഇവിടെ ഒന്നോർക്കണം. ഒരു രാജ്യത്തെയാകെ സംബന്ധിക്കുന്ന പൊതുവായ ചുമതലകൾക്കു പുറമെ. വ്യക്തികളുടെ കുറവും കുററവും നിഷ്കൃഷ്ടമായറിയാൻ സ്ഥാനജന്യമായ വലുതായ ഉത്തരവാദിത്വങ്ങൾക്കിടയിൽ ആർക്കും കഴിഞ്ഞെന്നു വരില്ല.

സാമുദായികപരിഷ്ക്കാരങ്ങൾ കണക്കിലെടുത്താൽ നെഹ്രുവിന്റെ ഗണ്യമായ ഒരു നേട്ടം 'ഹിന്ദുകോഡ്ബില്ലി'ന്റെ സ്ഥാപനമാണെന്നു പറയാം. സഹപ്രവർത്തകരിൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായവൈപരീത്യം നിമിത്തം അദ്ദേഹത്തിന് നാലു വർഷത്തോളം പരിശ്രമിച്ചശേഷമേ ബില്ലിന്റെ നിയമസ്ഥാപനം നടപ്പാക്കാൻ കഴിഞ്ഞുള്ളു.

ജനായത്ത ഭരണത്തിന്റെ സാഫല്യം സാർവ്വജനീനമായ സമ്മതി നേടുന്നതിലാണെന്ന് ചരിത്രപുരുഷൻ വിശ്വസിച്ചിരുന്നതായി തോന്നിപ്പോകും. ജനാഭിലാഷത്തെ മാനിക്കുവാൻ അത്യധികം വെമ്പലാണ് പ്രദർശിപ്പിച്ചിരുന്നതു് എന്നല്ല, സ്വാഭീഷ്ടത്തെ ജനങ്ങളുടെമേൽ അടിച്ചേല്പിക്കാൻ എപ്പോഴും വിസമ്മതിക്കയും ചെയ്തിരുന്നു. സമ്മർദ്ദങ്ങൾക്ക

കീഴടങ്ങാനുള്ള പ്രവണതപോലും ചിലപ്പോൾ കാണിച്ചിരുന്നു എന്നതിനു തെളിവാണ് 1952-ൽ ആന്ധ്രാ സ്റ്റേറ്റ് രൂപീകരണത്തിനു നൽകിയ അനുവാദം.

അന്യരുടെ സ്വഭാവത്തെക്കുറിച്ച് വിധിയെഴുതുന്നതിൽ, പുരോഭാഗിത്വമെന്നോ, പക്ഷപാതപരമെന്നു പോലുമോ വിശേഷിപ്പിക്കാവുന്ന ഒരു രീതിയാണ് നെഹ്റു സ്വീകരിച്ചിരുന്നതു്. തനിക്കേറ്റവും അടുത്ത, സുപരിചിതനായ ഒരു സഹകാരിയെക്കുറിച്ച് ഉണ്ടാകുന്ന യാതൊരാക്ഷേപവും വിശ്വസിക്കുവാൻ അദ്ദേഹം കൂട്ടാക്കിയിരുന്നില്ല. സുഹൃത്തുക്കളോടുമുള്ള അഗാധമായ ഈ സ്നേഹവിശ്വാസങ്ങൾ അവരെ ചിലപ്പോഴൊക്കെ വഴിതെറ്റിച്ചിരുന്നു എന്നുപോലും ചിലർക്ക് പരാതിയുണ്ട്.

താൻ നടപ്പിലാക്കാനുദ്ദേശിക്കുന്ന പരിഷ്കാരങ്ങൾ, താൻ രൂപം നൽകാനുദ്ദേശിക്കുന്ന ആശയാദർശങ്ങൾ എന്നിവ തന്റെ കാലശേഷവും ഒരു വ്യക്തിയിലൂടെയോ, ഒരു സംഘം ആളുകളിലൂടെയോ നിലനിൽക്കത്തക്കവിധം ചുറ്റുപാടുകൾ ക്രമീകരിക്കുക എന്നതു് ഒരു യഥാർത്ഥ നേതാവിന്റെ കടമയാണ്. പുതിയ തലമുറയിൽ നിന്ന് ആരും തന്നെ നാളെയുടെ ഭരണക്രമത്തിനായി പരിശീലനം നേടിയില്ല എന്നതു് നെഹ്റുവിന്റെ നേതൃത്വത്തിനു പറ്റിയ പരാജയമായി ചിലർ കരുതിയിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ വേർപാടിനുശേഷം ഒരു സംവത്സരം തികഞ്ഞുകഴിഞ്ഞ ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ നേതൃത്വത്തെ വിലയിരുത്താൻ ശ്രമിക്കുന്നവർക്ക് ഒരു വസ്തുത ബോദ്ധ്യമാകും—ഇന്ത്യയെ സ്വന്തം കാലിൽ നിൽക്കാൻ പ്രാപ്തിയുള്ള ഒരു രാജ്യമാക്കിയശേഷമാണ് അദ്ദേഹം മൺമറഞ്ഞതു്. ഭാവിയിൽ ഭാര

തജനതയെ, അവർ ഇന്നു നങ്കൂരമുറപ്പിച്ചിരിക്കുന്ന താവളങ്ങളിൽനിന്ന് അത്രയൊന്നും അകററിക്കൊണ്ടു പോകാൻ സാധ്യമാണെന്ന് ഞാൻ വിശ്വസിക്കുന്നില്ല" എന്ന് അദ്ദേഹം പറഞ്ഞതു് ഈ അർത്ഥത്തിൽ തന്നെയായിരിക്കണം.

ഒരു നേതാവിന്റെ രാഷ്ട്രീയ മഹത്വം സംഭവഗതികളെ നിയന്ത്രിക്കാനും, പ്രവർത്തനങ്ങൾക്ക് മാർഗ്ഗദർശനം നൽകാനും, പ്രശ്നങ്ങളുടെ അലമാലകളിൽ ആടിയുലയാതെ ഉയർന്നുനിൽക്കാനുമുള്ള കഴിവാണെങ്കിൽ, നെഹ്റുവിന്റെ മാഹാത്മ്യം സീമാതീതമാംവണ്ണം അത്യുന്നതമത്രെ. ഇന്ത്യയുടെ ശബ്ദം രണ്ടു നൂററാണ്ടുകളോളം തീരെ അപ്രധാനമായിരുന്നു. ആ സ്ഥിതിക്ക് വമ്പിച്ച പരിവർത്തനമുണ്ടാക്കുകയും ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ഇന്ത്യയ്ക്ക് സമ്മാന്യമായ സ്ഥാനം നേടിക്കൊടുക്കുകയും ചെയ്യുന്നതിൽ, ഗാന്ധിജിയൊഴികെ മററാർക്കും അവകാശപ്പെടാനാവാത്ത കൃതകൃത്യത അദ്ദേഹത്തിന് കൈവന്നിരുന്നു. ഇന്ത്യയെ ഇരുപതാം നൂററാണ്ടിന്റെ ശാസ്ത്രീയ പുരോഗതി നിറഞ്ഞ ഉഷ്മളാന്തരീക്ഷത്തിന് അനുയോജ്യമായി വാർത്തെടുത്ത രാഷ്ട്രശില്പിയും മററാരുമല്ല. 'പാർലമെന്ററി ഡെമോക്രസി' ജനിച്ചതും വളർന്നതും ആ കരങ്ങളിലൂടെയാണ്. തിക്താനുഭവങ്ങൾ എത്രയേറെ സഹിക്കേണ്ടിവന്നാലും, ഐക്യബോധം ഒരു ജനതയുടെ ജീവരക്തത്തിൽ അലിഞ്ഞു ചേർന്നിരുന്നാലേ ഭൗതികവും ആദ്ധ്യാത്മികവുമായ ശാശ്വത പുരോഗമനം ഉണ്ടാവുകയുള്ളു എന്ന തത്വം സ്വജീവിതത്തിൽ പകർത്തിക്കാണിക്കുകയാണ് അദ്ദേഹം ചെയ്തതു്.

അന്താരാഷ്ട്രീയ രംഗത്തിൽ, നെഹ്റു ആഫ്രോ-ഏഷ്യൻ ലോകത്തിനു വേണ്ടിയാണ് സംസാരിച്ചിരുന്നതു്.

പാശ്ചാത്യനായ മൈക്കേൽ ബ്രെഷർ അദ്ദേഹത്തെക്കുറിച്ച് പറയുന്നതു് ഇങ്ങനെയാണു്.

പലർക്കും അദ്ദേഹം കറ കലരാത്ത സമാധാനത്തിന്റെ ശബ്ദമാണു്. പത്തൊമ്പതാം ശതവർഷത്തിന്റെ അടിസ്ഥാനത്തിൽ, അദ്ദേഹത്തെ കേവറിന്റെയും ഗാരിബാൾഡിയുടേയും ഗുണങ്ങൾ ഇണങ്ങിച്ചേർന്ന ഒരു വ്യക്തിയായി ഗണിക്കാം. അതോടൊപ്പം, ഇരുപതാം നൂററാണ്ടിൽ ആദർശപരമായ അന്താരാഷ്ട്രീയതയുടെ പ്രവാചകനെന്ന നിലയിൽ വിൽസന്റെ സ്ഥാനവും അദ്ദേഹത്തിനുണ്ടു്. പക്ഷെ അദ്ദേഹത്തെ അളക്കുന്നതിൽ എല്ലാ താരതമ്യ പഠനങ്ങളും പരാജയപ്പെടുന്നു. നെഹ്റു, നെഹ്റു തന്നെയാണു്—താൻ ജീവിച്ചിരുന്ന കാലഘട്ടത്തെ ആസ്പദമാക്കി അളക്കപ്പെടേണ്ട ഒരു മനുഷ്യനും ഒരു നേതാവും.

നെഹ്റുവിനാൽ സഞ്ചലിതമായ ശക്തിപ്രവാഹവും ജനഹൃദയങ്ങളിൽ അദ്ദേഹത്താൽ ആമുദ്രിതമായ ആദർശസംഘാതവും, അദ്ദേഹത്തിന്റെ നയങ്ങളിൽ നിന്നുണ്ടാകുന്ന ഏതൊരു വ്യതിചലനത്തിനും ഗണ്യമായ നിരോധകശക്തിയായിരിക്കും. നെഹ്റു തുടങ്ങിവെച്ച സംരംഭങ്ങളെ വികസിപ്പിക്കുക മാത്രമേ അനന്തര തലമുറയ്ക്കു് ചെയ്യേണ്ടതായിട്ടുള്ളു.

# കാശ്മീർ പ്രശ്നം

രാജ്യ വിഭജനം, തുടർന്നുള്ള രാഷ്ട്രീയവും സാമ്പത്തികവും സാമുദായികവുമായ വളരെയേറെ കുഴപ്പങ്ങൾക്ക് വഴി തെളിക്കുകയാണ് ചെയ്തതു്. അവ മിക്കപ്പോഴും തീവ്രവികാരനിർഭരങ്ങളുമായിരുന്നു. പരിഹരിക്കപ്പെടാൻ ദുസ്സാധമായ ചില നിർണ്ണായക വാദ വിഷയങ്ങളിലൊന്നാണ് കാശ്മീർ.

തന്റെ അയൽനാടുമായുള്ള സ്ഥിരകലഹങ്ങൾ, പുറത്തുള്ള രാജ്യങ്ങളുടെ നേർക്ക് ഇന്ത്യ കൈക്കൊള്ളുന്ന നയത്തിന്മേൽ വലുതായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. അതിനാൽ ഇൻഡോ-പാകിസ്ഥാൻ ബന്ധത്തെക്കുറിച്ച് കൂടുതലായി ചിന്തിക്കേണ്ടതുണ്ട്. പത്തു ലക്ഷം അഭയാർത്ഥികൾ പിൻതള്ളിപ്പോന്ന സ്വത്തുക്കൾക്ക് നഷ്ടപരിഹാരം സിന്ധു നദീജല പ്രവാഹ വിഭജനം എന്നീ വാദവിഷയങ്ങളാണ് കാശ്മീർ പ്രശ്നത്തിന്റെ അടിസ്ഥാനം. ഈ പ്രശ്നത്തിന്റെ പേരിൽ ഉണ്ടാകാൻ സാധ്യതയുള്ള സമരത്തിന് സൈന്യസജ്ജീകരണം ചെയ്യാൻ-പ്രതിരോധനില സുരക്ഷിതമാക്കാൻ-ഇരുരാജ്യങ്ങളും വളരെയധികം ധനവ്യയം ചെയ്യേണ്ടതായി വന്നിട്ടുണ്ട്.

ന്യൂനപക്ഷങ്ങളുടെ ഇടയിൽ അരക്ഷിതാവസ്ഥ അനുഭവപ്പെടുകയും, കിഴക്കൻ ബംഗാളിൽ നിന്നുള്ള അഭയാർത്ഥിക

ളുടെ പ്രയാണം തൽഫലമായി വർദ്ധിക്കുകയും ചെയ്തിരുന്നു. 1956-ലെ കണക്കനുസരിച്ച് സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം മൂന്നു ലക്ഷത്തിലധികം ഹിന്ദുക്കൾ പശ്ചിമബംഗാളിലേയ്ക്ക് വന്നുചേർന്നിരുന്നു. ഒരു സംയുക്ത പ്രതിരോധ നയത്തിലൂടെ മാത്രമേ ഇരു രാജ്യങ്ങളുടെയും സുരക്ഷിതത്വം നിലനിൽക്കൂ എന്നതാണ് പരമാർത്ഥം. പക്ഷേ സംഭവിച്ചത് മറ്റൊന്നും. സൈനിക സഹകരണത്തിനു വിപരീതമായി രണ്ടുകൂട്ടരും പരസ്പര യുദ്ധത്തിനുള്ള സജ്ജീകരണങ്ങൾ ചെയ്യാനാണ് നിർഭാഗ്യവശാൽ നിർബ്ബന്ധിതരായത്. കാശ്മീരാണ് ഇതിലെ ദുർഘട പ്രശ്നം.

വിഭജനത്തിന്റെ മുറിവുകൾ ഉണങ്ങുന്നതിനുമുമ്പ്, കാശ്മീരിനെ വേർപെടുത്തി പാകിസ്ഥാനിനുൾപ്പെടുത്തേണ്ടി വന്നാൽ, അത് ഇന്ത്യയുടെ ആഭ്യന്തരമായ ദാർഢ്യത്തിനുതന്നെയും ദോഷകരമായ ഫലമുളവാക്കുമെന്ന് നെഹ്റു വിശ്വസിച്ചിരുന്നു. കാശ്മീരിലെ നാല്പതുലക്ഷം മുസ്ലീങ്ങളുടെ സമത്വവും, സുസ്ഥിരമായ മതേതരത്വത്തിന്റെ ഭാവിയും അപകടത്തിലാകുമെന്ന ഉത്കണ്ഠയാണ് ഇന്ത്യയെ കാശ്മീരിനുവേണ്ടി വിപ്ലവം തുടരാൻ പ്രേരിപ്പിക്കുന്നത്. പടിഞ്ഞാറൻ പാകിസ്ഥാനിൽ വളരെ കുറച്ചു ഹിന്ദുക്കളേയുള്ളു. പൂർവ്വബംഗാൾ നിവാസികൾക്ക് കാശ്മീറുമായി യഥാർത്ഥത്തിൽ ഒരടുപ്പവുമില്ലതാനും. എന്നിട്ടും പാകിസ്ഥാൻ ഭരണാധികാരികൾ തങ്ങളുടെ ശ്രദ്ധ മുഴുവൻ കാശ്മീരിൽ കേന്ദ്രീകരിക്കുകയും, അത് ഒരു ആഭ്യന്തര രാഷ്ട്രീയ വിഷയമായി ഗണിക്കുകയും ചെയ്യുന്നു. ഇന്ത്യയുടെ അവകാശത്തോടനുകൂലിക്കുന്ന ഒരു ഗവണ്മെന്റിനു പാകിസ്ഥാനിൽ അധികാരത്തിൽ തുടരാൻപോലും സാധ്യമല്ലെന്ന നിലയാണ് വന്നുകൂടിയത്.

1948-ൽ ബ്രിട്ടീഷ് പ്രധാനമന്ത്രിയായ ആറ്റ്ലിയുടെ നിർദ്ദേശപ്രകാരം, നെഹ്റുവും ലിയാക്കത്ത്അലിഖാ

നും പരസ്പര വ്യവഹാരത്തിലേർപ്പെട്ടു. എങ്കിലും, കാശ്മീർ പ്രശ്നത്തിന് തീർപ്പുണ്ടായില്ല. അതിനുശേഷം, ഇന്ത്യയും, ബ്രിട്ടണുമായുള്ള ബന്ധത്തിൽ കളങ്കം ചാർത്തുന്നവിധം, ബ്രിട്ടൻ പാകിസ്ഥാന്റെ അവകാശവാദത്തെ അനുകൂലിക്കുകയുണ്ടായി. 1950-ൽ 'സെക്യൂരിററി കൗൺസി'ലിൽ ഈ പ്രശ്നം സംബന്ധിച്ച് ഒരു ആംഗ്ലോ-അമേരിക്കൻ പ്രമേയം അവതരിപ്പിക്കപ്പെടുകയും, അതിനെത്തുടർന്ന് ഉപാലംഭഗർഭമായ ഒരു പത്രപ്രസ്താവന പുറത്തുവരികയും ചെയ്തു. നെഹ്റുവിനിതു് അത്യന്തം ഖേദകരമായിരുന്നു. തന്നിമിത്തം, ഇന്ത്യക്കെതിരായി പാകിസ്ഥാന്റെ അവകാശവാദത്തെ സഹായിക്കുന്നു എന്ന കുററാരോപണം അമേരിക്കൻ ഐക്യനാടുകളുടെമേൽ അദ്ദേഹം ചുമത്തുകയുംചെയ്തു.

അമേരിക്ക 'ഫ്രാങ്ക് ഗ്രഹാമി'നെ, ഒരൊത്തുതീർപ്പുണ്ടാക്കുന്നതിനായി നിയോഗിച്ചതനുസരിച്ച് ഗ്രഹാമും നെഹ്റുവുമായി കൂടിയാലോചനകൾ നടന്നു. പക്ഷേ അവയെല്ലാം വിഫലമായതേയുള്ളു. 1952-ലും ഇതേ രീതിയിലുള്ള സന്ധിശ്രമങ്ങൾ തുടരുകയുണ്ടായി. 1955-ൽ പുതിയ പാകിസ്ഥാൻ പ്രധാനമന്ത്രിയായ മുഹമ്മദാലി ഇതുസംബന്ധിച്ച് ന്യൂഡൽഹിയിലെത്തി നെഹ്റുവിനെ നേരിട്ടു കണ്ട് സംസാരിച്ചു. ആ സംഭാഷണം വിജയമോ അപജയമോ എന്ന് തീർത്തുപറയാനാവാത്ത വിധത്തിൽ കലാശിച്ചിരിക്കുന്നതായി അന്ന് അദ്ദേഹം തന്നെ പറയുകയും ചെയ്തു.

അടുത്ത വർഷം ലോക്സഭയിൽ വച്ച് നെഹ്റു പാകിസ്ഥാനും ഇന്ത്യയും തമ്മിൽ യുദ്ധമുണ്ടാകുമെന്ന് താൻ കരുതുന്നില്ലെങ്കിലും, ഒരടിയന്തിര ഘട്ടം സംജാതമാകാനുള്ള സാദ്ധ്യതയെ അവഗണിച്ചുകൂടെന്ന് ഓർമ്മിപ്പിച്ചു. കഴിഞ്ഞ

വർഷങ്ങളിലെ സംഭവ വികാസങ്ങളെ ആസ്പദമാക്കി നോക്കുമ്പോൾ, ഒരു മധ്യസ്ഥ തീരുമാനത്തിന്റെയോ ജനഹിതാനുവർത്തിത്വത്തിന്റെയോ പ്രശ്നം ഇക്കാര്യത്തിൽ ഉദിക്കുന്നില്ലെന്നു് കരുതേണ്ടിയിരിക്കുന്നു എന്നാണു് അദ്ദേഹം അഭിപ്രായപ്പെട്ടതു്.

"കാശ്മീരിന്റെ വിമോചനം" ബലാൽക്കാരമായിട്ടെങ്കിലും നേടേണ്ടതാണെന്നും, ഇന്ത്യ പാകിസ്ഥാന്റെ ഏകശത്രുവാണെന്നും പാകിസ്ഥാൻ പ്രസ്താവിച്ചപ്പോൾ, നെഹ്റുവിനു് വേദനയുണ്ടാകാതിരുന്നില്ല. 1954 മുതൽ അമേരിക്ക, പാകിസ്ഥാനു് സൈനിക സഹായം നൽകിത്തുടങ്ങിയതും അദ്ദേഹത്തിനു് ഖേദകാരണമായിത്തീർന്നു. ഏററവും ആധുനിക രീതിയിലുള്ള മാരകായുധങ്ങൾ നൽകിയാണു് അമേരിക്ക പാകിസ്ഥാനെ സഹായിക്കുന്നതെന്ന പരമാർത്ഥം കോൺഗ്രസ്സ് സമ്മേളനത്തിൽവച്ചു് അദ്ദേഹം തുറന്നുപറഞ്ഞു. ഇന്ത്യ തന്റെ പ്രതിജ്ഞകളിൽ ഒന്നെങ്കിലും ലംഘിച്ചിട്ടുള്ളതായി തെളിയിക്കാൻ അദ്ദേഹം ലോകത്തെയാകെ വെല്ലുവിളിക്കുകയും ചെയ്തു.

1957-ൽ, ഇന്ത്യ കാശ്മീർ പ്രശ്നത്തിൽ ജനഹിതത്തെ മാനിക്കുന്നില്ലെന്നു് ബ്രിട്ടൻ കുററപ്പെടുത്തിയപ്പോൾ, കോമൺവെൽത്തിൽനിന്നു് വിട്ടുനിൽക്കണമെന്നുപോലും പലരും അഭിപ്രായം പ്രകടിപ്പിച്ചു. നെഹ്റു, ആ അഭിപ്രായത്തെ ബുദ്ധിപൂർവ്വം തിരസ്കരിച്ചതേയുള്ളൂ. എന്നാൽ, ലണ്ടനിൽ വച്ചു് അദ്ദേഹം, പാകിസ്ഥാന്റെ ആക്രമണപരമായ കയ്യേററത്തെ നിസ്സാരമാക്കിക്കൊണ്ടുള്ള ഏതൊരു തീരുമാനത്തെയും പ്രശ്നപരിഹാരമായി അംഗീകരിക്കാൻ ഇന്ത്യ തയ്യാറില്ലെന്നു് തീർത്തുപറയുകതന്നെ ചെയ്തു. കൂടാതെ 1958-ൽ ഗ്രഹാ

മിന്റെ ആഭിമുഖ്യത്തിൽ, ഇതരരാജ്യങ്ങളിലെയും പ്രധാനമന്ത്രിമാർ ഈ പ്രശ്നം പറഞ്ഞൊതുക്കാനായി സമ്മേളിക്കണമെന്നു് നിർദ്ദേശമുണ്ടായപ്പോൾ അദ്ദേഹം അതു് നിരസിക്കുകയാണു് ചെയ്തതു്. "മദ്ധ്യസ്ഥനായി ആരെയും ഇന്ത്യ സ്വീകരിക്കില്ല" എന്നു് അദ്ദേഹം അഖണ്ഡിതമായി പ്രസ്താവിച്ചു.

ആയിടെ, അന്നത്തെ പാകിസ്ഥാൻ പ്രധാനമന്ത്രിയായ ഫിറോസ്ഖാനും നെഹ്രുവും ചേർന്നു പുറപ്പെടുവിച്ച ഒരു സംയുക്ത പ്രസ്താവനയിൽ, കിഴക്കൻ പ്രദേശത്തെ അതിർത്തിത്തർക്കത്തെ സംബന്ധിച്ചു് ഒത്തുതീർപ്പു വ്യവസ്ഥകളുണ്ടായിരിക്കുന്നതായി പറഞ്ഞിരുന്നു. എങ്കിലും ശരിയായ തീരുമാനമൊന്നും ഉണ്ടാകാതെ തർക്കം നീണ്ടുപോയതേയുള്ളൂ.

പാകിസ്ഥാൻ കയ്യേറിയിരിക്കുന്ന പ്രദേശങ്ങളിൽനിന്നു് സൈന്യങ്ങളെ പിൻവലിക്കുകയും, ഇന്ത്യ ആ പ്രദേശങ്ങൾ വീണ്ടെടുക്കാൻ സ്വപക്ഷത്തുനിന്നു് യാതൊരു പട്ടാളപ്രവർത്തനവും നടത്തുകയില്ലെന്നു് ഉറപ്പു പറയുകയും ചെയ്തശേഷം കൂടുതൽ ചർച്ച നടത്താമെന്നു് നെഹ്റു 1961 ൽ ഡൽഹിയിൽ വച്ചു പറഞ്ഞു. അതിനുശേഷം പാകിസ്ഥാനിൽനിന്നു് തുടർച്ചയായി ഭീഷണികൾ ഖടിച്ചുകൊണ്ടാണിരുന്നതു്. ആ ഭീഷണികൾക്കു് ഇന്ത്യയുടെ തീരുമാനങ്ങളിൽ എന്തെങ്കിലും മാറ്റം വരുത്താൻ കഴിയുകയില്ലെന്നു് പ്രധാനമന്ത്രി എപ്പോഴും പറഞ്ഞുവന്നു.

കുറെ നാളുകൾക്കുശേഷം ചൈനയുടെ ആക്രമണങ്ങളെ നേരിടാനുള്ള ഒരുക്കങ്ങൾ ഇന്ത്യയ്ക്കു് ചെയ്യേണ്ടതായി വന്നുകൂടി. ഇൻഡോ—പാകിസ്ഥാൻ കലഹത്തിൽ തീരുമാനമുണ്ടാകുമെങ്കിൽ, അതു് ചൈനയ്ക്കെതിരായി ഇന്ത്യയെ

സഹായിക്കാനുള്ള തങ്ങളുടെ മാറ്റത്തെ ലഘൂകരിക്കണമെന്നാണ് ബ്രിട്ടനും അമേരിക്കയും പറഞ്ഞതു്. ഇത്രയുമായിട്ടും നെഹ്റു തന്റെ തീരുമാനത്തിൽ ഉറച്ചുതന്നെനിന്നു. ശ്രീനഗറിലെ ഒരു യോഗത്തെ അഭിസംബോധന ചെയ്തുകൊണ്ടു് അദ്ദേഹം, കാശ്മീർ താഴ്‌വരയുടെ വിഭജനത്തിന് ഇന്ത്യ ഒരിക്കലും അനുവദിക്കുകയില്ലെന്നു് തീർത്തു പറഞ്ഞു. എങ്കിലും, സമാധാനപരമായ മാറ്റത്തിലൂടെ കാര്യങ്ങൾ പറഞ്ഞൊതുക്കുവാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിക്കയുണ്ടായി.

ഇന്ത്യയുടെ ദൗർഭാഗ്യം കുറിച്ച നിർണ്ണായക വർഷം പുലർന്നു—1964. രണ്ടു രാജ്യങ്ങളിലെയും ആഭ്യന്തര മന്ത്രിമാർ സമ്മേളിച്ചു് ന്യൂനപക്ഷ പ്രശ്നങ്ങൾ ചർച്ചചെയ്യുന്നതു് നന്നായിരിക്കുമെന്ന് നെഹ്റു, പാകിസ്ഥാൻ പ്രസിഡണ്ടായ അയൂബ്ഖാനോടു് പറഞ്ഞു. അതിനുശേഷം മതസൗഹാർദ്ദത്തിന്റെ പരമമായ ആവശ്യത്തെ ഉദ്ബോധിപ്പിച്ചുകൊണ്ടും, ന്യൂനപക്ഷങ്ങൾക്കു് അസന്ദിഗ്ദ്ധമായ സുരക്ഷിതത്വം വാഗ്ദാനം ചെയ്തുകൊണ്ടും, അദ്ദേഹം ഹൃദയസ്പർശിയായ ഒരു പ്രസംഗം പ്രക്ഷേപണം ചെയ്യുകയും ചെയ്തു. തന്റെ രാഷ്ട്രത്തോടു് താൻ ചെയ്യുന്ന അവസാനത്തെ പ്രക്ഷേപിണി പ്രസംഗമാണതെന്നു് അദ്ദേഹം അശേഷം അറിഞ്ഞിരുന്നില്ല.

രണ്ടു ദിവസം കഴിഞ്ഞു് ഇറാക്കിലെ പ്രസിഡണ്ടു് ആരിഫ് പാകിസ്ഥാൻ സന്ദർശിച്ചിട്ട് ഇന്ത്യയിലെത്തി നെഹ്റുവുമായി സംഭാഷണം നടത്തിയപ്പോൾ, ഇൻഡോ-പാകിസ്ഥാൻ വിവാദങ്ങൾ വീണ്ടും വെളിച്ചത്തു വരികയാണുണ്ടായതു്. മെയ് ഒന്നാംതീയതി നെഹ്റു, കാശ്മീരിലെ നേതാവായ ഷേക്ക് അബ്ദുള്ളായെ സ്വീകരിച്ചു് രാജ്യത്തിന്റെ ഭാവിയെക്കുറിച്ചു് ചർച്ച ചെയ്തു. പിന്നീട് പാർലമെന്റിൽ വച്ചു്, കാശ്മീരിന്റെ കാര്യത്തിൽ ഒത്തുതീർപ്പുണ്ടാകാനുള്ള സാദ്ധ്യതകൾ വിരളമാണെന്നാണ് അദ്ദേഹം പ്രസ്താവിച്ചതു്.

# ഇന്ത്യയും ചൈനയും

നെഹ്റുവിന്റെ ജീവിതാന്ത്യദശയിൽ, അദ്ദേഹത്തെ വളരെയധികം പീഡിപ്പിച്ച ഒന്നായിരുന്നു ഇൻഡോ-ചൈനാ ബന്ധത്തിൽ നേരിട്ട ശൈഥില്യം. 1954 ജൂണിൽ ചൗ–എൻ–ലായ് ഇന്ത്യ സന്ദർശിക്കുകയുണ്ടായി. ഈ സൗഹാർദ്ദസന്ദർശനം രണ്ടു പ്രധാന മന്ത്രിമാരും ചേർന്നുള്ള പഞ്ചശീലതത്വാധിഷ്ഠിതമായ ഒരു സംയുക്ത പ്രസ്താവനയിൽ അവസാനിച്ചു. ഒക്ടോബറിൽ ഇന്ത്യൻ പ്രധാനമന്ത്രി ചൈനയിൽ ഒരു പ്രതി സന്ദർശനം നടത്തുകയും, അവിടെ സാമ്പത്തിക വ്യവസ്ഥ ക്രമീകരിക്കുന്നതിന് രാജ്യമെങ്ങും നടക്കുന്ന കമ്മ്യൂണിസ്റ്റ് പ്രവർത്തനത്താൽ ആകൃഷ്ടനാകുകയും ചെയ്തു. തുടർന്ന്, ടിബറ്റ് പ്രശ്നം വരുന്നതുവരെയുള്ള എല്ലാ സംഭവഗതികളും രണ്ടു രാജ്യങ്ങളുടെയും സ്നേഹബന്ധത്തെ ഉറപ്പിക്കുന്നതായിരുന്നു.

ശതാബ്ദങ്ങളിലൂടെ സാംസ്കാരികമായ ഐക്യം പുലർത്തിപ്പോരികയും, സൗഹാർദ്ദബന്ധം കാത്തു സൂക്ഷിക്കുകയും ചെയ്തുവന്ന രണ്ടു രാജ്യങ്ങളാണ് ഇന്ത്യയും ചൈനയും. ഈ ബന്ധത്തെ പ്രകീർത്തിക്കുന്ന മുദ്രാവാക്യങ്ങൾ മുഴക്കി, ഇരു രാജ്യങ്ങളിലെയും പ്രധാനമന്ത്രിമാരെ ജനാവലി പരസ്പരം സ്വീകരിച്ചിരുന്നു. ചൈനയുടെ പക്ഷത്തുനിന്ന് വിദ്വേഷജനകമായ എന്തെങ്കിലുമൊരു പ്രവൃത്തി ഇന്ത്യയ്ക്ക് വിരോ

വന ചെയ്യാൻ കഴിയുമായിരുന്നില്ല. ഇൻഡോ-ചൈനാ ബന്ധത്തെ പരാമർശിച്ച് നെഹ്രു പറഞ്ഞതിങ്ങനെയാണ്.

“രണ്ടു രാഷ്ട്രങ്ങളും രണ്ടു ജനതയും തമ്മിൽ പ്രധാനമായും ഉണ്ടായിരിക്കേണ്ടത് സഹിഷ്ണുതയും സൗഹാർദ്ദവുമാണ്. അവയുണ്ടെങ്കിൽ, മററുള്ളതെല്ലാം താനേ ഉണ്ടായിക്കൊള്ളും. ചൈനയുടെയും ഇന്ത്യയുടെയും കാര്യത്തിൽ, ഈ രണ്ടു ഗുണങ്ങളും ഉണ്ടെന്ന് എനിക്ക് പൂർണ്ണബോധ്യമാണുള്ളത്.”

1955-ലെ ബാൻഡുങ്ങ് സമ്മേളനത്തിൽ നെഹ്രുവും ചൗവും പങ്കെടുത്തിരുന്നു. അവിടെനിന്ന് മടങ്ങിവന്ന ശേഷം, ഫോർമോസൻ പ്രശ്നം സംബന്ധിച്ച് ചില വസ്തുതകളെക്കുറിച്ച് സംസാരിക്കാനായി ശ്രീ; വി. കെ. കൃഷ്ണമേനോനെ, ഇന്ത്യൻ പ്രധാനമന്ത്രി തന്റെ പ്രതിനിധിയായി ചൈനയിലേയ്ക്കയച്ചു. 1956-ലും അതിനടുത്ത കൊല്ലവും ഇന്ത്യാ സന്ദർശിച്ച ചൗ-എൻ-ലായി അത്യന്തം ഹാർദ്ദമായിട്ടാണ് ഇവിടെ സ്വീകരിക്കപ്പെട്ടത്. സ്നേഹവിശ്വാസങ്ങൾ ഉറപ്പിക്കുന്ന വിധത്തിൽ സംഭാഷണങ്ങളാവർത്തിക്കുകയും ചെയ്തു.

ചൈനയുമായുള്ള അപ്രതീക്ഷിത കലഹത്തിന്റെ സൂചനകൾ പ്രത്യക്ഷപ്പെട്ടത് 1959-ലാണ്. ററിബററൻ ജനത ചൈനയുടെ കമ്യൂണിസ്റ്റ് മർദ്ദന ഭരണത്തിൻ കീഴിൽ അനുഭവിക്കുന്ന അവശതകളെക്കുറിച്ച് ഇന്ത്യൻ പാർലമെൻറിൽ പ്രസ്താവമുണ്ടായി. മാർച്ച് 31-ാം തീയതി ഡൽഹിയിലെത്തിയ ററിബററൻ പ്രതിനിധി സംഘത്തോട് സംഗതികൾ സമാധാനപരമായി കലാശിക്കുമെന്ന് താൻ പ്രത്യാശിക്കു

ന്നുവെന്നാണ് നെഹ്റു പറഞ്ഞത്. ഈ അവസരത്തിൽ ററിബററൻ വിപ്ലവത്തിനെക്കുറിച്ച് ചൈന പരാതിപ്പെട്ടുകൊണ്ടിരുന്നു. നെഹ്റു ഒരു കോൺഫറൻസിൽ സംബന്ധിച്ചുകൊണ്ട് ററിബററിൽ നടക്കുന്ന സംഭവങ്ങളുടെ വിശദരൂപമെന്തെന്ന് വെളിപ്പെടുത്തുകയുണ്ടായി.

ദലായ്ലാമയും അനുയായികളും ഇതിനിടെ ഇന്ത്യയിലേയ്ക്ക് പോന്നു കഴിഞ്ഞിരുന്നു. അതറിഞ്ഞ് ഇന്ത്യൻ പ്രധാനമന്ത്രി ദലായ്ലാമയെ മുസ്സൂറിയിൽ വച്ച് സന്ധിക്കുകയുണ്ടായി. ഇന്ത്യയിലെ ചൈനീസ് പ്രതിപുരുഷന് ദലായ്ലാമയെ കണ്ടു സംസാരിക്കാമെന്നും അദ്ദേഹം പറഞ്ഞു. അപ്പോഴേയ്ക്കും ഒട്ടധികം അഭയാർത്ഥികൾ ററിബററിൽ നിന്ന് ഇന്ത്യയിലേയ്ക്ക് പ്രവഹിക്കുകയാണു ചെയ്തത്. ചൈന ക്ഷോഭിച്ചു. രാജ്യവിസ്തൃതി വർദ്ധിപ്പിക്കുവാനുള്ള ഇന്ത്യയുടെ അടവാണിതെന്നുകൂടി ചൈന കുററപ്പെടുത്തി. എല്ലാം കണ്ട് നെഹ്റു, അല്പം അന്ധാളിക്കാതിരുന്നില്ല. എന്നാൽ, ററിബററിലെ സംഭവങ്ങൾ പഞ്ചശീലതത്വങ്ങളെ ഒരു പക്ഷെ ബാധിച്ചേയ്ക്കാമെങ്കിലും, ഇന്ത്യയുടെ ചേരിചേരാനയത്തിൽ യാതൊരു മാററവുമുണ്ടാകയില്ല എന്ന് അദ്ദേഹം നിശ്ചിതമായി പ്രഖ്യാപിച്ചു. ഐക്യരാഷ്ട്ര സംഘടനയിൽ ഈ പ്രശ്നം അവതരിപ്പിക്കുന്നത് നിഷ്ഫലമായിരിക്കുമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു.

ഇൻഡോ–ചൈനാ അതിർത്തിയെ സംബന്ധിക്കുന്ന ദുസ്സൂചനകളുൾക്കൊള്ളുമാറ് ചൈന അവരുടെ ഭൂപടം പുറപ്പെടുവിച്ചത് ആ ഘട്ടത്തിലായിരുന്നു. ഇന്ത്യൻ പ്രദേശങ്ങളിൽ പലതും ചൈനയുടേതായി കാണിക്കുന്ന പ്രസ്തുത ഭൂപടത്തെ

സംബന്ധിച്ച് വലിയ പരാമർശങ്ങൾ ഉണ്ടാവുകയും, നെഹ്റു. അതിൽ പ്രതിഷേധിക്കുന്ന ചില 'നോട്ടുകൾ' പുറപ്പെടുവിക്കുകയും ചെയ്തിട്ടും ചൈന മൌനം കൈക്കൊണ്ടതേയുള്ളു. ഈ മൌനത്തെപ്പററി പ്രധാനമന്ത്രി 'പ്രസ് കോൺഫറൻസിൽ' പരാതിപ്പെട്ടു. ഇതിനിടെ ററിബററിൽ ചൈനയുടെ സേനകൾ താവളമടിച്ചിരുന്നു. പക്ഷെ ഇന്ത്യയുടെ അധീശതയിലുൾപ്പെട്ട സിക്കിം-ഭൂട്ടാൻ അതിർത്തികളിൽ അവർ താവളമുറപ്പിച്ചിട്ടില്ലെന്ന് താൻ വിശ്വസിക്കുന്നതായി പാർലമെൻറിൽ നെഹ്റു. പ്രസ്താവിച്ചു. അതിനുശേഷം മാക്മഹോൺ രേഖയെ സംബന്ധിച്ച ഇന്ത്യയുടെ നിലപാടും അദ്ദേഹം വിശദീകരിക്കുകയുണ്ടായി.

പഞ്ചശീലതത്വങ്ങളെ അവഹേളിക്കുന്ന മട്ടിൽ ചൈന പെരുമാറിയെങ്കിലും, ലഘുവും ന്യായയുക്തവുമായ ഏതൊരു ഒത്തുതീർപ്പിനും ഇന്ത്യ തയ്യാറാണെന്ന് പ്രധാനമന്ത്രി വ്യക്തമാക്കി. എന്നാൽ ആചാരപാരമ്പര്യങ്ങൾ, സന്ധിവ്യവസ്ഥകൾ, ഭൂമിശാസ്ത്രപരമായ തെളിവുകൾ എന്നിവയെ അധികരിച്ചു നോക്കിയാലും മാക്മഹോൺ രേഖ സിനോ-ഇന്ത്യൻ അതിർത്തിയെ പ്രതിനിധീകരിക്കുന്നു എന്നു കൂടി അദ്ദേഹം പറഞ്ഞു. ററിബററുമായുള്ള വാണിജ്യബന്ധത്തെ അടിസ്ഥാനമാക്കി ഒരു സന്ധി 1954-ൽ ഇന്ത്യയും ചൈനയും ചേർന്ന് ഉണ്ടാക്കിയിരുന്നു. അതിനുശേഷമുണ്ടായ പരസ്പരക്കൈമാററത്തെയും മററും വ്യക്തമാക്കുന്ന ഒരു വിശദമായ 'വൈററ് പേപ്പർ' നെഹ്റു പാർലമെൻറിൽ സമർപ്പിച്ചു. അതിൽ ഇന്ത്യയുടെ വടക്കും വടക്കുകിഴക്കും അതിർത്തികളിൽ ചൈന നുഴഞ്ഞു കയറുകയും, അതിർത്തിയെക്കുറിച്ച് അന്യായമായ അവകാശവാദങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തിട്ടുള്ളതിൻെറ വിശദവിവരങ്ങൾ കാണിച്ചിരുന്നു.

ഇന്ത്യാഗവർമ്മെൻറിനയക്കുന്ന 'നോട്ടുകളി'ലും മററും ചൈനയുടെ പ്രധാനമന്ത്രിയും ഗവമ്മെൻറും ഉപയോഗിക്കുന്ന ഭാഷ അസൗമ്യവും അതിരുകടന്നതുമായിത്തീർന്നിരുന്നു. നെഹ്രു, ഇക്കാര്യത്തിൽ ഖേദം പ്രകടിപ്പിച്ചു. പാർലമെൻറിൽ സിനോ–ഇന്ത്യൻ ബന്ധത്തെക്കുറിച്ച് നടന്ന ഒരു വിവാദവേളയിൽ, വാദങ്ങൾക്കു മറുപടി പറഞ്ഞു കൊണ്ട് അദ്ദേഹം പ്രസ്താവിച്ചതു് തികച്ചും അസ്വീകാര്യമായ ചൈനയുടെ അവകാശവാദങ്ങൾ വകവച്ചു കൊടുക്കാൻ, ഭവിഷ്യത്തുകൾ എന്തുതന്നെയായാലും ഇന്ത്യ തയ്യാറില്ലെന്നായിരുന്നു. ഭാരതസംസ്കാരത്തിന്റെ പ്രതീകവും രക്ഷാദുർഗ്ഗവുമായ ഹിമാലയം ചൈനയ്ക്കു് ദാനംചെയ്യുവാൻ ഇന്ത്യയ്ക്കു തീരെ സമ്മതമില്ലെന്നു കൂടി അദ്ദേഹം പറയുകയും ചെയ്തു.

സിക്കിം, ഭൂട്ടാൻ എന്നീ പ്രദേശങ്ങൾ സുരക്ഷിതമായി സൂക്ഷിക്കാനുള്ള ബാദ്ധ്യത ഇന്ത്യയുടേതായിരുന്നു. എന്തായാലും ഇന്ത്യൻ പ്രധാനമന്ത്രി സുദീർഘമായ ഒരു കത്ത് ചൗവിനയച്ചു. അതിൽ, നേഫായിലും കിഴക്കൻ ലഡാക്കിലും നിന്ന് ചൈന പിൻവാങ്ങിയല്ലാതെ അതിർത്തിതർക്കത്തെക്കുറിച്ചുള്ള പരസ്പരാലോചനകൾക്ക് സാദ്ധ്യതയില്ലെന്നും, പാരമ്പര്യക്രമത്തെത്തന്നെ അതിക്രമിക്കുന്ന ചൈനയുടെ പ്രവൃത്തി അക്ഷന്തവ്യമാണെന്നും അദ്ദേഹം വെളിപ്പെടുത്തി.

ബർമ്മീസ് പ്രധാനമന്ത്രി, നേപ്പാളിലെ ഡെപ്യൂട്ടി പ്രധാനമന്ത്രി എന്നിവരുമായി ഇതിനിടയിൽ ഈ പ്രശ്നത്തെപ്പററി നെഹ്റു ചർച്ചചെയ്യുകയുണ്ടായി. ഇത്രയുമായിട്ടും അദ്ദേഹം വിശ്വസിച്ചതു് ചൈനയുടെ ഈ പ്രവൃത്തികൾക്കു പിന്നിൽ അപകടകാരിയായ ആശയമൊന്നും ഉണ്ടായിരിക്കാനിടയില്ലെന്നും, ഇതെല്ലാം ടിബററൻ പ്രശ്നവു

മായി അനുബന്ധിച്ചുണ്ടായ കുഴപ്പങ്ങൾ മാത്രമാണെന്നുമായിരുന്നു. ഏതായാലും ചൈനയുമായി പെട്ടെന്നൊരു പ്രത്യക്ഷ സമരത്തിലേർപ്പെടുന്നതു് ശരിയല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. അതേക്കുറിച്ച് നാലുവശത്തുനിന്നും വിമർശനങ്ങളുണ്ടായി. പക്ഷെ ഇതൊരു 'പോലീസ് നടപടി' പോലെ ലഘുവായി കൈകാര്യം ചെയ്യാവുന്നതല്ലെന്നും, രണ്ടു മഹാരാജ്യങ്ങളെ സംബന്ധിക്കുന്ന ഈ പ്രശ്നം കൂടുതൽ ഗൗരവപൂർവ്വം ചിന്തിക്കപ്പെടേണ്ടതാണെന്നും ആയിരുന്നു അദ്ദേഹം വിമർശനങ്ങൾക്കു മറുപടിയായി പറഞ്ഞതു്.

പർവ്വതപ്രദേശമായതിനാൽ ഒന്നോ രണ്ടോ സ്ഥലങ്ങളെക്കുറിച്ച് തെററിദ്ധാരണയ്ക്കു് വഴിയുണ്ട്. അതു് പറഞ്ഞൊതുക്കാവുന്നതേയുള്ളൂ. പക്ഷെ നേഫായുടെ കാര്യത്തിൽ ചൈന അംഗീകരിച്ചിരിക്കുന്ന നയം പൂർണ്ണമായും തെററാണെന്നും, നിശ്ചയദാർഢ്യത്തോടെ അഭിമുഖീകരിക്കപ്പെടേണ്ട, ആശങ്കാജനകമായ ഒരു നയമാണതെന്നും നെഹ്രു തുടർന്നു പറഞ്ഞു. ഏതാപത്തിനേയും കരളുറപ്പോടെ നേരിടാൻ തന്റെ രാജ്യത്തെ സന്നദ്ധമാക്കണമെന്നു് അദ്ദേഹം അഭിലഷിച്ചിരുന്നു. "ആരെങ്കിലും നമ്മെ കടന്നാക്രമിച്ച് പുറത്തു കയറി ഇരുപ്പുറപ്പിക്കാൻ, നാം കയ്യുംകെട്ടി നിന്നുകൊടുക്കാറില്ലല്ലോ. അതിനാൽ ഇക്കാര്യത്തിൽ സ്വയം പ്രതിരോധശക്തിയുള്ള നാം ഭയപ്പെടേണ്ടതില്ല."—ഇതായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

നവംബറിൽ, ചൗ-എൻ-ലായ് നെഹ്രുവിനയച്ച കത്തിനു മറുപടിയായി, അദ്ദേഹം ഒരു ഇടക്കാല നടപടി നിർദ്ദേശിക്കുകയുണ്ടായി. 1956 ലെ ഭൂപടത്തിൽ ചൈനാ ഗവൺമെന്റ് അന്താരാഷ്ട്രീയമായ അതിർത്തിയായി കാണിച്ചി

ട്ടുള്ള രേഖയുടെ പടിഞ്ഞാറോട്ട് ഇന്ത്യ ലഡാക്കിൽനിന്ന് തന്റെ പട്ടാളങ്ങളെ പിൻവലിക്കുകയും, ഔദ്യോഗിക ഭൂപടങ്ങളിൽ ഇന്ത്യാ ഗവണ്മെന്റ് അതിർത്തിയായി കാണിച്ചിട്ടുള്ള കിഴക്ക ഭാഗത്തക്ക് ചൈന തന്റെ സേനകളെ മാററുകയും ചെയ്യണമെന്നായിരുന്നു ആ നിർദ്ദേശത്തിന്റെ ഉള്ളടക്കം. ഓരോ രാജ്യവും തന്റേതായ 'ഔട്ട്പോസ്റ്റു'കളിൽനിന്ന് പാറാവുകാരെ പുറത്തക്ക് അയക്കാതിരിക്കാൻ ശ്രദ്ധിക്കുമെങ്കിൽ, വടക്ക കിഴക്കനതിർത്തിയെ സംബന്ധിച്ചിടത്തോളം ലഹളക്കിടയില്ലെന്ന് നെഹ്റു വിശ്വസിച്ചു. അക്കാര്യം അദ്ദേഹം പറയുകയും ചെയ്തു. എന്തെന്നാൽ, പർവ്വതപ്രദേശങ്ങളിൽ ആയുധധാരികളായ പട്ടാളക്കാർ ചുററിനടക്കുന്നതു് എപ്പോഴും കുഴപ്പങ്ങൾക്ക വഴിതെളിക്കുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു.

മേൽപ്രസ്താവിച്ച മാതിരിയുള്ള മുൻകരുതൽ ഉത്തരപ്രദേശ്, ഹിമാചൽപ്രദേശ്, പഞ്ചാബ്, സിക്കിം എന്നിവിടങ്ങളെ സംബന്ധിച്ച് അഭികാമ്യമാണെന്നായിരുന്നു ചരിത്രപുരുഷന്റെ അഭിപ്രായം. ചൈന സന്ദർഭം കിട്ടുമ്പോഴെല്ലാം തന്റെ സാമ്രാജ്യദുർമ്മോഹം വെളിപ്പെടുത്തിയിട്ടുണ്ട്. ചരിത്രത്തിന്റെ ഏടുകൾ മറിച്ചുനോക്കുമ്പോൾ ഈ സത്യം വ്യക്തമാകുമെന്ന് അദ്ദേഹം പാർലമെന്റിൽ പ്രസ്താവിക്കയും ചെയ്തു. ദ്രുതഗതിയിലുള്ള വ്യവസായവൽക്കരണം, ഇരച്ചുകയറുന്ന ജനപ്പെരുപ്പം എന്നിവയാൽ ആയത്തമായ ശക്തിയാണ് ഇന്ന് ആ രാജ്യത്തെ ഇതിനു പ്രേരിപ്പിക്കുന്നതെന്നും നെഹ്റു പറഞ്ഞു.

ഇന്ത്യയും നേപ്പാളും തമ്മിൽ സൗഹാർദ്ദം സ്ഥാപിക്കുന്ന ഒരു സന്ധി 1950 ൽ നടന്നിരുന്നു. ശത്രുക്കളിൽ നിന്നുള്ള ഭീഷണികൾ ഇരുകൂട്ടരും അന്യോന്യമറിയിച്ച് ചർച്ച

ചെയ്യാനും സഹായിക്കാനും അതിൽ വ്യവസ്ഥ ചെയ്തിരുന്നു. അതിനാൽ നേപ്പാളിനെതിരായി ചെയ്യുന്ന ഏതു പ്രവൃത്തിയും ഇന്ത്യയുടെ നേർക്ക് ചെയ്യപ്പെട്ടതായി കരുതുമെന്ന് ഇന്ത്യൻ പ്രധാനമന്ത്രി പറയുകയും ചെയ്തു. ഭൂട്ടാന്റെ കാര്യത്തിലും ഇതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. നേപ്പാളിനു വടക്കും, ഭൂട്ടാന്റെ വടക്കും കിഴക്കും ഭാഗങ്ങളിലും ചൈന അനാവശ്യമായി അവകാശവാദം പുറപ്പെടുവിച്ചതിനെ പരാമർശിച്ചാണ് ഇങ്ങനെ പറഞ്ഞത്.

നേപ്പാളിൽ കടക്കുന്ന ഒരുവന് ഇന്ത്യയിലൂടെ യാത്ര ചെയ്തുമാത്രമേ അങ്ങനെ ചെയ്യാൻ കഴിയൂ. അതിനാൽ നേപ്പാളുമായി ഇന്ത്യയ്ക്കുള്ള അടുത്തബന്ധം മറ്റാർക്കും അവകാശപ്പെടാനില്ലെന്നുകൂടി നെഹ്റു പറയുകയുണ്ടായി. ഇന്ത്യയുടെ സുരക്ഷിതത്വത്തിനുതന്നെയും നേപ്പാളിനെ രക്ഷിക്കേണ്ടത് ആവശ്യമാണെന്നാണ് പുതിയ സംഭവവികാസങ്ങൾ തെളിയിച്ചത്. അതുപോലെതന്നെ ഹിമാലയം അനാദികാലം മുതൽ ഇന്ത്യയ്ക്ക് സുശക്തമായ അതിർവരമ്പാണ് നൽകിയിട്ടുള്ളത്. ഇതിഹാസങ്ങളും പുരാണകഥകളും ആ പരിസരത്തിലൂടെയാണ് നാമെടുത്തിട്ടുള്ളത്. ഹിമവാന്റെ ഔന്നത്യം ഭാരതത്തിന്റെ ആർഷപ്രഭാവത്തെയും ഗാംഭീര്യത്തെയും ദ്യോതിപ്പിക്കുന്നു. മഞ്ഞുമൂടിയ കൊടുമുടികളെക്കൊണ്ട്, നരച്ച ശിരസ്സുയർത്തി നിൽക്കുന്ന ആ വൃദ്ധപിതാമഹൻ ഭാരതത്തിന്റെ അന്തസത്തയെ കാത്തുസൂക്ഷിക്കുന്ന ഒരുജ്ജ്വലയാഥാർത്ഥ്യമാണ്. ആ അവകാശം മറ്റാർക്കും വിട്ടുകൊടുക്കാൻ ഇന്ത്യ ഒരിക്കലും ഒരുമ്പെടുകയില്ല. നെഹ്റു ഈ വസ്തുത ആവർത്തിച്ചു പറയുകയുണ്ടായി. സിക്കിമിന്റെ പ്രതിരോധ നിലയിൽ ഇന്ത്യയ്ക്കുള്ള ഉത്തരവാദിത്വത്തെപ്പറ്റി ചോദ്യത്തിനവകാശമില്ലാത്തതിനാൽ, അദ്ദേഹം അക്കാര്യത്തെക്കുറിച്ച് പ്രസ്താവിച്ചതേയില്ല.

ഇതിനിടയിൽ ചൌ-എൻ-ലായ് ഇന്ത്യൻ പ്രധാനമന്ത്രിയെ റംഗൂണിലോ ചൈനയിലോ വച്ച് കൂടിക്കാഴ്ച നടത്താൻ ക്ഷണിച്ചിരുന്നു. പക്ഷേ വസ്തുതകളിൽപോലും അനൈക്യം ബാധിച്ചിരിക്കുന്ന ഈ അവസ്ഥയിൽ ആദർശങ്ങളുടെമേൽ അഭിപ്രായൈക്യം എങ്ങനെയാണുണ്ടാവുക? അതിനാൽ ക്ഷണം സ്വീകരിക്കാതെ, ചൈനയുടെ എല്ലാ ആരോപണങ്ങളേയും നിഷേധിക്കുക മാത്രമാണ് നെഹ്റു ചെയ്തതു്. ഇന്ത്യൻ തടവുകാരോട് (ലഡാക്കിൽവച്ച് പിടിക്കപ്പെട്ടവർ) ചൈന പെരുമാറിയത് അനാശാസ്യമായിട്ടാണെന്ന് ഒരു പരാതി ആയിടക്കുണ്ടായിരുന്നു. അതിനെ പരാമർശിച്ചുകൊണ്ടും അദ്ദേഹം സംസാരിച്ചു. ഏതായാലും നെഹ്റുവിന്റെ നിർദ്ദേശങ്ങൾ ചൈന നിരാകരിക്കയാൽ സമാധാനത്തിനുള്ള സാദ്ധ്യത വളരെ വിരളമായിത്തീർന്നു.

1960-ൽ ഇന്ത്യയിലെയും നേപ്പാളിലെയും പ്രധാനമന്ത്രിമാർ ചേർന്ന് ഒരു സംയുക്ത കമ്മ്യൂണിക്കെ പുറപ്പെടുവിക്കയുണ്ടായി. സ്വാതന്ത്ര്യം, സുരക്ഷിതത്വം, അഭിവൃദ്ധി എന്നിവയിൽ പരസ്പരം സഹായിക്കേണ്ടതിന്റെ ആവശ്യകത അതിൽ വ്യക്തമാക്കുകയും, ഇരുകൂട്ടർക്കും പൊതുതാല്പര്യമുള്ള കാര്യങ്ങളിൽ അടുത്ത സമ്പർക്കം പുലർത്തി ചർച്ചകൾ നടത്തണമെന്ന് തീരുമാനിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ഹിമാലയ പർവ്വതത്താൽ അരക്കിട്ടുറപ്പിക്കപ്പെട്ട അവരുടെ ബന്ധം, ആ മഹാഗിരിയെപ്പോലെ തന്നെ ദൃഢവും അഭേദ്യവുമാണെന്ന് രണ്ടുകൂട്ടരും കരുതി.

ഈയവസരത്തിൽ ഒരു 'ബഹുമാന്യാതിഥി'യായി ഇന്ത്യ സന്ദർശിക്കുവാൻ ചൌവിനെ നെഹ്റു ക്ഷണിച്ചു. ക്ഷണം സ്വീകരിച്ചതായി അറിവു കിട്ടിയപ്പോഴേക്കും സ്ഥി

തിഗതികൾ വളരെ മാറിക്കഴിഞ്ഞിരുന്നു. ഫെബ്രുവരി 25 ാം തീയതി 'ചാന്തൻ' പ്രദേശത്തെ ഉപ്പുഖനികളും ലഡാക്കിന്റെ വടക്കുകിഴക്കുള്ള ലവണ ജലാശയങ്ങളും ചൈന ന്യായരഹിതമായി കയ്യേറിയിരിക്കുന്നു എന്ന് നെഹ്റു ലോക്സഭയെ അറിയിച്ചു. ചൈനക്കാർ ബുദ്ധസന്യാസിമാരുടെ വേഷം ധരിച്ച് ജമ്മുവിൽ കടക്കുന്നു എന്ന റിപ്പോർട്ടും ആയിടയ്ക്കുണ്ടായി. പക്ഷേ അത് അടിസ്ഥാനരഹിതമാണെന്ന് കാശ്മീർ ഗവണ്മെന്റ് തന്നെ പ്രഖ്യാപിച്ചതിനെ തുടർന്ന് നൂറോളം മൈൽ ഇന്ത്യൻ പ്രദേശങ്ങളും മഞ്ഞുമലകളും കടന്ന് അവർ ആ വിധത്തിൽ വരുന്നതിന്റെ അസംഭവ്യതയോർത്ത് റിപ്പോർട്ട് അവിശ്വാസ്യമായി ഗണിക്കപ്പെട്ടതേയുള്ളൂ. ഈ അവസരത്തിലാണ് ക്ഷണം സ്വീകരിച്ചുകൊണ്ടുള്ള ചൗവിന്റെ മറുപടി ഇന്ത്യയ്ക്കു കിട്ടിയത്.

ഈ ഘട്ടമായപ്പോഴേയ്ക്കും, ലഡാക്കിന്റെ വലിയൊരു ഭാഗം അവർ കയ്യടക്കിക്കഴിഞ്ഞിരുന്നു. പന്തീരായിരം ചതുരശ്രമൈലോളമുള്ള ഇന്ത്യൻ പ്രദേശങ്ങൾ അവർ അങ്ങനെ അധീനത്തിലാക്കിക്കഴിഞ്ഞു. ഈ കയ്യേറ്റം ഒന്നിനൊന്ന് വർദ്ധിച്ചുവരികയും, കൂടുതൽ കൂടുതൽ യുദ്ധസാധ്യതകൾ ഉണ്ടാകുകയുമായിരുന്നു അനന്തരസ്ഥിതി.

1960-ൽ അവിചാരിതമായ ഒരു മാറ്റമുണ്ടായി. ചീനപ്പട ലോംഗ്ജുവിൽനിന്ന് മൂന്നു മൈലോളം വടക്കോട്ട് പിൻവാങ്ങുകയും, തന്നിമിത്തം മുൻപ് ഇന്ത്യൻ പ്രധാനമന്ത്രിതന്നെ വാഗ്ദാനം ചെയ്തിരുന്നതനുസരിച്ച് സമാധാനം പുനഃസ്ഥാപിതമാകുന്നതുവരെ ലോംഗ്ജുവിൽ ഇന്ത്യൻ സേന പ്രവേശിക്കാതിരിക്കാൻ തീരുമാനിക്കുകയും ചെയ്തു. 1961 ഫെബ്രുവരിയിൽ അതിർത്തി തർക്കത്തെ പുരസ്കരിച്ച്

ഇൻഡോ-ചൈനാ പ്രധാനോദ്യോഗസ്ഥന്മാരുടേതായ അറുന്നൂറ്റിമുപ്പതു പുറങ്ങളുള്ള ഒരു റിപ്പോർട്ടും നെഹ്റു ലോക്‌സഭയിൽ സമർപ്പിക്കയുണ്ടായി. ഡൽഹി, പീക്കിംഗ്, റംഗൂൺ എന്നീ സ്ഥലങ്ങളിൽവച്ച് നടത്തപ്പെട്ട സംഭാഷണങ്ങളിൽ സിക്കിം-ഭൂട്ടാൻ അതിർത്തികളെക്കുറിച്ച് ചർച്ച ചെയ്യാൻ ചൈന വിസമ്മതിച്ചതിനു പുറമേ കാശ്മീർ ഇന്ത്യയോടു ചേരുന്നതിന്റെ ന്യായത്തെ ചോദ്യംചെയ്യുകകൂടി ഉണ്ടായിട്ടുള്ളതായി പ്രസ്തുത റിപ്പോർട്ടിൽനിന്ന് വ്യക്തമായിരുന്നു.

ഇൻഡോ-ടിബറ്റൻ അതിർത്തിയിൽ ചൈന അമ്പതിനായിരം പട്ടാളക്കാരെ താമസിപ്പിച്ചിരുന്നതായി വാർത്തകളുണ്ടായിരുന്നു. അതിനാൽ സുസംഘടിതമായ ഒരു പ്രതിരോധനിര ഇന്ത്യയുടെ പക്ഷത്തും അഭിവൃദ്ധിപ്പെട്ടുവന്നു. പക്ഷേ സിനോ-ഇന്ത്യൻ അതിർത്തിയിലെ രണ്ടായിരത്തി അഞ്ഞൂറു മൈൽ പൂർണ്ണമായും സജ്ജീകൃതമാകുന്നതുവരെ ഇന്ത്യയ്ക്കു കാത്തിരിക്കേണ്ടതുണ്ടെന്നാണ് നെഹ്റു പറഞ്ഞതു്.

ഇതിനിടയിൽ, പുതിയ പോസ്റ്റുകൾ സ്ഥാപിക്കുന്നതിൽനിന്ന് ഇന്ത്യ വിരമിക്കാത്തപക്ഷം മാക്‌മഹോൺ രേഖ കടക്കുമെന്ന ഭീഷണി ചൈന പുറപ്പെടുവിച്ചു. ചൗവിനെ സന്ധിക്കാമെന്നുള്ള പ്രതീക്ഷ ഈ സന്ദർഭത്തിൽ നശിച്ചുകഴിഞ്ഞിരുന്നിട്ടും യുദ്ധം ഒഴിവാക്കാനുള്ള ആകാംക്ഷയാണ് നെഹ്റു പ്രകടിപ്പിച്ചതു്. ചർച്ചയ്ക്ക് അനുയോജ്യമായ അന്തരീക്ഷം സൃഷ്ടിക്കപ്പെടാതെ അതു് ഫലവത്താകുകയില്ലെന്നു അദ്ദേഹത്തിനറിയാമായിരുന്നു. അങ്ങനെയൊരന്തരീക്ഷം സൃഷ്ടിക്കാൻ ചൈന തയ്യാറായിരുന്നതുമില്ല. വിവാദാസ്പദമായിരിക്കുന്ന അതിർത്തി പ്രദേശത്തെ വീണ്ടും അധീനപ്പെടു

ത്താൻ ഇന്ത്യ തുനിഞ്ഞാൽ, സൈനിക ശക്തിക്ക മുമ്പിൽ ചൈന കീഴടങ്ങുമെന്ന് അശേഷം പ്രതീക്ഷിക്കേണ്ടതില്ല എന്നാണ് കർക്കശമായ ഭാഷയിൽ ചൗ പ്രസ്താവിച്ചത്.

1962 നവംബർ 22 ാം തീയതി ചൈന വെടിനിർത്തൽ തീരുമാനമെടുത്തിരിക്കുന്നതിനാൽ, ഇന്ത്യൻ സേനയും വെടിവയ്പ്പ് നിർത്തിവച്ചിരിക്കുന്നതായി നെഹ്റു പാർലമെന്റിൽ പ്രസ്താവിച്ചു. നേഫായിലേയും ലഡാക്കിലേയും സേനകളെ നിശ്ശേഷം മാററണമെന്നുള്ള ചൗവിന്റെ നിർദ്ദേശത്തിനു മറുപടിയായി നെഹ്റു പ്രസ്താവിച്ചത് ഇന്ത്യയുടെ സായുധ സേനയെ ഇന്ത്യൻ പ്രദേശത്തുനിന്നും സമ്പൂർണ്ണമായി നിഷ്കാസനം ചെയ്യിക്കാനുള്ള ഒരടവാണത് എന്നായിരുന്നു. 1962 സെപ്റ്റംബർ 8 മുതൽ ഉണ്ടായിട്ടുള്ള പുതിയ കയ്യേററങ്ങൾക്കിരയായ പ്രദേശങ്ങളെങ്കിലും രക്ഷിക്കപ്പെട്ടല്ലാതെ ഒത്തുതീർപ്പു സംഭാഷണങ്ങൾ സാദ്ധ്യമല്ലെന്ന് അദ്ദേഹം പറഞ്ഞു.

നെഹ്റുവിന്റെ അഭിപ്രായം 'കൊളുമ്പോ നിർദ്ദേശ'ത്തിലും അംഗീകരിക്കപ്പെട്ടിരുന്നു. പക്ഷെ ചൈന വഴങ്ങിയില്ല. പിന്നീടൊരിക്കലും ഈ പ്രശ്നത്തിൽ നിശ്ചിതമായ ഒരു തീരുമാനത്തിൽ എത്തിച്ചേരാനോ, നഷ്ടപ്പെട്ടുപോയ പഴയ സൗഹൃദം വീണ്ടെടുക്കാനോ നെഹ്റുവിന് സാധിച്ചതുമില്ല.

## ക്ലേശപൂർണ്ണമായ അന്ത്യഘട്ടം

ഭാരതത്തിന്റെ സ്വാതന്ത്ര്യം സ്വാദിഷ്ഠമായ ഒരു ഫലം പോലെ ഭുജ്യമാനമായിരുന്നില്ല. കയ്പേറിയ അനുഭവങ്ങളിലൂടെ കടന്ന് മാധുര്യം ഊറിയെടുക്കുക ലഘു,സാധ്യവുമല്ലായിരുന്നു. വിഭജനത്തിന്റെ അനിഷ്ടഫലങ്ങളും, രാജ്യത്തിന്റെ അവികസിതാവസ്ഥയുമായിച്ചേർന്ന്, ചരിത്രനായകന്റെ ചുമലുകളിൽ താങ്ങാനാവാത്ത ഭാരമാണർപ്പിച്ചത്. ആ ദുർഘട പ്രശ്നങ്ങളും തരണം ചെയ്യാൻ വളരെ സാഹസപ്പെടേണ്ടതായും വന്നു.

വിദേശരാജ്യങ്ങളുമായുള്ള ബന്ധത്തെ സംബന്ധിച്ചിടത്തോളം ഇന്ത്യയ്ക്ക് നിസ്തുലമായ ഭാഗധേയമാണ് സിദ്ധിച്ചിട്ടുള്ളതെന്നു പറയാം. ഈ സുകൃതാതിരേകത്തിന്റെ പൂർണ്ണമായ ഉത്തരവാദിത്വം ആർക്കാണെന്നു ചോദിച്ചാൽ, ഭാരതീയർക്ക് ഐകകണ്ഠ്യേന പറയാൻ കഴിയും, 'ജവഹർലാൽ നെഹ്റു,'വിനെന്ന്. സുപരീക്ഷിതവും ദൃഢരൂഢവുമായ ഇന്ത്യയുടെ വിദേശനയം ഭാരതത്തിന് തന്റെ പ്രിയപ്പെട്ട നേതാവിന്റെ വിലയേറിയ സംഭാവനയാണ്. ഉറങ്ങിക്കിടന്ന ഭാരതത്തിന്റെ സഹജവാസനയെ തട്ടിയുണർത്തി, അടിസ്ഥാനപരമായ ആദർശപ്രമാണങ്ങളോ സുസംഘടിതമായ ശക്തിയോ കരുത്തുറ്റ നേതൃത്വമോ ഇല്ലാതെ താറുമാറായിക്കിടന്ന ഭാരതീയ ജീവിതത്തെ സമുദ്ധരിക്കാൻ ജീവിതകാ

ലം മുഴുവൻ പരിശ്രമിച്ച ആ മഹാനായ നേതാവിന്റെ വിജയത്തിനു നിദാനവും ഈ നയം തന്നെയായിരുന്നു.

വിവിധ രാജ്യങ്ങളെ സന്ദർശനംകൊണ്ടു് അടുത്തറിയാനും, ഭിന്ന മതാചാരങ്ങളും ഭിന്ന സംസ്കാരങ്ങളും ഉൾക്കൊള്ളുന്നവരുമായ ഓരോ രാജ്യത്തെ ജനതയെയും സ്വവ്യക്തിവൈശിഷ്ട്യംകൊണ്ടു് ആകർഷിക്കാനും നെഹ്റുവിനു കഴിഞ്ഞു. ലോകത്തിന്റെ നാനാഭാഗത്തുനിന്നും രാഷ്ട്രീയനേതാക്കളും, പ്രധാന മന്ത്രിമാരും, രാജാക്കന്മാരുമെല്ലാം ഇന്ത്യയിൽ സൗഹാർദ്ദസന്ദർശനം നടത്താൻ തല്പരരായതു് പ്രധാനമായും അദ്ദേഹത്തോടുള്ള ബഹുമാനസൂചകമായിട്ടായിരുന്നു. സമാധാനപരമായ സഹവർത്തിത്വം വാഗ്ദാനംചെയ്യുന്ന സന്ധികളും പ്രസ്താവനകളും അനവധി രാജ്യങ്ങളിലെ പ്രതിനിധികളുമായിച്ചേർന്നു് അദ്ദേഹം നടത്തിയിരുന്നു. 1952-ൽ ഒപ്പുവച്ച ഇൻഡോ-സിറിയൻ സന്ധിയും, '55-ൽ ബുൾഗാനിനുമായിച്ചേർന്നു് പഞ്ചശീലതത്ത്വാധിഷ്ഠിതമായി പുറപ്പെടുവിച്ച സംയുക്ത പ്രസ്താവനയും മറ്റും ഏതാനും ഉദാഹരണങ്ങളാണു്.

പ്രധാന മന്ത്രിമാരുടെ കൊളംബോ സമ്മേളനത്തിൽ നെഹ്റു പങ്കെടുക്കുകയുണ്ടായി. വലിയ രാജ്യങ്ങൾ അവരുടെ സൈനികശക്തിയെ മറ്റു രാജ്യങ്ങളിൽ അവഹേതുകമായി കടത്തി താവളമുറപ്പിക്കുന്ന നയത്തിൽ പ്രതിഷേധിച്ചുകൊണ്ടാണു് അദ്ദേഹം സംസാരിച്ചതു്. മൂവായിരം പ്രതിനിധികളോളം പങ്കെടുത്തിരുന്ന യു. എൻ. അസംബ്ലിയിൽ ഏറ്റവുമധികം ശ്രദ്ധിക്കപ്പെട്ടതും ഇന്ത്യൻ പ്രധാനമന്ത്രിയുടെ ശബ്ദംതന്നെയായിരുന്നു.

സോവിയററ്യൂണിയൻ ഹംഗറിയെ ആക്രമിച്ചപ്പോൾ, സൈന്യങ്ങളെ പിൻവലിക്കുവാൻ നെഹ്റു ആവശ്യപ്പെട്ടിരുന്നു. ലോകത്തെവിടെയും ക്രമസമാധാനങ്ങൾ പാലിക്കപ്പെടണമെന്നും, സമാധാനഭഞ്ജകമായി ഉണ്ടാകുന്ന ഏതൊരു സംഭവത്തെയും ഗൗരവപൂർവ്വം വീക്ഷിച്ച് പരിഹാരമുണ്ടാക്കുന്നതിൽ എല്ലാ രാജ്യങ്ങളും അന്യോന്യം സഹകരിക്കണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിവാഞ്ഛ. കൊറിയൻയുദ്ധം സമാപിപ്പിക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് സുവിദിതമാണല്ലോ.

ഇങ്ങനെ സമാധാന ദൂതനെന്ന പ്രഖ്യാതി സാർവ്വത്രികമായി നേടിയിട്ടും, ക്ലേശവിനിർമ്മുക്തനായി ജീവിക്കാൻ നെഹ്റുവിനു സാധിച്ചിരുന്നില്ല. പാകിസ്ഥാനും ചൈനയും നിരന്തരമായ ഉപദ്രവങ്ങൾകൊണ്ട് അദ്ദേഹത്തെ അലട്ടിയിരുന്നു. ഐക്യരാഷ്ട്രസംഘടനയിൽ, ആരുടെ പ്രവേശനത്തിനു വേണ്ടിയാണോ താൻ ബലമായി വാദിച്ചതു്, സാഹോദര്യത്തിന്റെ വിശുദ്ധ പാശത്താൽ അഭേദ്യമാംവണ്ണം ബന്ധിതമെന്ന് ഏതൊരു രാജ്യത്തെക്കുറിച്ചാണോ താൻ വിശ്വസിച്ചതു്, ആ രാജ്യത്തെച്ചൊല്ലി ദുഃഖിക്കേണ്ടിവന്നതു് അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉഗ്രമായ ഒരാഘാതമായിരുന്നു.

ഒരു ലോകമഹായുദ്ധത്തിന്റെ സാധ്യതകൾ ഒഴിവാക്കാൻ നെഹ്റു അങ്ങേയററം പരിശ്രമിച്ചിരുന്നു. അതിനു വേണ്ടിയാണ് നിരായുധീകരണത്തിന്നായി അദ്ദേഹം എല്ലായ്പോഴും വാദിച്ചതു്. ഐക്യ അറബി റിപ്പബ്ലിക് പ്രസിഡണ്ട് നാസ്സറും, ററിറേറായും, നെഹ്റുവും ചേർന്ന് ഒരിക്കൽ പൊതുവായ നിരായുധീകരണത്തിനുവേണ്ടി വാദിക്കുകയും ചെയ്തു. അതിനിടയിലാണ് അണുശക്തിപരീക്ഷണത്തി

നുള്ള സോവിയറ്റ് യൂണിയന്റെ നിശ്ചയമുണ്ടായത്. അത് യുദ്ധഭീഷണിയുളവാക്കുമെന്ന് നെഹ്റു പ്രഖ്യാപിച്ചു.

അമേരിക്കയുമായി എപ്പോഴും സൗഹൃദബന്ധം പുലർത്താൻ ചരിത്രപുരുഷൻ പരിശ്രമിച്ചിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ, ഒരു മഹാനായ ലോകനേതാവായിരുന്നു കെന്നഡി.

വിശ്വാസവഞ്ചനയെയും കൃതഘ്നതയെയും നേരിടേണ്ടി വന്നത് നെഹ്റുവിനെ അത്യന്തം വേദനിപ്പിച്ചു. അതിനും പുറമെയാണ് പോർട്ടുഗീസുകാരിൽ നിന്ന് ഗോവയെ വിമോചിപ്പിക്കേണ്ട ചുമതലയും വന്നു കൂടിയത്. എന്നിട്ടും പോലീസ് നടപടി കൈക്കൊള്ളാൻ തനിക്കു സമ്മതമല്ല എന്ന് അദ്ദേഹം പറഞ്ഞു. 1955-ൽ നിരായുധരും സമാധാനപ്രിയരുമായ ഗോവയിലെ സത്യാഗ്രഹികളെ പോർട്ടുഗീസ് അധികൃതർ വെടിവച്ചത് ക്രൂരവും പ്രാകൃതവുമായ ഒരു പ്രവൃത്തിയാണെന്ന് അദ്ദേഹം പാർലമെന്റിൽ വച്ച് പ്രസ്താവിച്ചു. 'കൊളോണിയലിസ'ത്തിന് നെഹ്റു എന്നും എതിരായിരുന്നു. അതിനാൽ ഇന്ത്യയുടെ ഒരു ചെറിയ ഭാഗത്ത് കൊളോണിയൽ ഭരണം തുടർന്നു നടക്കുന്നത് ക്ഷന്തവ്യമായി തനിക്കു തോന്നുന്നില്ലെന്നാണ് അതിനെക്കുറിച്ച് അദ്ദേഹം പറഞ്ഞത്.

ബുൾഗാനിൻ, ക്രൂഷ്ചേവ് മുതലായ നേതാക്കന്മാരും ഗോവയുടെ മേലുള്ള പോർട്ടുഗീസ് ആധിപത്യത്തെ അപലപിക്കുകയുണ്ടായി. എന്നിട്ടും മറ്റു ചില പ്രബല രാഷ്ട്രങ്ങൾ ഇക്കാര്യത്തിൽ മൗനം ദീക്ഷിക്കുന്നത് നെഹ്റുവിനെ വിസ്മയിപ്പിക്കയും ദുഃഖിതനാക്കുകയും ചെയ്തു. ഗോവയിലെ

പോർട്ടുഗീസ് ജയിലുകളിൽ രാഷ്ട്രീയത്തടവുകാർ—പ്രത്യേകിച്ചും വനിതകൾ—അനുഭവിക്കേണ്ടിവന്ന പീഡാവിധികൾ ഇന്ത്യാഗവൺമെന്റിനെ അരിശംകൊള്ളിച്ചു. എങ്കിലും ഉടനടി ഒരു നടപടിയെടുക്കാൻ അദ്ദേഹം തയ്യാറായില്ല. ഇന്ത്യയുടെ ക്ഷമ, പരീക്ഷിക്കപ്പെടുകയാണെന്നും, അവസാന പരീക്ഷണ ഘട്ടം ആഗതമായിരിക്കുന്നുവെന്നും നെഹ്റു, 1961-ൽ ഈ പ്രശ്നത്തെ പരാമർശിച്ച് പറയുകയുണ്ടായി. മററു സുഹൃദ് രാജ്യങ്ങളുടെ ഇടപെടൽ കൊണ്ടുമാത്രം, ഗോവയിൽ ഇന്ത്യയുടെ സൈനികനടപടി പല തവണ മാററിവയ്ക്കപ്പെടുകയാണ് ചെയ്തത് എന്നും അദ്ദേഹം തുടർന്നു പറഞ്ഞു. ഒടുവിൽ ഗത്യന്തരമില്ലാതെ ഇന്ത്യ പട്ടാളനടപടികളാരംഭിച്ചു.

"ഗോവാക്കാർക്ക് അവരുടേതായ ജീവിതരീതി തുടർന്നുകൊണ്ടു പോകാൻ കഴിയത്തക്കവിധം, അവരുടെ വ്യക്തിത്വം സംരക്ഷിക്കപ്പെടേണ്ടതാണ്. പോർട്ടുഗീസിനെതിരായി ഗോവയിൽ പ്രവർത്തിക്കേണ്ടതുണ്ടെങ്കിലും, അതിനപ്പുറം യാതൊരു വിധത്തിലുള്ള വിദ്വേഷവും പുലർത്താൻ ഇന്ത്യ ഇഷ്ടപ്പെടുന്നില്ല. പഴയ 'കൊളോണിയലിസം' ഒരിക്കലും തുടരുക സാധ്യമല്ലെന്ന് ഇനിയെങ്കിലും പോർട്ടുഗീസുകാർ മനസ്സിലാക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."—ഇങ്ങനെയാണ് ഗോവാ വീണ്ടെടുക്കാനുണ്ടായ സാഹചര്യങ്ങൾ വിശദീകരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞത്.

ഭാഷയുടെ പേരിൽ തലയുയർത്തിയ പ്രശ്നങ്ങളായിരുന്നു നെഹ്റുവിനെ അലട്ടിയ മറെറാരു വിഷയം. ആ വിഭാഗത്തിൽ ആദ്യമുണ്ടായ കലാപം, മദ്രാസിലെ തെലുങ്കു ഭാഷക്കാർ പ്രത്യേകമായി ആന്ധ്രാസംസ്ഥാനം ആവശ്യപ്പെട്ടു

കൊണ്ടു് നടത്തിയതായിരുന്നു. ഒരു കോൺഗ്രസ്സ് പ്രവർത്തകനായ പോററി ശ്രീരാമുലു ഉപവാസത്തിലൂടെ മരണം വരിക്കുകപോലുമുണ്ടായി. ഒടുവിൽ ആന്ധ്രാസംസ്ഥാനം 1953ൽ ഔപചാരികമായി അനുവദിച്ചു കൊടുക്കുന്നതുവരെ ഈ വിപ്ലവം നീണ്ടുനിന്നു,

ഈ കലാപത്തെ തുടർന്നു് മററു പലരും അവരവരുടേതായ സ്റ്റേററുകൾക്കായി വാദിച്ചു തുടങ്ങി. അതു് വിഡ്ഢിത്തമാണെന്നു് പ്രധാനമന്ത്രി അഭിപ്രായപ്പെട്ടു. എങ്കിലും ഈ പ്രശ്നത്തിന്, ഇന്ത്യയുടെ ഐക്യത്തെ ബലപ്പെടുത്തുന്ന വിധത്തിൽ ഒരു പരിഹാരം കാണാനായി പ്രത്യേകമായൊരു കമ്മീഷൻ ഏർപ്പെടുത്തി. ഈ "സംസ്ഥാന പുനഃസംഘടനാ കമ്മീഷൻ" രണ്ടു കൊല്ലത്തെ ഗാഢമായ പര്യാലോചനകൾക്കു ശേഷം, പതിനാറു സ്റ്റേററുകളും മൂന്നു് ഉപസംസ്ഥാനങ്ങളുമായി രാജ്യത്തെ വിഭജിക്കുവാൻ ശുപാർശ ചെയ്യുന്ന ഒരു റിപ്പോർട്ടു് തയ്യാറാക്കുകയും, അതിൻ പ്രകാരം സ്റ്റേററുകൾ പുനഃസംഘടിപ്പിക്കപ്പെടുകയും ചെയ്തു. ബോംബെ, പഞ്ചാബ് മുതലായ ചില പ്രദേശങ്ങൾ ഇതുകൊണ്ടും തൃപ്തിപ്പെട്ടില്ല.

നെഹ്റു,തന്നെ നേരിട്ടു് മേൽപ്പറഞ്ഞ സംസ്ഥാനങ്ങളുടെ കാര്യത്തിൽ ഇടപെടുകയാണു് ഒടുവിലുണ്ടായതു്. അദ്ദേഹം ഒട്ടനേകം തിരുത്തലുകളും പുതിയ പുതിയ നിർദ്ദേശങ്ങളും ഉന്നയിച്ചിട്ടും, നിഷ്ഫലമായതേയുള്ളു. മററു പോംവഴിയൊന്നുമില്ലാതായപ്പോൾ, ജനങ്ങളുടെ മേൽ തന്റെ അഭിമതം അടിച്ചേല്പിക്കാതിരിക്കുക എന്ന നയത്തിനു് തെല്ലൊരയവു് വരുത്തേണ്ടിവന്നു. അദ്ദേഹം തന്നെ ചില തീരുമാനങ്ങൾ പ്രഖ്യാപിക്കുകയും, പാർലമെൻറു് അവ അംഗീകരി

ക്കുകയും ചെയ്തു. അതൃപ്തരായ സ്റ്റേറ്റുകൾക്കു് വഴങ്ങേണ്ടതായിട്ടാണു് വന്നുകൂടിയതു്. എങ്കിലും, അതിന്റെ പ്രത്യാഘാതമെന്നോണം അടുത്ത തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു് ബോംബെയിൽ വലിയ എതിർപ്പുകളെ നേരിടേണ്ടി വന്നു,

ഇന്ത്യയിൽ ഹിന്ദി ഔദ്യോഗിക ഭാഷയാകുന്ന തീരുമാനത്തിനു് തെക്കേ ഇന്ത്യ തികച്ചും പ്രതികൂലമായിരുന്നു. 1957-ൽ ഔദ്യോഗിക ഭാഷാക്കമ്മിഷൻ സമർപ്പിച്ച റിപ്പോർട്ടിൽ, ഇംഗ്ലീഷിന്റെ സ്ഥാനത്തു് ഹിന്ദി പ്രതിഷ്ഠിതമാകുന്നതു് 1965-ാമാണ്ടിനകം സാധിക്കേണ്ടതാണു് എന്നു പ്രസ്താവിച്ചു കണ്ടപ്പോൾ, തെക്കേ ഇന്ത്യാക്കാരായ നാല്പതോളം കോൺഗ്രസ്സ് എം. പി. മാർ അതിനെ എതിർത്തു. 1990 വരെയുള്ള കാലാവധി ഇക്കാര്യത്തിൽ ആവശ്യമാണെന്നായിരുന്നു അവരുടെ വാദം. മദ്രാസിൽ രാജഗോപാലാചാരി ഹിന്ദിയുടെ 'സാർവ്വഭൗമ'ത്വത്തെക്കുറിച്ചു് പരസ്യമായി സംസാരിച്ചു തുടങ്ങി. ഈ പരിതഃസ്ഥിതിയിൽ നയചാതുരിയോടെ സ്ഥിതിഗതികളെ നേരിടാനാണു് പ്രധാനമന്ത്രി ശ്രമിച്ചതു്.

കാലതാമസം വരുത്തുന്നതിനോടു് നെഹ്രു, അനുകൂലിച്ചു. 'ഹിന്ദിഭ്രാന്ത'ന്മാരെ അപലപിക്കയും, താൻ തന്നെ ഇംഗ്ലീഷിന്റെ നേർക്കു് പക്ഷപാതമുള്ളവനാണെന്നു പറഞ്ഞു് തെക്കേ ഇന്ത്യാക്കാരെ ആശ്വസിപ്പിക്കുകയുമാണു് അദ്ദേഹം ചെയ്തതു്. പക്ഷേ ഹിന്ദിക്കു് തുല്യമായ സ്ഥാനം ഇംഗ്ലീഷിനു് നൽകാൻ അദ്ദേഹംപോലുംതയ്യാറായിരുന്നില്ല. ഇംഗ്ലീഷ് ഔദ്യോഗികസഹഭാഷയായി തുടരുന്നതാണെന്നു മാത്രമേ വാഗ്ദാനം ചെയ്തുള്ളു.

"അഹിന്ദി പ്രദേശക്കാർക്ക് അവരുടെ മുമ്പിൽ എന്നെന്നും വാതിലുകൾ കൊട്ടിയടയ്ക്കപ്പെട്ടിരിക്കുന്നു എന്ന തോന്നലുളവാക്കാൻ ഞാനിഷ്ടപ്പെടുന്നില്ല" എന്നാണദ്ദേഹം പറഞ്ഞതു്.

ഇന്ത്യയുടെ തെക്കേ അററത്തുള്ള ഒരു കൊച്ചു രാജ്യമായ കേരളം നെഹ്രുവിന് 'തലവേദനയുണ്ടാക്കുന്ന' പ്രശ്നമായിത്തീർന്നു. അന്നത്തെ കമ്യൂണിസ്റ്റ് ഗവൺമെൻറിനെതിരായി ഒരു പൊതുജനമുന്നണിതന്നെ കേരളത്തിലുണ്ടായി. അവസാനത്തെ മാർഗ്ഗമെന്ന നിലയിൽ, അദ്ദേഹം ആ ഗവൺമെൻറിനെ പിരിച്ചുവിട്ട് പ്രസിഡൻറു ഭരണമേർപ്പെടുത്തിയതു് കമ്യൂണിസ്റ്റുകാരുടെ നിശിതവും ഉച്ചൈസ്തരവുമായ വിദ്വേഷവിമർശനങ്ങൾക്കിടയാക്കി. ആ നടപടിയുടെ നിയമസാധുതയെത്തന്നെ അവർ ചോദ്യം ചെയ്തു.

ഇത്തരത്തിലുള്ള കുഴപ്പങ്ങൾക്കു പുറമേ തന്റെ പാർട്ടിക്കുള്ളിൽ നിന്നുള്ള വിസംവാദങ്ങളും ഭിന്നിപ്പുകളും കൂടി നെഹ്റുവിന്റെ ഹൃദയത്തെ വല്ലാതെ ഉലയ്ക്കുകയുണ്ടായി. അദ്ദേഹത്തിന്റെ ആജന്മസുഹൃത്തായ രാജാജി കോൺഗ്രസ്സിലെ വലതുപക്ഷനേതാവായിരുന്നു. നെഹ്റുവിന്റെ 'കമ്യൂണിസത്തിലേയ്ക്കുള്ള പോക്കിനെ' തടയാനാണെന്ന ന്യായവാദമുന്നയിച്ച് അദ്ദേഹം സ്വതന്ത്രാപാർട്ടി രൂപീകരിച്ചു. ആ കക്ഷിയുടെ വളർച്ച കണ്ട്, അതൊരു വെല്ലുവിളിയാണെന്നും അതിനെ നേരിടാൻ തയ്യാറായിക്കൊള്ളണമെന്നും നെഹ്റു കോൺഗ്രസ്സിനോടു പറഞ്ഞു.

ഇതിനിടയിൽ ധനകാര്യമന്ത്രിയായ ററി. ററി. കൃഷ്ണമാചാരി അവതരിപ്പിച്ച നികുതിവർദ്ധനപ്രമേയത്തിന് വലുതായ എതിർപ്പുകളെ അഭിമുഖീകരിക്കേണ്ടിവന്നതും ഗവ

ഗവൺമെൻറിൻെറ ശക്തിയെ ഗാഢമായി ബാധിക്കയാണുണ്ടായതു്. സൈനികോദ്യോഗസ്ഥവകുപ്പിൻെറ മേധാവിയും, പ്രതിരോധമന്ത്രിയും തമ്മിലുണ്ടായ അഭിപ്രായവ്യത്യാസവും തുടർന്നുണ്ടായ സംഭവവികാസങ്ങളും ചരിത്രനായകനു് വേദനാജനകവുമായിരുന്നു.

കൃഷ്ണമാചാരിക്കുശേഷം ധനകാര്യമന്ത്രിയായിത്തീർന്ന മൊറാർജിദേശായി രാജ്യത്തിൻെറ സാമ്പത്തിക സ്ഥിതി ഒട്ടൊക്കെ കൈവരുത്താൻ വിജയകരമായി ശ്രമിച്ചുവെങ്കിലും, അതു് പ്രശ്നങ്ങൾക്കെല്ലാം മതിയായ പരിഹാരമായിരുന്നില്ല.

ധേബാർക്കമ്മിററിയുടെ ശുപാർശപ്രകാരമുള്ള പരിപാടികളോടുകൂടി 1961–'66 വർഷങ്ങളിലേക്കുള്ള മൂന്നാമത്തെ പഞ്ചവത്സരപദ്ധതി ആസൂത്രിതമായതു് ഇയിടെയാണു്. ഉല്പാദനവർദ്ധനവും കൂടുതൽ തൊഴിൽ സൗകര്യങ്ങളുമായിരുന്നു ലക്ഷ്യങ്ങൾ. എങ്കിലും, ദേശീയവരുമാനം കേവലം ആറു ശതമാനത്തോളം വർദ്ധിക്കുവാനുള്ള സാദ്ധ്യതകളേയുള്ളുവെന്നു് അന്നുതന്നെ കണക്കാക്കപ്പെട്ടു.

ഒന്നിനൊന്നു വർദ്ധിച്ചുവരുന്ന ദുർഗ്രഹക്ലേശങ്ങളുടെയും പ്രശ്നസമൂഹത്തിൻെറയും അവിഷഹ്യമായ ഭാരം ജീവിതത്തിൻെറ അന്യഥാ പ്രശാന്തമായിരിക്കേണ്ട ആ സായാഹ്നത്തിൽ നെഹ്രുവിനെ വളരെ വിഷമിപ്പിച്ചു. ഒട്ടനേകം 'ഊരാക്കുടുക്ക'കൾ നിറഞ്ഞ ഭരണച്ചുമതലയിൽനിന്നു് അല്പകാലത്തേക്കു് ഒന്നകന്നു നിൽക്കാൻ ആഗ്രഹിച്ചിട്ടുപോലും, മററുള്ളവരുടെ സ്നേഹനിർഭരമായ പ്രേരണയ്ക്കു വഴങ്ങി ആ ആഗ്രഹത്തെ അദ്ദേഹം കീഴടക്കുകയാണു ചെയ്തതു്.

## യവനിക വീഴുന്നു

ജവഹർലാൽ നെഹ്റു, ഒരുതരത്തിൽ വിരുദ്ധഭാവങ്ങളുടെ വൈചിത്ര്യപൂർണ്ണമായ സങ്കലനമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതം അത്ഭുതാവഹമായ ഒരു പ്രഹേളികയായിത്തീർന്നതു് ഇക്കാരണത്താലാണ്. ചിന്തിക്കാനും എഴുതാനും ഇഷ്ടപ്പെട്ടിരുന്ന അദ്ദേഹം ഒരു ചിന്തകനോ എഴുത്തുകാരനോ ആയി മാറിയതു് ജയിലഴികൾക്കുള്ളിൽ വച്ചു മാത്രമാണ്. പൂക്കളെ സ്നേഹിക്കുകയും പൂന്തോട്ടങ്ങളിൽ വിഹരിക്കാൻ ആഗ്രഹിക്കുകയും ചെയ്ത അദ്ദേഹം ജയിൽവാസകാലത്തുമാത്രമാണ് ഉദ്യാനപാലകനായി മാറിയതു്.

ദേശീയഘടകങ്ങൾ സൃഷ്ടിക്കുന്ന പ്രതിബന്ധങ്ങളിൽ വിശ്വസിക്കാത്ത ഒരു വിശ്വപൗരനായിരുന്നു നെഹ്റു. എന്നിട്ടും അദ്ദേഹത്തിന് ദേശീയരംഗത്തു് ആജന്മാന്തം പോരാടേണ്ടിവന്നു. പാശ്ചാത്യസംസ്കാരത്തിന്റെ നല്ല വശങ്ങളെ ഉൾക്കൊള്ളാനും, ആംഗലസാഹിത്യത്തിന്റെ അമൂല്യസിദ്ധികളെ ആരാധിക്കാനും ഒരുക്കമായിരുന്ന ആ സാഹിത്യോപാസകന് അര നൂറ്റാണ്ടുകാലത്തോളം ഇംഗ്ലീഷുകാരെ എതിർക്കുകയും അവരിൽ നിന്നുള്ള ഉപദ്രവങ്ങളെ നേരിടുകയും ചെയ്യേണ്ടതായി വന്നു. അഭിജാതനായ ഒരു പ്രഭുകുമാരനായി പരിഷ്കൃതമായ നവീനയുഗത്തിന്റെ എല്ലാ സുഖഭോഗങ്ങളും ആസ്വദിച്ചു വളർന്നിട്ടും, ലക്ഷ്യപ്രാപ്തിക്കായി അദ്ദേഹം അവയെ വലിച്ചെറിയുകയാണു ചെയ്തതു്.

അനേക വർഷങ്ങളിലെ നിരന്തരമായ കഠിനാദ്ധ്വാനം കൊണ്ടുപോലും തളരാതിരുന്ന നെഹ്രുവിന്റെ മനഃശക്തിയെ സാരമായി ബാധിക്കാൻ പോന്നവയായിരുന്നു ആ ജീവിതത്തിന്റെ അവസാനഘട്ടത്തിലുണ്ടായ സംഭവഗതികൾ. ഉന്മിഷത്തായ പ്രതിഭയും, വാർദ്ധക്യത്തിലും വിട്ടുമാറാത്ത യുവസഹജമായ പ്രസരിപ്പും, വിശ്രമരഹിതമായ പ്രയത്നശീലവുമാണ് അന്നും അദ്ദേഹം പ്രകടിപ്പിച്ചത്. എങ്കിലും ആ ഹൃദയം പുകയുന്ന അഗ്നിപർവ്വതമായി മാറിക്കഴിഞ്ഞിരുന്നു.

1964-ജനുവരിമാസത്തിൽ ഭുവനേശ്വരത്തുവച്ച് നെഹ്രു രോഗഗ്രസ്തനായിത്തീർന്നു. നാലഞ്ചു ദിവസത്തിനകം ന്യൂഡൽഹിയിൽ മടങ്ങിയെത്തിയെങ്കിലും, നിശ്ശേഷം രോഗവിമുക്തനായിരുന്നില്ല. താൻ സുഖം പ്രാപിക്കുകയാണെന്ന് സ്വയം പ്രഖ്യാപിച്ചിട്ടും, മുൻ തോതിൽ തുടർന്നു പ്രവർത്തിക്കാനുള്ള ആരോഗ്യം അദ്ദേഹത്തിൽ അവശേഷിച്ചിട്ടില്ലെന്ന് സുഹൃത്തുക്കൾ മനസ്സിലാക്കി. അവരുടെ ആത്മാർത്ഥമായ നിർബ്ബന്ധത്തിനു വഴങ്ങി ചുമതലകൾ തെല്ലൊന്നു കുറയ്ക്കാൻ അദ്ദേഹം ബാദ്ധ്യസ്ഥനായി. അങ്ങനെ 'കാമരാജപദ്ധതി' പ്രകാരം രാജ്യസേവനത്തിനുവേണ്ടി പ്രവർത്തിക്കാൻ ഉദ്യോഗത്തിൽനിന്ന് രാജിവച്ച് പുറത്തു പോയിരുന്ന ശ്രീ. ലാൽബഹദൂർ ശാസ്ത്രിയെ അദ്ദേഹം മന്ത്രിസഭയിലേയ്ക്ക് തിരികെ വിളിച്ചു.

മേയ് മാസത്തിൽ എ. ഐ. സി. സി. യുടെ സമ്മേളനത്തിൽ പങ്കെടുക്കുവാൻ നെഹ്രു ബോംബെയ്ക്ക് പുറപ്പെട്ടു. ഒരാഴ്ചശേഷം മടങ്ങിവരികയും ചെയ്തു. അന്ന് ആരോഗ്യസ്ഥിതിയെക്കുറിച്ച് അർത്ഥവത്തായി ആരാഞ്ഞ ഒരു പത്രപ്രതിനിധിയോട് അദ്ദേഹം ഉത്സാഹപൂർവ്വമാണ് മറു

പടി പറഞ്ഞത്. എങ്കിലും രോഗശമനം കഴിഞ്ഞുണ്ടായ സുഖ പ്രാപ്തിയുടെ ആ പ്രാരംഭദശയിൽ അല്പം കൂടി വിശ്രമം ആവശ്യമായി വന്നതിനാൽ ഡെറാഡൂണിൽ മൂന്ന ദിവസത്തെ താമസത്തിനായി അദ്ദേഹം പോകുകയും 26-ാം തീയതി മടങ്ങിപ്പോരികയും ചെയ്തു.

മെയ് 27-അതിരാവിലെ കഠിനമായ ഹൃദ്രോഗത്താൽ ആക്രാന്തനായ ചരിത്ര പുരുഷന്റെ ശരീരസ്ഥിതി ആശങ്കാജനകമായിരുന്നു. ബോധം ക്ഷയിച്ചു. ഭഗ്നാശരായ ഡോക്ടറന്മാരുടെ എട്ടുമണിക്കൂർ നേരത്തെ തീവ്ര പരിശ്രമങ്ങൾക്കും ആ ബോധക്ഷയത്തിൽ നിന്ന് ജനലക്ഷങ്ങളുടെ ആരാധനാമൂർത്തിയായ ആ മഹാപുരുഷനെ വീണ്ടെടുക്കാൻ കഴിഞ്ഞില്ല. അന്ന് ദിവസം മദ്ധ്യാഹ്നമായപ്പോഴേക്കും അദ്ദേഹത്തിന്റെ ദേഹി അനന്തതയിൽ വിലയം പ്രാപിക്കുകയും ചെയ്തു.

അജ്ഞേയമായ ഭാവിയെക്കുറിച്ചുള്ള വിഷാദഗ്രസ്തമായ ഒരു നിമിഷത്തിൽ, ഏതാനും കൊല്ലങ്ങൾക്കു മുമ്പ് നെഹ്റു ഇങ്ങനെ പറഞ്ഞിരുന്നു.

"If any people choose to think of me then, I should like them to say: This was a man who, with all his mind and heart loved India and Indian people. And they in turn, were indulgent to him and gave him of their love most abundantly and extravagantly."

അവർ അങ്ങനെ ചെയ്യുമെന്നതിൽ യാതൊരു സന്ദേഹത്തിനും അവകാശമില്ല. അതും അതിലധികവും അർഹിക്കുന്ന ജവഹർലാൽ നെഹ്റു, ഭാരതത്തിന്റെ ഹൃദയവും, ആത്മാവും, എല്ലാമാണ്—ലോകാവസാനത്തോളം.

❖ ❖ ❖

# ശുദ്ധിപത്രം

| പുറം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 18 | 25 | ഐക്യകണ്ഠ്യേന | ഐകകണ്ഠ്യേന |
| 26 | 1 | വികാർമൂർഛ | വികാരമൂർച്ഛ |
| 31 | 7 | ഹിമാലയാത്രയ്ക്ക് | ഹിമാലയയാത്രയ്ക്ക് |
| 33 | 10 | അദ്ദേഹത്തിൻെറ | അദ്ദേഹത്തിന്റെ |
| 36 | 13 | നിയമിച്ചു | നിയമിച്ചു. |
| 39 | 22 | [illegible] | [illegible] |
| 45 | 4 | അട്ടക്കിപ്പിടിച്ചു | അടക്കിപ്പിടിച്ചു |
| 45 | 10 | ഗുരുവിൻ | ഗുരുവിന്റെ |
| 47 | 5 | സംസ്കൃതാശരായ | സംസ്കൃതാശയരായ |
| 47 | 11 | 'സ്നേഹിച്ചിരുന്നുവെന്ന്' | 'സ്നേഹിച്ചിരുന്നുവെന്ന്' |
| 47 | 18–19 | പിയുമ്പോൾ | പിരിയുമ്പോൾ |
| 51 | 5 | ഉൽക്കടാഭിവാഞ്ച | ഉൽക്കടാഭിവാഞ്ഛ |
| 52 | 20 | നിലനില്ക്കുകയം | നിലനില്ക്കുകയും |
| 54 | 12 | നിശ്ചേതനായി | നിശ്ചേതനനായി |
| 54 | 13 | മറിഞ്ഞിരുന്നില്ല | മറന്നിരുന്നില്ല |
| 57 | 19 | രാഷ്ട്രീയസമ്മേളന ങ്ങൾ | രാഷ്ട്രീയ സമ്മേളനങ്ങൾ |
| 57 | 20 | ചെയ്യതിനാൽ | ചെയ്തതിനാൽ |
| 60 | 10 | അകീനനായിത്തീർന്ന | അധീനനായിത്തീർന്നു. |
| 60 | 19 | കോൺസ്സിൽ | കോൺഗ്രസ്സിൽ |
| 61 | 1 | സഹചര്യങ്ങളിൽ | സാഹചര്യങ്ങളിൽ |
| 61 | 4 | ബ്രട്ടീഷാദർശങ്ങം | ബ്രിട്ടീഷാദർശങ്ങൾ |
| 61 | 6 | ബ്രട്ടീഷ്മാതൃകയിൽ | ബ്രിട്ടീഷ്മാതൃകയിൽ |
| 61 | 14 | ഗൃതോർ | ഗൃത്യോർ |
| 61 | 16 | ഗാഡമായി | ഗാഢമായി |
| 63 | 17 | നെഹ്രു | നെഹ്രും |
| 64 | 11 | കഠീനമായ | കഠിനമായ |
| 64 | 16 | അസഹിഷ്ണത | അസഹിഷ്ണുത |
| 64 | 22 | ഭൂകമ്പത്തിൻെറ | ഭൂകമ്പത്തിന്റെ |

| | | | |
|---|---|---|---|
| 65 | 17 | വിശേഷിപ്പിച്ച് | വിശേഷിപ്പിച്ച് |
| 65 | 19 | ആയിടേരാണ് | ആയിടെയാണ് |
| 66 | 8 | ഗാന്ധിജിയ്യുടതന്ന് | ഗാന്ധിജിയുടെതന്ന് |
| 67 | 10 | കോൺഗ്രസ്സ്കമ്മിററി യുടെ | കോൺഗ്രസ്സ്കമ്മിററിയുടെ |
| 67 | 23 | ധാന്ധിജിയുടെ | ഗാന്ധിജിയുടെ |
| 73 | 17 | വികാരോദ്യോതകവു മായ | വികാരദ്യോതകവുമായ |
| 75 | 11 | സാധ്യകൾ | സാധ്യതകൾ |
| 76 | 16 | പ്രിയംകരമായിരുന്ന | പ്രിയംകരമായിരുന്ന |
| 76 | 19 | സുഹൃജനങ്ങൾക്കം | സുഹൃജ്ജനങ്ങൾക്കും |
| 79 | 5 | കിരീടിവകാശിയും | കിരീടാവകാശിയും |
| 79 | 22 | വിലോഭിനിയമായ | വിലോഭനീയമായ |
| 79 | 28 | മുന്ന | മുന്ന |
| 80 | 13 | അവശേഷിക്കള്ള | അവശേഷിക്കുന്നുള്ള |
| 80 | 13 | ബ്രട്ടീഷ് | ബ്രിട്ടീഷ് |
| 80 | 15 | പ്രസ്ഥാവത്തിന് | പ്രസ്താവത്തിന് |
| 80 | 16 | അല്ലേ | അല്ലേ |
| 83 | 18–19 | എന്നിവരെല്ലാം | എന്നിവയെയെല്ലാം |
| 92 | 19 | ഐകൃരൂപ്യമുള്ള | ഐക്യരൂപ്യമുള്ള |
| 97 | 5 | കോൺസ്സ്കക്ഷി | കോൺഗ്രസ്സ്കക്ഷി |
| 98 | 10 | പ്രോജ ല | പ്രോജ്ജ്വല |
| 100 | 14 | ഗവർമ്മേന്റ് | ഗവർമ്മെന്റ് |
| 102 | 22 | ചെയ്യപ്പെട്ടതെന്നായി രുന്ന | ചെയ്യപ്പെട്ടതെന്നമായിരുന്ന |
| 103 | 8 | മരുഷ്യ | മനുഷ്യ |
| 103 | 11 | അതിഥ്യം | ആതിഥ്യം |
| 104 | 3 | പശ്ചിമഞ്ചാബ് | പശ്ചിമപഞ്ചാബ് |
| 104 | 22 | കർമ്മികതപാത്തിൽ | കാർമ്മികത്വത്തിൽ |
| 107 | 24 | ലഹള്ളയുടെ | ലഹളയുടെ |
| 109 | 10 | അലോരസപ്പെട്ടതി | അലോസരപ്പെട്ടതി |
| 114 | 18 | നെടിക്കഴിഞ്ഞിരുന്ന | നേടിക്കഴിഞ്ഞിരുന്ന |
| 116 | 3 | ശക്തിപൂർവ്വം | ശക്തിപൂർവ്വം |
| 121 | 20 | രൂപീകരിച്ചതും | രൂപീകരിക്കുകയും |

| | | | |
|---|---|---|---|
| 126 | 16 | ആദ്രതത്തിൽ | ആർദ്രതത്തിൽ |
| 133 | 9 | അനുരജ്ഞിപ്പിക്കുക | അനുരഞ്ജിപ്പിക്കുക |
| 134 | 4 | പ്രശസ്കി | പ്രശസ്തി |
| 134 | 9 | സംഘടനങ്ങളിൽ | സംഘട്ടനങ്ങളിൽ |
| 140 | 18 | ഉദ്വോഗജനകവുമായ | ഉദ്വേഗജനകവുമായ |
| 141 | 6 | വ്യവസായിക | വ്യാവസായിക |
| 141 | 10 | ഐകകാര്യകത്തൃത്വം | ഐകകാര്യകർത്തൃത്വം |
| 141 | 22 | നിയമനത്തിൽ | നിയന്ത്രണത്തിൽ |
| 141 | 22 | ദേശീയാവല്ക്കരണം | ദേശീയവല്ക്കരണം |
| 144 | 1 | സ്വീകരിക്കുന്നതിന്റുള്ള | സ്വീകരിക്കുന്നതിനുള്ള |
| 146 | 5 | ഉടപ്പ്യായുള്ള | ഉടച്ച്യായുള്ള |
| 157 | 17–18 | നൽകുകയുണ്ടിയില്ല | നൽകുകയുണ്ടായില്ല |
| 161 | 24 | ബോദ്ധ്യമാകം | ബോദ്ധ്യമാകും |
| 163 | 3 | പലക്കം | "പലക്കം |
| 163 | 13 | നേതാവും | നേതാവും" |
| 165 | 8 | ഒപ്പുന്നാണ് | ചെയ്യുന്നാണ് |
| 165 | 12 | പാകിസ്ഥാനിതൾ | പാകിസ്ഥാനിലുൾ |
| 170 | 9 | വ്യവസഥ | വ്യവസ്ഥ |
| 174 | 2 | ചൈയുടെ | ചൈനയുടെ |
| 174 | 26 | പ്രശ്നനവുമായി | പ്രശ്നവുമായി |
| 177 | 22 | അന്തസത്തയെ | അന്തസ്സത്തയെ |
| 178 | 16 | സുരക്ഷിതത്വം | സുരക്ഷിതത്വം |
| 181 | 14 | രക്ഷിക്കപ്പെടുല്ലാതെ | രക്ഷിക്കപ്പെടല്ലാതെ |
| 182 | 1 | സ്വാദിഷ്ഠമായ | സ്വാദിഷ്ടമായ |
| 183 | 20 | അവഹേളിക | അഹേളിക |
| 184 | 10 | ദൃനവെന്ന | ദൃതമെന്ന |
| 187 | 1 | പ്രവത്തക | പ്രവർത്തക |
| 187 | 9 | ബലപ്പെടുത്തുന്ന | ബലപ്പെടുത്തുന്ന |
| 188 | 24 | അദ്ദേഹംഹം | അദ്ദേഹം |
| 189 | 8–9 | അവസാതത്ത | അവസാനത്തെ |
| 190 | 4 | ചരിത്രനായന്റ് | ചരിത്രനായകന്റ് |
| 191 | 14 | അമ്യൂല്യ | അമൂല്യ |

